സദ്ഗുരുഭ്യോനമഃ

# സ്വാമി
# ജ്ഞാനാനന്ദസരസ്വതി

മാനാതീത ഗുണാകരഃ സുമനസാ- -

മഗ്രേസരഃ ശ്രീപതി- -

ധ്യാനാവസ്ഥിത മാനസഃ പരിണത--

പ്രജ്ഞഃ പ്രകൃഷ്ടാശയഃ

നാനാശാസ്ത്ര വിശാരദഃ പ്രണിപതൽ-

ഭക്തവ്രജൈരാവൃതഃ

ജ്ഞാനാനന്ദ യതീശ്വരോവിജയതേ

സൌജന്യ രത്നാകരഃ



പുണ്യവതിയായ സ്വാമിജിയുടെ മാതാവ്



സ്വാമി ജ്ഞാനാനന്ദസരസ്വതി

# സ്വാമി ജ്ഞാനാനന്ദസരസ്വതി

(ജീവചരിത്രം)

മണക്കാട് സുകുമാരൻ നായർ

ആനന്ദകുടീരം പ്രസിദ്ധീകരണം
1994
വില : 25 രൂപ

"മുക്താനാം പരമാഗതിഃ"



**എൽ. ഭഗവതി അമ്മ (1915-1994)**

സ്വാമി മുക്തി സ്വരൂപാനന്ദ സരസ്വതിയുടെ വന്ദ്യമാതാവ്

മറ്റു മക്കൾ :-

1. കെ. ഗോപാലൻ നായർ
2. ബി. സരളാഭായി
3. കെ. സദാശിവൻ നായർ
4. കെ. ശ്രീകണ്ഠൻ നായർ
5. ബി. പത്മാക്ഷി അമ്മ

# ഉള്ളടക്കം

പേജ് നമ്പർ:

# ആമുഖം

സ്വാമി ജ്ഞാനാനന്ദസരസ്വതി ! പേരു സൂചിപ്പിക്കുന്നതുപോലെ തന്നെ പരമജ്ഞാനിയും, കർമ്മയോഗിയും, പരമാചാര്യനുമായ സന്ന്യാസിവര്യൻ. മുമുക്ഷുക്കൾക്കു മാർഗ്ഗദീപമായി, ഭാഗവതോത്തമനായി കന്യാകുമാരിയിലെ ആനന്ദകുടീരത്തിലിരുന്ന് ഭഗവദ്മാഹാത്മ്യം പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ പുണ്യാത്മാവിന്റെ ജീവചരിത്രം രചിക്കാൻ ഈയുള്ളവൻ ഒരു നിമിത്തമായിത്തീർന്നിരിക്കുന്നതു മഹാഭാഗ്യം !

സ്വാമിജി ആദ്യമൊക്കെ ജീവചരിത്ര രചന വേണ്ടെന്നു പറഞ്ഞു നിരുത്സാഹപ്പെടുത്തിയിരുന്നു. പലരും ഈ സംരംഭത്തിനിറങ്ങി പരാജിതരായിട്ടുമുണ്ട്. "ഭിക്ഷുവായി ജനിച്ച്, ഭിക്ഷുവായി ജീവിച്ച്, ഭിക്ഷുവായി മരിക്കാനാഗ്രഹിക്കുന്ന എന്റെ കഥയിൽ എന്തെഴുതാനിരിക്കുന്നു?" എന്നാണദ്ദേഹം ചോദിച്ചത്. കത്തുകളിലൂടെയും നേരിട്ടും നിരന്തരമായി അഭ്യർത്ഥിച്ചപ്പോൾ സ്വാമിജി ഇങ്ങനെ ഒരു കത്തയച്ചു: "ജീവചരിത്രമെഴുതുന്നതിൽ എനിക്കു തടസ്സമൊന്നുമില്ല. ഓർമ്മയുള്ളിടത്തോളം കാര്യങ്ങളൊക്കെ പറഞ്ഞുതരാം. സൗകര്യമുള്ളപ്പോൾ വിവരമറിയിച്ചിട്ടു വന്നോളൂ." അങ്ങനെ അനുഗ്രഹവും അനുവാദവും വാങ്ങിക്കൊണ്ടാണീ സാഹസത്തിനു മുതിർന്നത്. സ്വാമിജിക്ക് അനാരോഗ്യം മൂലം ഏറെയൊന്നും സംസാരിക്കാൻ കഴിഞ്ഞില്ല. "എന്റെ ജീവചരിത്രം നിർമ്മിച്ചെടുക്കേണ്ടി വരും." എന്നു മുന്നറിയിപ്പുതരികയും ചെയ്തു. എങ്കിലും ഗുരുകടാക്ഷം പരിപൂർണ്ണമായി ലഭിച്ചതുകൊണ്ട് ചുരുങ്ങിയ കാലംകൊണ്ട് ഇങ്ങനെയൊന്നു നിർമ്മിച്ചെടുക്കാൻ സാധിച്ചു. പോരായ്മകളും തെറ്റുകളും നിരവധിയുണ്ടാകാം. വായനക്കാർ അവ ചൂണ്ടിക്കാണിച്ചാൽ അടുത്ത പതിപ്പിൽ തിരുത്താം.

ഈ ഗ്രന്ഥം ഇപ്പോൾ വെളിച്ചം കാണാനിടയാകുന്നതു ചില മഹനീയവ്യക്തികളുടെ സഹായം കൊണ്ടാണ്. അതിൽ പ്രമുഖൻ സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ വത്സലശിഷ്യൻ സ്വാമി മുക്തിസ്വരൂപാനന്ദ സരസ്വതിയാണ്. ഇങ്ങനെയൊരു ജീവചരിത്ര ഗ്രന്ഥമുണ്ടാകണമെന്നത് അദ്ദേഹത്തിന്റെ തീവ്രാഭിലാഷമായിരുന്നു. പലസ്ഥലത്തും ഗ്രന്ഥ കർത്താവിനോടൊപ്പം അദ്ദേഹം വരികയുണ്ടായി. ഇപ്പോൾ അച്ചടിച്ചിറക്കാനുള്ള സാമ്പത്തിക സഹായം സംഘടിപ്പിച്ചതും മറ്റാരുമല്ല. ഇദ്ദേഹത്തിന്റെ വന്ദ്യമാതാവ് പരേതയായ ശ്രീമതി. എൽ. ഭഗവതിയമ്മയുടെ സ്മാരകമായിട്ടാണ് ഒന്നാം പതിപ്പു പ്രസിദ്ധീകരിക്കുന്നത്. ഇതോടൊപ്പം തന്നെ കരിമ്പുഴ ശ്രീരാമസ്വാമി ക്ഷേത്ര സംരക്ഷണ സമിതി ആയിരം പുസ്തകം അച്ചടിക്കാനുള്ള ചെലവു വഹിക്കുന്നു. സ്വാമിജിയോട് കരിമ്പുഴ നിവാസികളുടെ ആദരവിന്റെ തെളിവു കൂടിയാണിത്.

സ്വാമിജിയുടെ ജീവചരിത്ര രചനയ്ക്കു വേണ്ടത്ര വിവരങ്ങൾ ശേഖരിക്കാൻ സഹായിച്ച ചില വ്യക്തികളുണ്ട്. കരിമ്പുഴ ശ്രീരാമസ്വാമി ക്ഷേത്ര സംരക്ഷണ സമിതി സെക്രട്ടറിയായ കൂട്ടിക്കാവു മഠത്തിലെ ശ്രീ. കെ.എ. രാമചന്ദ്രയ്യർ, കിഴക്കേ പുതിയ വാര്യത്തെ ശ്രീ. പി.വി.ആർ. ഉണ്ണി, പടിഞ്ഞാറേ വാരിയത്തെ ശ്രീമതി കുഞ്ഞുലക്ഷ്മി വാരസ്യാർ, പാലക്കാട് സുദർശനത്തിൽ ശ്രീ കെ. രാമകൃഷ്ണൻ, കന്യാകുമാരി ശ്രീകൃഷ്ണമന്ദിരത്തിൽ ശ്രീമദ് സ്വാമി പരമേശ്വരാനന്ദ സരസ്വതി, ശ്രീമദ് സ്വാമി ചിദാനന്ദ സരസ്വതി (പളിശ്ശേരി, തൃശൂർ), സ്വാമി യോഗേശ്വരാനന്ദ (കന്യാകുമാരി), ശ്രീമതി യശോദാ കെ. മേനോൻ തുടങ്ങിയവർ ചെയ്ത സഹായം വിലപ്പെട്ടതാണ്. സ്വാമി ജ്ഞാനാനന്ദ സരസ്വതിയുമായി ഈയുള്ളവനെ ബന്ധിപ്പിച്ചത് ഇവന്റെ ചോദക ഗുരുവായ ശ്രീമദ് മാധവസ്വാമിജി (ശ്രീ നീല

കണ്ഠ ഗുരുസ്മാരക ആശ്രമം, തിരുമല) യാണ്. പുസ്തകത്തിന്റെ പ്രൂഫു പരിശോധിച്ചു സഹായിക്കുകയും കൂടി ചെയ്ത സ്വാമിജി യുടെ സന്മനസ്സിനു മുന്നിൽ പ്രണാമങ്ങൾ അർപ്പിക്കുന്നു.

ഈ പുസ്തകം സശ്രദ്ധം വായിച്ച് പ്രൗഢഗംഭീരമായ ഒരവ താരിക എഴുതിത്തന്നു പ്രോത്സാഹിപ്പിച്ച അഭിവന്ദ്യഗുരുനാഥനും പ ണ്ഡിതശ്രേഷ്ഠനുമായ പത്മശ്രീ ഡോക്ടർ ശൂരനാട്ടു കുഞ്ഞ ൻപിള്ള അവർകളുടെ സന്മനസ്സിനു മുന്നിൽ ശിരസ്സു നമിക്കുന്നു. വളരെ ചുരുങ്ങിയ സമയത്തിനുള്ളിൽ പുസ്തകം പുറത്തിറക്കാൻ സഹകരിച്ച രണ്ടു സ്ഥാപനങ്ങളുണ്ട്. തൈക്കാട് മീഡിയാ സിസ്റ്റംസ് ആന്റ് ഗ്രാഫിക്സും, ശിവകാശി പ്രിയദർശിനി പ്രിന്റോഗ്രാഫും. മീ ഡിയാ സിസ്റ്റംസിലെ ശ്രീ സി.എ. ശ്രീവത്സൻ, പ്രിയദർശിനി പ്രിന്റോ ഗ്രാഫ് ഉടമ ശ്രീ എ.പി. രവി എന്നിവർക്ക് പ്രത്യേകം നന്ദി.

ഈ ജീവചരിത്രഗ്രന്ഥ രചനയ്ക്കു സഹായവും പ്രോത്സാഹ നവും നൽകിയ നിരവധി സന്ന്യാസിമാരും സുഹൃത്തുക്കളും ഇനി യുമുണ്ട്. എല്ലാവർക്കും കൃതജ്ഞതാപുഷ്പങ്ങൾ അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ആദ്ധ്യാത്മിക ജിജ്ഞാസുൾക്കു മുന്നിൽ സമർപ്പി ക്കുന്നു.

സപര്യ, തിരുമല
തിരുവനന്തപുരം
22.7.1994



**മണക്കാട് സുകുമാരൻ നായർ**

# അവതാരിക

ഒരു വിശുദ്ധാത്മാവിന്റെ ജീവിതകഥ വായിച്ച് ഗംഗാസ്നാനം ചെയ്ത ധന്യതയോടെയാണ് ഈ ഗ്രന്ഥത്തെ സഹൃദയസമക്ഷം അവതരിപ്പിക്കുന്നത്. 'ജ്ഞാനാനന്ദ സരസ്വതി' എന്ന നാമത്തിൽ വിഖ്യാതനായ സന്ന്യാസിശ്രേഷ്ഠന്റെ ജീവിതകഥ എന്റെ പ്രിയസുഹൃത്ത് മണക്കാട് സുകുമാരൻ നായർ മലയാളഭാഷയിൽ രചിച്ച് പൂജോപഹാരമാക്കി സമർപ്പിക്കുന്നതാണ് ഈ കൃതി. കേരളത്തിന്റെ വിശിഷ്ട പുത്രന്മാരിൽ പരമാദരണീയനാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതി. മണക്കാട് സുകുമാരൻ നായർ വിദ്യാഭ്യാസ വകുപ്പിൽ സേവനമനുഷ്ഠിക്കുന്ന നിലയ്ക്കു മാത്രമല്ല ബഹുമാനം അർഹിക്കുന്നത്. അദ്ദേഹത്തിന്റെ സാഹിത്യസേവനം പൊതുവേ അംഗീകരിക്കപ്പെട്ട കാര്യമാണ്. സഹൃദയലോകത്തിന്റെ അഭിമാനം നേടിയ ശ്രീ നായർ ഇപ്പോൾ ചെയ്തിരിക്കുന്ന ഈ സാഹിത്യപൂജ – ജ്ഞാനാനന്ദ സരസ്വതിയുടെ കഥ – ഭാഷാദേവി സന്തോഷത്തോടെ സ്വീകരിക്കും.

ഇരുപതു വർഷത്തോളമേ ആയുള്ളു. സ്വാമി ജ്ഞാനാനന്ദ സരസ്വതി കന്യാകുമാരിയിൽ വാസമാക്കിയിട്ട്. അന്നുതൊട്ട് അദ്ദേഹത്തെപ്പറ്റി പലരും ഭക്തി ബഹുമാനങ്ങളോടെ വിവരങ്ങൾ പറഞ്ഞിട്ടുണ്ട്. അല്പം ഒരു തെറ്റിദ്ധാരണയോടെയാണ് കഥകൾ അന്നു ഞാൻ കേട്ടത്. എന്റെ ബാല്യകാല സുഹൃത്തും, എന്റെയും അറിയാവുന്ന എല്ലാവരുടേയും ബഹുമാനഭാജനവുമായിരുന്ന ഒരു ജ്ഞാനാനന്ദൻ ഹിമാലയത്തിൽ ഋഷികേശത്തുണ്ടായിരുന്നു. സംസ്കൃതവും മലയാളവും ഇംഗ്ലീഷും നല്ലപോലെ കൈകാര്യം ചെയ്തിരുന്ന അദ്ദേഹം ഹിമാലയത്തിൽ ശിവാനന്ദാശ്രമത്തിൽ സംസ്കൃതം പ്രൊഫസറായിരുന്നു. കായംകുളത്ത് ഓച്ചിറ സ്വദേശിയായിരുന്ന അദ്ദേഹം തന്നെയായിരിക്കും കന്യാകുമാരിയിലേയ്ക്കു പോന്നതെന്ന് ഞാൻ വിചാരിച്ചുപോയി. പൂർവ്വ പരിചയവും സ്നേഹവും അനുസരിച്ച് അദ്ദേഹം എന്താണ് എന്നെ വിവരം അറിയിക്കാത്തതെന്ന് ഞാൻ വല്ലായ്മപ്പെട്ടിരുന്നു. പിന്നെ എന്റെ സുഹൃത്തുമായി സംസാരിച്ചപ്പോഴാണ് ആ ജ്ഞാനാനന്ദനല്ല ഇദ്ദേഹമെന്നും രണ്ടുപേരും മലയാളികൾ തന്നെയെന്നുമുള്ള സത്യം മനസ്സിലായത്. ഓച്ചിറ സ്വദേശിയായ ഈ ജ്ഞാനാനന്ദൻ മലബാർ കരിമ്പുഴ സ്വദേശിയായ ഈ ജ്ഞാനാനന്ദന്റെ ഷഷ്ട്യബ്ദ പൂർത്തിക്കയച്ച രണ്ടു മനോഹരപദ്യങ്ങൾ ഗ്രന്ഥകർത്താവ് ഈ പുസ്തകത്തിൽ കൊടുത്തിട്ടുള്ളത് ശ്രദ്ധേയമാണ്. രണ്ടു ജ്ഞാനാനന്ദൻമാർക്കും ഒരുമിച്ചു നമസ്കാരം പറയുന്നത് തെറ്റാണെങ്കിൽ ക്ഷമിക്കണം.

ഈ ഗ്രന്ഥത്തിൽ പരാമർശിക്കുന്ന മാന്യനായ വ്യക്തി പൂർവ്വാശ്രമ

ത്തിൽ കരിമ്പുഴ ഗ്രാമത്തിൽ പടിഞ്ഞാറെ പുതിയ വാരിയത്ത് ശ്രീ ഗോവിന്ദവാരിയരാണ്. ബാല്യകാലത്ത് മലയാളത്തിൽ പ്രാഥമിക വിദ്യാഭ്യാസവും അല്പാ സംസ്കൃതവും പഠിച്ചിട്ട് ജീവിതത്തിലേക്കു തുനിഞ്ഞത് സാധാരണന്മാരെപ്പോലെ സുഖം എത്തിപ്പിടിക്കാനും പ്രതാപം സമ്പാദിക്കാനും ഒന്നുമായിരുന്നില്ല. വളരെ വിശേഷമായിട്ട് സ്മരിക്കാൻ ഒന്നുമില്ലെങ്കിലും ആ ജീവിത വിലാസത്തിന്റെ കഥയോർക്കുന്നവർക്ക് ചില വസ്തുതകൾ കാണാനുണ്ടാകും. ഭാഗവത പാരായണത്തിൽ ഗോവിന്ദ വാരിയർക്ക് ബാല്യം മുതൽക്കേയുള്ള വിശേഷപ്രതിപത്തിയാണിതിൽ ഏറ്റവും വലുത്. ഗുരുവായൂർ ക്ഷേത്രത്തിൽ ഒരു നമ്പൂതിരി ബ്രാഹ്മണൻ വായിച്ചു കൊണ്ടിരുന്ന ഭാഗവതം അദ്ദേഹം ഊണു കഴിക്കാൻ പോയ ഘട്ടത്തിൽ ഗോവിന്ദവാരിയർ എടുത്തു വായിച്ചതും, അതുകണ്ട നമ്പൂതിരിയുടെ ശകാരം കേട്ടതും വെറും നിസ്സാരമാണെന്നു തോന്നുന്ന ഒരു മഹാസംഭവമായിരുന്നു. ഇന്ന് ശതാഭിഷേകം കഴിഞ്ഞ ജ്ഞാനാനന്ദൻ അന്നു നമ്പൂതിരിയിൽ നിന്നും ശകാരംകിട്ടിയ ഗോവിന്ദൻ തന്നെയെന്നും, ജ്ഞാനാനന്ദന്റെ ഏറ്റവും വലിയ മഹിമ ഭാഗവത പാരായണം തന്നെയെന്നുമോർക്കുമ്പോൾ ആ സംഭവത്തിന്റെ അർത്ഥം എന്തെന്ന് ഊഹിക്കാൻ വിഷമമില്ല. അന്ന് അബ്രാഹ്മണർക്ക് ഭാഗവതം തൊട്ടുകൂടായെന്ന് കരുതിയിരുന്നു. അക്കഥയൊക്കെപ്പോയി. വിദ്യോപാസന കൊണ്ടും ഭഗവത് ഭക്തികൊണ്ടും ആർക്കും ബ്രാഹ്മണരിൽ ബ്രാഹ്മണനാകാമെന്നു തെളിയിക്കുന്നതാണല്ലോ ജ്ഞാനാനന്ദന്റെ കഥ.

ഇതിലെ കഥ ഇവിടെ വിവരിക്കേണ്ട കാര്യമില്ല. യൗവ്വനാരംഭത്തോടെ സന്ന്യാസ ജീവിതത്തിൽ താല്പര്യം തോന്നിയതുകൊണ്ട് ഒരു ഗുരുവിനെ അന്വേഷിച്ചു തുടങ്ങിയ അദ്ദേഹത്തെ ഋഷികേശത്തിൽ ശിവാനന്ദാശ്രമത്തിൽ എത്തിച്ചു! ശിവാനന്ദസരസ്വതി പൂർവ്വാശ്രമത്തിൽ കുപ്പുസ്വാമിയായിരുന്നു. മലയായിൽ ഡോക്ടറായിരിക്കെ മനുഷ്യസേവനത്തിന് ആവേശം വർദ്ധിച്ച് ഭാരതഭൂമിയിലേയ്ക്കു തിരിച്ചുവന്നു. പിന്നീടദ്ദേഹത്തിന്റെ കഥ ഒരു പൂർണ്ണചരിത്രമാണ്. അദ്ദേഹം ഋഷികേശത്തിലിരുന്നുകൊണ്ട് സാധിച്ച ലോകസേവനം അത്യത്ഭുത മാതൃകയാണ്. അവിടെതന്നെ ഗോവിന്ദവാരിയർ ശിഷ്യപ്പെട്ട് സന്ന്യാസദീക്ഷ സ്വീകരിച്ച് ജ്ഞാനാനന്ദ സരസ്വതിയെന്ന പുതിയനാമം സ്വീകരിച്ചതും എല്ലാം ഈ ഗ്രന്ഥത്തിൽ വിശദമായി വർണ്ണിച്ചിട്ടുണ്ട്. അതിലെന്നെ ഏറ്റവും ആകർഷിച്ചതാണ്. ശ്രീഗോവിന്ദവാരിയർ സ്വാമി ശിവാനന്ദ സരസ്വതിയുടെ നിർദ്ദേശമനുസരിച്ച് ഭാഗവതത്തെപ്പറ്റി രണ്ടു മണിക്കൂർ മലയാളത്തിൽ സംസാരിച്ച് എല്ലാ ശ്രോതാക്കളേയും ആകർഷിച്ച കഥയാണ്. ഭാഗവതത്തെപ്പറ്റി അദ്ദേഹം സംസാരിച്ചു തുടങ്ങിയത് അന്നല്ലല്ലോ. ഭാഗവതം അദ്ദേഹത്തിന്റെ ജന്മസംസ്കാരമായത് ഇന്നുവരെ തെളിഞ്ഞു നില്ക്കുന്ന ഒരത്ഭുത വസ്തുതയാണ്.

അല്പകാലം ഋഷികേശത്ത് താമസിച്ച് അവിടത്തെ ആശ്രമരീതിയും

സേവനസമ്പ്രദായങ്ങളുമെല്ലാം മനസ്സിലാക്കിക്കൊണ്ട് തിരിച്ചുപോന്ന ജ്ഞാനാനന്ദൻ ജീവിതക്ലേശങ്ങൾ കൊണ്ടൊന്നും ഒട്ടും പതറിയില്ല. സുഖദുഃഖങ്ങളെ തുല്യമായി കാണാനും എല്ലാം സമചിത്തതയോടെ സഹിക്കാനും ആ വലിയ മനുഷ്യന് ഒരു പ്രയാസവും തോന്നിയില്ല. വിദ്യാപ്രചരണവും മനുഷ്യസേവനവും അദ്ദേഹം ജന്മഗുണമായി കൈക്കൊണ്ടു. ഇരുന്നിലക്കോട്, കൊണ്ടയൂർ എന്നീ ആശ്രമങ്ങൾ സ്ഥാപിച്ച് അവിടെ നടത്തിയ സേവനങ്ങൾ നാട്ടുകാരുടെ ആദരവിനും അഭിനന്ദനത്തിനും പാത്രമായി. വീട്ടുകാര്യങ്ങളിൽ കുടുങ്ങി സുഖജീവിതത്തിന് യത്നിക്കുകയായിരുന്നില്ല ശ്രീ ജ്ഞാനാനന്ദൻ അപ്പോൾ. ആ സാംസ്കാരിക ജീവിതവും ആ സേവനവും പൊതുവേ ജനസമ്മിതി നേടി. ഭാഗവത സപ്താഹവും സത്സംഗപരിപാടികളും സാഹിത്യരചനയും അദ്ദേഹം മുടങ്ങാതെ നടത്തിക്കൊണ്ടിരുന്നു. ആ കഥകളെല്ലാം സുകുമാരൻ നായർ ആഖ്യാനം ചെയ്തിരിക്കുന്നത് ആരെയും ആകർഷിക്കും.

അല്പകാലം വിവാഹ ബന്ധത്തിൽപ്പെട്ട് ഗൃഹസ്ഥ ജീവിതം നയിച്ചപ്പോഴും ജ്ഞാനാനന്ദന്റെ മനസ്സു നിറഞ്ഞുനിന്നത് സംസ്കാരവ്രതം തന്നെയായിരുന്നു. ഭാഗവത സപ്താഹം നടത്താനും ഗ്രന്ഥങ്ങളും മാസികകളും പ്രസിദ്ധപ്പെടുത്തി വേദാന്ത വിജ്ഞാനം പ്രചരിപ്പിക്കാനും അദ്ദേഹം ചെയ്ത സേവനങ്ങൾ ഒരു സംസ്കാരവിപ്ലവം തന്നെ ഉളവാക്കി. ആധുനിക പരിഷ്കാരത്തിന്റെ പ്രചരിപ്പോടെ ഭാരത ജീവിതമൂല്യങ്ങൾ തകർന്നുകൊണ്ടിരുന്ന ആ കാലത്ത് ജ്ഞാനാനന്ദ സരസ്വതിയെപ്പോലുള്ള പുണ്യപുരുഷന്മാർ നിർവ്വഹിച്ച സംസ്കാരസേവനത്തിന്റെ മൂല്യം ചരിത്രകാരൻ ഇനിയും കണ്ടെത്തേണ്ടതായിട്ടിരിക്കുന്നതേയുള്ളൂ. ഭാരതത്തിന്റെ മുഴുവൻ കഥയാണെങ്കിൽ രാമകൃഷ്ണ പരമഹംസൻ, വിവേകാനന്ദൻ, ശ്രീരമണ മഹർഷി മുതലായവരെ സ്മരിച്ചാൽ മതി. കേരളത്തിലാണെങ്കിൽ വിദ്യാധിരാജ ചട്ടമ്പിസ്വാമിയും, ശ്രീനാരായണ ഗുരുവും, മഹാപ്രസാദും, ചിന്മയാനന്ദനും ഒക്കെ സ്മരണയിൽ പൊന്തിവരും. അക്കൂട്ടത്തിൽ പ്രാചീന ഭാരതപാരമ്പര്യം തന്നെ ഇന്നും നിലനിർത്തുന്ന വിശുദ്ധാത്മാവാണ് ജ്ഞാനാനന്ദൻ. എന്നാൽ അദ്ദേഹം മുൻപറഞ്ഞ മഹാന്മാരുടെ ഒരു പകർപ്പോ പ്രതിബിംബമോ അല്ല. ആ പഴയ സംസ്ക്കാരം തന്നെയാണ് ജ്ഞാനാനന്ദ സമ്പ്രദായത്തിലും കാണാവുന്നത്. എങ്കിലും ഈശ്വരപൂജയെ പൂർണ്ണമായും മനുഷ്യപൂജയാക്കി ലോകസേവനം കൊണ്ട് ആത്മസാക്ഷാത്ക്കാരത്തിൽ ആനന്ദിക്കാൻ അദ്ദേഹം ശീലിച്ചു. ഭാഗവതസപ്താഹ പാരായണം കൊണ്ടും മറ്റും വിജ്ഞാന സദ്യവിളമ്പി അദ്ദേഹം വിരമിച്ചില്ല. സപ്താഹത്തിനാകട്ടെ മറ്റു സാധാരണ വിഷയങ്ങൾക്കാകട്ടെ ആശ്രമത്തിൽ ചെല്ലുന്നവർക്കെല്ലാം സദ്യ കൊടുക്കാനും രോഗികളെ ചികിത്സിച്ച് ആശ്വസിപ്പിക്കാനും ഈ ജ്ഞാനാനന്ദൻ ചെയ്യുന്ന സേവനം ആരുടേയും ആരാധന നേടുന്നു. ഇരുന്നിലക്കോടും, കൊണ്ടയൂരും, പാലക്കാട്ടും, ഇന്ന് കന്യാകുമാരിയിൽ ആന

ന്ദകൂടീരത്തിലായാലും കഥ സമാനം തന്നെ. പഞ്ചയജ്ഞസംസ്കാര ത്തിൽ പൊട്ടിമുളച്ച ഭാരതസംസ്കാരം ഈ വിധത്തിൽ പൂവണിഞ്ഞു നി ല്ക്കുന്നതു കാണുമ്പോൾ ആരുടെ ഹൃദയത്തിലും സന്തോഷം നിറ ഞ്ഞൊഴുകും. ജ്ഞാനാനന്ദന്റെ ആശ്രമജീവിതവും അവിടത്തെ സദ്യ കളും ആഗതരാകുന്നവർക്കു നൽകുന്ന സൽക്കാരവുമെല്ലാം ഗ്രന്ഥകാ രൻ വർണ്ണിച്ചിരിക്കുന്നതു വായിക്കുമ്പോൾ അവിടെയൊന്നു പോകണ മെന്നും ജ്ഞാനാനന്ദ സരസ്വതിയുടെ അനുഗ്രഹം നേടണമെന്നും ആർക്കും ആഗ്രഹം തോന്നിപ്പോകും.

ഒരു ഗ്രന്ഥകാരനെന്ന നിലയിൽ ജ്ഞാനാനന്ദൻ മലയാളത്തിന് നാ ല്പതോളം ഗ്രന്ഥങ്ങൾ സംഭാവന ചെയ്തിട്ടുണ്ട്. എല്ലാം സാമാന്യമായി പ്പറഞ്ഞാൽ വേദാന്തവിഷയമാണ്. ജീവിതത്തിൽ നിന്ന് മുക്തിനേടാനാ ണല്ലോ ആദ്ധ്യാത്മിക ശ്രമത്തിന്റെ ലക്ഷ്യം. സ്വാമി ജ്ഞാനാനന്ദന്റെ കൃ തികളുടെ പേരുമാത്രം നോക്കിയാൽ (അഞ്ചാം അദ്ധ്യായം) മതി ഈ തപോധനന്റെ വിജ്ഞാനവിശ്രുതി മനസിലാക്കാം. ബ്രഹ്മസൂത്രവും പഞ്ച ദശി വ്യാഖ്യാനവും അനേകം ഗ്രന്ഥങ്ങളുടെ പഠനവും എല്ലാം ജ്ഞാനാ നന്ദന്റെ നാമം അന്വർത്ഥമാണെന്നു കാണിക്കുന്നു. ആ സന്ന്യാസി ശ്രേ ഷ്ഠന് നമസ്കാരം അർപ്പിച്ചിട്ട് അദ്ദേഹത്തിന്റെ സപ്താഹപരിപാടിയെ പ്പറ്റി ഒരു വാക്ക്.

ഭാഗവത സപ്താഹം ഭാരതത്തിലെവിടെയും ഒരു പൂജാ പരിപാടി യാണ്. ഏഴു ദിവസം കൊണ്ട് ഭാഗവതം വായിച്ച് സമാപിക്കുക എന്നാ ണല്ലോ അർത്ഥം. എല്ലാവർക്കും പൊതുവേ അറിയാമെന്നു വച്ചിരിക്കുക യാണെങ്കിലും ഭാഗവതത്തിന്റെ യഥാർത്ഥരൂപവും അതിന്റെ മഹത്വവും അതിന്റെ പാരായണം കൊണ്ടുള്ള ഫലവും സാധാരണക്കാർക്ക് അറി യാമോ എന്ന് സംശയമുണ്ട്. പതിനെട്ടു മഹാപുരാണങ്ങളിൽ ഒന്നാണ് മഹാഭാഗവതം. എൺപതിനായിരം ശ്ലോകംവരെ വലിപ്പമുള്ള കൃതികൾ അവയിലുണ്ട്. ഭാഗവതത്തിന് അത്ര വലിപ്പമില്ലെങ്കിലും ഭാഗവതത്തിന്റെ മാഹാത്മ്യം ഒന്നു പ്രത്യേകംതന്നെ. പന്ത്രണ്ടു സ്ക്കന്ദങ്ങളിലായി പതി നെണ്ണായിരം ശ്ലോകമുള്ള മഹാഭാഗവതം സംസ്ക്കൃതത്തിലെ മാത്രമല്ല വിശ്വസാഹിത്യത്തിലെ അത്യുത്തമ കൃതിയാണ്. ശ്രീകൃഷ്ണന്റെ കഥ മുഖ്യമായിപ്പറയാൻ ഉദ്ദേശിച്ചിട്ടുള്ള ഈ കൃതി മഹാപുരാണത്തിന്റെ രൂ പത്തിലായതുകൊണ്ട് അത് ഒരത്യത്ഭുത കൃതിയാണ്. സൃഷ്ടി, വിശുദ്ധി തുടങ്ങി പത്തു ലക്ഷണങ്ങൾ അനുസരിച്ചു നിർമിച്ച ആ മഹാപുരാണം ലോകോല്പത്തി തൊട്ടുള്ള കഥാഖ്യാനമാണെന്നു പറയണമെന്നില്ലല്ലോ. ആ പൂർവ്വകഥകളെല്ലാം ഒന്നുമുതൽ ഒൻപതുവരെ സ്കന്ദങ്ങളിൽ വിവ രിച്ചിട്ട് അതിദീർഘമായ പത്താം സ്കന്ദത്തിൽ കൃഷ്ണന്റെ കഥ വളരെ വിസ്തരിച്ച് ആഖ്യാനം ചെയ്തിരിക്കുകയാണ്. പതിനൊന്നാം സ്കന്ദ ത്തിൽ മോക്ഷവും അവസാനത്തെ സ്കന്ദത്തിൽ വംശാനുചരിതം മുത

ലായവയും. – ഈ കൃതിയെപ്പറ്റിയോർത്താൽ അതിൽ തൊഴുകൈയ ർപ്പിക്കാതിരിക്കാൻ സാദ്ധ്യമല്ല. ലോകത്ത് ഏറ്റവും മഹത്തായ കൃതി യെന്ന് പലരും പൂജിക്കുന്ന ഭഗവദ്ഗീത മഹാഭാരതം എന്ന ഇതിഹാസ ത്തിന്റെ ചെറിയൊരാംശം മാത്രമാണ്. പതിനെട്ട് പർവ്വങ്ങളിലായി രണ്ടാ യിരം അദ്ധ്യായങ്ങളിൽ ഒരു ലക്ഷം ശ്ലോകം ചേർത്ത് വേദവ്യാസൻ രചിച്ച മഹാഭാരതം എന്ന ഇതിഹാസത്തിലെ ഭീഷ്മപർവ്വത്തിലെ എഴു ന്നൂറു ശ്ലോകങ്ങൾ മാത്രമാണു ഭഗവദ്ഗീത. ഈ കണക്കുകൾ ഇവിടെ സൂചിപ്പിച്ചത് ഗീതാപാരായണവും സപ്താഹയജ്ഞവും തമ്മിൽ താരത മ്യപ്പെടുത്തി മനസ്സിലാക്കാൻ വേണ്ടിയാണ്. ചിന്മയാനന്ദൻ ഗീതായജ്ഞം കൊണ്ട് ലോകപ്രബോധനം നടത്തിയ കാലത്താണ് ജ്ഞാനാനന്ദ സര സ്വതി സ്വാമി ഭാഗവത സപ്താഹയജ്ഞം സാധിച്ചത് എന്നോർമ്മിക്കാ മല്ലോ. ഗീതായജ്ഞവും സപ്താഹയജ്ഞവും അതുപോലെ മഹത്തായ കൃതികളുടെയൊക്കെ പാരായണവും എല്ലാം ആരാധനീയങ്ങൾ തന്നെ. എങ്കിലും ഭാഗവത സപ്താഹയജ്ഞം നടത്തുന്നതും കേൾക്കുന്നതും വലിയ പുണ്യമാണ്. എന്തായാലും സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ സപ്താഹങ്ങളെപ്പറ്റി ധന്യതയോടെ ലേഖനം ചെയ്തിട്ടുള്ളത് ആരെയും അത്ഭുത പുളകിതരാക്കും. ഇതിൽ കൂടുതൽ ഈ വിഷയത്തെപ്പറ്റി ഇ വിടെ പറയാൻ സാദ്ധ്യമല്ല.

സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ സപ്താഹ യജ്ഞങ്ങളും, സ ത്സംഗ സാംസ്കാരിക പരിപാടികളും, മഹത്തായ ജീവിത രീതിയും, അദ്ദേഹത്തിന്റെ വേദാന്തഗ്രന്ഥങ്ങളും എല്ലാം നമ്മുടെ കാലത്ത് കേരള ത്തിനു ലഭിച്ച പുണ്യസമ്പത്തു തന്നെ. ജ്ഞാനാനന്ദന്റെ ജന്മംകൊണ്ടു പാലക്കാട്ടുള്ള കരിമ്പുഴയ്ക്ക് സ്വർഗ്ഗംഗയുടെ പരിശുദ്ധി കിട്ടി. ആ മഹാ താപസന് ഹൃദയം നിറഞ്ഞ ഭക്തിയോടെ സാഷ്ടാംഗപ്രണാമം. ഈ നല്ല കൃതി രചിച്ച് മലയാളത്തിനു സമ്മാനിച്ച എന്റെ പ്രിയ സുഹൃത്ത് മണക്കാട് സുകുമാരൻ നായർക്ക് ഭാഗ്യാശംസകൾ.

കേരളപ്രഭ, നെടുങ്കാട്
കരമന, തിരുവനന്തപുരം **ഡോക്ടർ ശൂരനാട്ടു കുഞ്ഞൻപിള്ള**
10.07.1994.

ഒന്ന്

# കരിമ്പുഴയിലെ കർമ്മയോഗി

''ഭഗവദനുഗ്രഹത്തിൻെറ പ്രത്യക്ഷദൃഷ്ടാന്തം നിരുപാധികവും സത്യവുമായ ജ്ഞാനം പ്രകാശിക്കലാണ് എന്നു പറഞ്ഞതുകൊണ്ട് ഈശ്വരാനുഗ്രഹത്തിൻെറ പരമോച്ചാവസ്ഥ ജ്ഞാനപ്രകാശമാണെന്നു വ്യക്തമാകുന്നു. ഭഗവാൻ സന്തോഷിക്കുന്നത് ഭക്തികൊണ്ടാണ്. ഭഗവാൻ സന്തോഷിച്ചാലത്തെഫലമാകട്ടെ ജ്ഞാനാനുഭൂതിയുമാണ് എന്നു വരുമ്പോൾ ഭക്തിയുടെ പരമലക്ഷ്യവും ഈശ്വരാനുഗ്രഹത്തിൻെറ പരമകാഷ്ഠയും ജ്ഞാനം തന്നെ. നിത്യവും നിരുപാധികവുമായ ജ്ഞാനത്തിനു തുല്യമായി ഒന്നും തന്നെ ജഗത്തിലില്ല. അതാകട്ടെ പുരുഷപ്രയത്നം കൊണ്ടു കിട്ടാവുന്നതല്ല. ഈശ്വരാനുഗ്രഹം കൊണ്ടുമാത്രമേ കിട്ടാനും പ്രകാശിക്കാനും ഇടയായിത്തീരൂ....''

ഇങ്ങനെയുള്ള ജ്ഞാനം സദാ അനുഭവിച്ച് ആനന്ദമഗ്നനായി ജീവിക്കുന്ന ആയിരം പൂർണ്ണചന്ദ്രന്മാരെ ദർശിച്ചു കഴിഞ്ഞ പരമഭക്തനും ജ്ഞാനിയുമായ സന്യാസിവര്യനാണ് സ്വാമിജ്ഞാനാനന്ദ സരസ്വതി തിരുവ

ടികൾ. ഭക്തിയും ജ്ഞാനവും കർമ്മവും യോഗവും സമന്വയിപ്പിച്ച് ആത്മസാക്ഷാത്ക്കാരം നേടിയ ഋഷിപുംഗവൻ.

സ്വാമി ജ്ഞാനനന്ദസരസ്വതിയുടെ ജീവിതകഥ സ്വാമിജിയുടെ തന്നെ വാക്കുകളിൽ ഒറ്റവാചകത്തിൽ വിവരിക്കാം.

"നല്ലതോ ചീത്തയോ എന്തായാലും വന്നുചേർന്നതിനെ വെറുക്കുകയോ വിട്ടുപോയതിനെ ആഗ്രഹിക്കുകയോ ചെയ്യാതെ ഉദാസീനനെന്നപോലെയിരിക്കലാണ് ഗ്രന്ഥിഭേദം വന്ന ജ്ഞാനിയുടെ ലക്ഷണം."

ആദർശം പ്രസംഗിക്കുന്നതോടൊപ്പം സ്വന്തം ജീവിതത്തിൽ പകർത്തിക്കാണിക്കുന്നവരാണ് യഥാർത്ഥ മഹത്തുക്കൾ. സ്വാമി ജ്ഞാനാനന്ദസരസ്വതിയുടെ തിരുമൊഴികളിലെല്ലാം സ്വന്തം ജീവിതാനുഭവങ്ങളുടെ ചൂടും പ്രകാശവും നിറഞ്ഞിരിക്കുന്നു.

സ്വാമിജിയുടെ ജീവിതകഥാരചനയ്ക്കു ശ്രമിച്ചപ്പോൾ തന്നെ അനുവാദവും അനുഗ്രഹവും നൽകിക്കൊണ്ട് അദ്ദേഹം പറഞ്ഞ വാക്കുകൾ "എൻെറ ജീവിതചരിത്രം എഴുതാനായിട്ടൊന്നുമില്ല. അത് നിർമ്മിച്ചെടുക്കണം......"

സ്വാമിജി പിന്നിട്ടുപോന്ന വഴിത്താരകളിലേയ്ക്ക് ചരിത്രമെഴുതാൻ കടന്നുചെല്ലുന്നവർക്ക് അന്ധകാരവും അവ്യക്തതയും അല്പപ്രകാശവുമാണ് അനുഭവപ്പെടുക. പൂർവ്വാശ്രമജീവിതത്തിൽ ശ്രദ്ധേയമായിട്ടൊന്നുമില്ലാതിരുന്നതിനാൽ സമകാലികർക്കും ബന്ധുക്കൾക്കുപോലും

ആ ജീവിതാനുഭവങ്ങളിലേയ്ക്കു വെളിച്ചം വീശാൻ കഴിയില്ല. പിന്നെ ഗുരുകടാക്ഷവും ഈശ്വരാനുഗ്രഹവും ഉണ്ടെന്നുള്ള ധൈര്യം മാത്രമാണ് ഈ രചനയ്ക്കു പിന്നിലെ പ്രേരകശക്തി.

## ആർഷഭാരതമെന്ന പുണ്യഭൂമി

പൂർവ്വപുണ്യപരിപാകത്താൽ ഒരു മനുഷ്യജന്മം ലഭിക്കുന്നത് കോടാനുകോടി ജീവരാശികളിൽ ഒരപൂർവ്വാനുഗ്രഹമാണ്. അങ്ങനെ ലഭിക്കുന്ന മനുഷ്യരിൽ 'മുമുക്ഷുത്വം' ലഭിക്കുന്നത് അതിലും അപൂർവ്വമാണ്. അതിനുള്ള പ്രേരണയും സാഹചര്യവും ഒത്തുകിട്ടുന്ന ഒരേയൊരു നാട് ഭാരതഭൂമി മാത്രവും.

ഈ ഭാരതനാടിന്റെ മാഹാത്മ്യം ആധ്യാത്മിക പ്രകാശമാണ്. ഭാരതമെന്ന ശബ്ദത്തിന് അറിവിൽ രമിക്കുന്നവരുടെ നാട് എന്ന് താത്ത്വികാർത്ഥം കല്പിക്കുന്നു. എന്താണ് ഇവിടെനിന്നു ലഭിക്കുന്ന അറിവ്? അറിവ് ഒന്നേയുള്ളു - അതു ലഭിച്ചാൽ പിന്നെ എല്ലാം അറിയാൻ കഴിയുന്ന ആത്മജ്ഞാനം! അതുമാത്രമാണ് യഥാർത്ഥ അറിവ്. യുഗയുഗങ്ങളിലായി ആത്മജ്ഞാനത്തിനുള്ള പാത വെട്ടിത്തുറന്നു വച്ചിരിക്കുന്ന ആർഷഭൂമിയാണിത്.

ആർഷഭൂമിയെന്നു പറയുമ്പോൾ ഋഷിമാരുടെ നാട്, അഥവാ വരിഷ്ഠമായ ഋഷിസംസ്കാരത്തിന്റെ നാട് എന്നാണർത്ഥം. ആർഷസംസ്ക്കാരത്തിന്റെ കാതൽ ഋഷിമാരുടെ സംഭാവനയാണ്. ബ്രഹ്മദേവൻ തന്നെ ഏറ്റവും വലിയ ഋഷി. അദ്ദേഹത്തിന്റെ പ്രഥമ സൃഷ്ടികളായ സനകാദികളാകട്ടെ മഹാതപസ്വികളും. തുടർന്നുണ്ടായ സന്തതിപരമ്പരകളുടെ തലപ്പത്തിരിക്കുന്നവരെല്ലാം ബ്രഹ്മവി

ത്തുകളായ ഋഷീശ്വരന്മാരും. അവരെല്ലാം ചേർന്ന് നമുക്കു നൽകിയ പരമമായ ജ്ഞാനം "ഈശാവാസ്യമിദം സർവ്വം" എന്ന സത്യമാണ്. നമ്മുടെ ഗുരുപരമ്പരകളെ അനുസ്മരിക്കുന്ന പ്രസിദ്ധമായ ശ്ലോകം ഇത്തരുണത്തിൽ സ്മരിക്കുന്നത് സംഗതമായിരിക്കും.

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത് പുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദ യോഗീന്ദ്ര മഥാസ്യ ശിഷ്യം
ശ്രീ ശങ്കരാചാര്യ മഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തിക കാരമന്യാ-
നസ്മദ് ഗുരൂൻ സന്തതമാനതോസ്മി.

ആദി നാരായണനിൽ നിന്നുത്ഭവിച്ച്, ബ്രഹ്മാവ്, വസിഷ്ഠൻ, ശക്തി, പരാശരൻ, വ്യാസൻ, ശുകൻ, ഗൗഡ പാദൻ, ഗോവിന്ദാചാര്യൻ, ശ്രീ ശങ്കരൻ, പദ്മപാദർ, ഹസ്താമലകൻ, ത്രോടകാചാര്യൻ എന്നിങ്ങനെ തുടരുന്ന ഗുരുപരമ്പരയിലെ പ്രത്യക്ഷരൂപത്തിലിരിക്കുന്ന ഗുരുദേ വനാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി! ഈ ഗുരുപരമ്പ രയ്ക്ക് നമോവാകം!!

## കേരളത്തിൻെറ സംഭാവന

ആധ്യാത്മിക സംഭാവനയിൽ കേരളം ഒട്ടും പിന്നിലല്ല. അദ്വൈതസിദ്ധാന്തത്തിൻെറ പരമാചാര്യനായ ആദിശങ്ക രനു ജന്മം നൽകിയ പരശുരാമക്ഷേത്രത്തിൽ ആത്മാനു ഭൂതി നേടിയ അനേകം ആചാര്യന്മാർ അവതരിച്ച് ആത്മ ജ്ഞാനത്തിൻെറ സുവർണ്ണബിന്ദുക്കൾ വാരിവിതറിയി ട്ടുണ്ട്. മലയാളഭാഷയുടെ പിതാവായ തുഞ്ചത്തെഴു ത്തച്ഛൻ വേദാന്തത്തിൻെറയും ബ്രഹ്മജ്ഞാനത്തി

ൻെറയും മറുകര കണ്ട ആചാര്യൻ കൂടിയായിരുന്നു. ആധുനിക കേരളത്തിൽ തന്നെ അവതരിച്ച് ശുകമാർഗ്ഗത്തിലൂടെ ബ്രഹ്മൈക്യം പ്രാപിച്ച പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ അദ്ദേഹത്തിൻെറ ശിഷ്യന്മാരായ തീർത്ഥപാദപരമഹംസസ്വാമികൾ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീനാരായണഗുരുദേവൻ, എന്നിവരും കാഞ്ഞങ്ങാട് രാമദാസസ്വാമികൾ, ഭാരതമെങ്ങും പുകൾപെറ്റ തപോവനസ്വാമികൾ, മാഹിയിൽ താമസിച്ചിരുന്ന ശ്രീപ്രകാശാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ, ചിന്മയാനന്ദസ്വാമികൾ ഇങ്ങനെ നിരവധി പുണ്യാത്മാക്കൾ ആത്മീയപ്രകാശം തൂകിക്കൊണ്ടു കടന്നുപോയി. ആ പരമ്പരയിൽ നമ്മുടെ മുന്നിൽ ഇപ്പോഴും കാരുണ്യം ചൊരിഞ്ഞുകൊണ്ടിരിക്കുന്ന മഹാത്മാവാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി തിരുവടികൾ.

ഇവരെല്ലാം നമുക്കുപദേശിച്ചുതന്നത് ഈശ്വരപ്രാപ്തിക്കുള്ള വിവിധ മാർഗ്ഗങ്ങളാണ്. ഭക്തി, ജ്ഞാന, കർമ്മ യോഗങ്ങളിൽ അവരവർക്കിഷ്ടമുള്ള മാർഗ്ഗം തെരഞ്ഞെടുക്കാം. ഏതു പാതയിലൂടെ മുന്നേറുന്നതിനും മുജ്ജന്മ കർമ്മവാസനയും ഈശ്വരകടാക്ഷവും കൂടിയേ തീരൂ അതോടൊപ്പം ജ്ഞാനം നേടുകയും വേണം ഓരോ ജീവനും ബ്രഹ്മം തന്നെയാണെന്നും ഉപാധിഭേദം കൊണ്ട് അജ്ഞാനത്തിൽ മുഴുകി വിവിധ ജാതി വർണ്ണങ്ങൾ അനുഭവപ്പെടുന്നതാണെന്നും അജ്ഞാനമാകുന്ന മായയിൽ നിന്നും മോചനം ലഭിക്കുമ്പോൾ താൻ തന്നെയാണു ബ്രഹ്മമെന്ന ബോധം തെളിയും എന്നുമാണ് ശാസ്ത്രസിദ്ധാന്തം അങ്ങനെ 'തത്ത്വമസി' എന്ന ഉപനിഷദ്വാക്യം യാഥാർത്ഥ്യമായിത്തീരാനാഗ്രഹിക്കുന്നവർക്ക് ഈ മഹത്തുക്കളായ ഗുരുനാഥന്മാർ കാട്ടിത്തരുന്ന മാർഗ്ഗം സദാ പ്രകാശമാനമായിത്തന്നെയിരിക്കുന്നു.

ജിജ്ഞാസുക്കൾക്ക് അതിലൂടെ സഞ്ചരിച്ച് മോക്ഷം പ്രാപിക്കാം.

## കുന്തിപ്പുഴയെന്ന കരിമ്പുഴ

തെക്കേ മലബാറിലെ പുരാതനവും മനോഹരവുമായ ഒരു ഗ്രാമപ്രദേശമാണ് കരിമ്പുഴ. പാലക്കാട്ടു ജില്ലയിൽ പഴയ വള്ളുവനാടു താലൂക്കിൽ (ഇപ്പോൾ ഒറ്റപ്പാലം താലൂക്ക്) ശ്രീകൃഷ്ണപുരം വില്ലേജിൽ പ്രകൃതിരമണീയമായ കരിമ്പുഴയാറ്റിൻകരയിലാണീ ഗ്രാമപ്രദേശം. ഭാരതപ്പുഴയുടെ ഒരു പോഷകനദിയാണ് കരിമ്പുഴ ആറ്. കൂട്ടിലക്കടവിൽ വച്ച് കുന്തിപ്പുഴയും കല്ലടിക്കോടൻ പുഴയും ചേർന്ന് കരിമ്പുഴയായി പടിഞ്ഞാറോട്ടൊഴുകി ഭാരതപ്പുഴയിൽ ചേരുന്നു.

ഈ പുഴയുടെ തീരത്ത് അതിപുരാതനമായൊരു ശ്രീരാമസ്വാമി ക്ഷേത്രമുണ്ട്. കോഴിക്കോട്ടു സാമൂതിരിയുടെ അനന്തരവരായ ഏറാൾപ്പാടന്മാരുടെ വകയാണ് കരിമ്പുഴ ശ്രീരാമസ്വാമി ക്ഷേത്രം. ഗുരുവായൂർ ക്ഷേത്രം സാമൂതിരിപ്പാടിനും തുല്യപ്രാധാന്യമുള്ള കരിമ്പുഴ ശ്രീരാമസ്വാമി ക്ഷേത്രം ഏറാൾപ്പാടിനും കുലദൈവമായിരുന്നു. ഗുരുവായൂർ ക്ഷേത്രത്തിലെ പൂജാവിധികളും താന്ത്രികകർമ്മങ്ങളും അതേപടി ഇവിടെയും നടപ്പിലാക്കിയിരുന്നു. ഒരു കാലത്ത് ഈ ദേവസ്വത്തിന് കണക്കില്ലാത്ത സ്വത്തുണ്ടായിരുന്നു. ആണ്ടിൽ അമ്പതിനായിരപ്പറ നെല്ലു പാട്ടം കിട്ടുന്ന നിലവും പുരയിടങ്ങളും ഉണ്ടായിരുന്ന ശ്രീരാമസ്വാമി കരിമ്പുഴ ഗ്രാമത്തിന്റെ ഐശ്വര്യവും ഗ്രാമീണരുടെ ഏകാശ്രയവുമായിരുന്നു.

# പടിഞ്ഞാറേ പുതിയ വാരിയം

ശ്രീരാമസ്വാമി ക്ഷേത്രത്തിലെ കഴകത്തിനായി ചില അമ്പലവാസി കുടുംബങ്ങളെ ആവശ്യമായി വന്നപ്പോൾ ക്ഷേത്രം ഉടമയും നാടുവാഴിയുമായ ഏറാൾപ്പാട് തമ്പുരാൻ മനയ്ക്കലാത്തു നിന്നും ഒരു വാരിയർ കുടുംബത്തെ കരിമ്പുഴയ്ക്കു കൊണ്ടുവരികയുണ്ടായി അവർക്കു വേണ്ടുന്ന നിലവും പുരയിടങ്ങളും ദാനം നൽകി ക്ഷേത്രത്തിൻെറ കിഴക്കേ നടയ്ക്കു സമീപത്തായി പാർപ്പിച്ചു. ശ്രീരാമസ്വാമി പടിഞ്ഞാറോട്ടു ദർശനമായിട്ടാണിരിക്കുന്നത്. എന്നാൽ കിഴക്കു ഭാഗത്ത് ഒരു വലിയ നടയും ഗോപുരവുമുണ്ട്. അതിൽ നിന്നും ഒരു വിളിപ്പാടകലെ കരിമ്പുഴയുടെ തീരത്ത് ഒരു വീടു വച്ച് അവർ താമസമുറപ്പിച്ചു. പുതിയ വാരിയമെന്ന് അതിന് പേരും വീണു. ഏറാൾപ്പാടിൽ നിന്ന് ചാർത്തിക്കിട്ടിയ കഴകം പാരമ്പര്യമായി ആ തറവാട്ടിന് ഇന്നുമുണ്ട്.

വാരിയത്തിൻെറ മുറ്റം അവസാനിക്കുന്നത് കരിമ്പുഴയാറ്റിലാണ്. കൊല്ലവർഷം 1077-ൽ ഒരു വലിയ വെള്ളപ്പൊക്കമുണ്ടായി. അതിൽപ്പെട്ട് പുതിയ വാരിയം നിലംപതിച്ചു. അപ്പോഴേയ്ക്കും ശാഖകളായിപ്പിരിയത്തക്ക അംഗസംഖ്യ വാരിയത്തുണ്ടായിരുന്നു. വെള്ളപ്പൊക്കം കഴിഞ്ഞ് തറവാട്ടിലെ രണ്ടു സ്ത്രീകൾ അവരുടെ കുടുംബങ്ങളോടൊപ്പം ഓഹരിവച്ച് രണ്ടു ഭവനം നിർമ്മിച്ച് പ്രത്യേകം പ്രത്യേകം താമസമായി. ഒന്നിന് പടിഞ്ഞാറേ പുതിയ വാരിയമെന്നും മറ്റേതിന് കിഴക്കേ പുതിയ വാരിയമെന്നും പേരിട്ടു. ഒരു പറമ്പിൽ രണ്ടുഭാഗത്തായി രണ്ടു വീടുണ്ടായപ്പോൾ തറവാട്ടിലെ ദേവതകളെയും ഭാഗിച്ചു. പാമ്പിൻകാവ് പടിഞ്ഞാറേ വാര്യത്തും ധർമ്മദേവൻ

കിഴക്കേ വാര്യത്തുമായി. ഇവർ ഭാഗം വച്ചു പിരിഞ്ഞെങ്കിലും ഭാഗപത്രം ഇതുവരെ രജിസ്റ്റർ ചെയ്തിട്ടില്ല. റവന്യൂ റിക്കാർഡുകളിൽ ഇന്നും 'പുതിയ വാരിയം' തന്നെ.

പിന്നീട് കരിമ്പുഴയിലൂടെ വെള്ളം നിരവധിയൊഴുകി. രണ്ടു തറവാട്ടിലും അനേകം ജനനങ്ങളും, വിവാഹങ്ങളും, മരണങ്ങളുമുണ്ടായി. കാലം അതിൻെറ പ്രയാണം തുടർന്നുകൊണ്ടേയിരിക്കുന്നു.

## ഗോവിന്ദാവതാരം

ഭാരതീയ പുരാണങ്ങളിൽ പരമപ്രധാനമായ 'ഭാഗവത'ത്തിലെ പ്രധാന പുരുഷോത്തമൻ ഭഗവാൻ ശ്രീകൃഷ്ണനാണല്ലോ. അതായത് ഗോവിന്ദനായ നാരായണൻ. ദ്വാപരയുഗത്തിൽ ധർമ്മസംസ്ഥാപനാർത്ഥം ഭൂമുഖത്തു പൂർണ്ണാവതാരമെടുത്ത ഭഗവാൻ ഗോവിന്ദൻ കർമ്മമാർഗ്ഗത്തിലൂടെ വ്യവഹരിച്ചു. ജ്ഞാനവും ഭക്തിയും യോഗവും മോക്ഷപ്രാപ്തിക്കു തുല്യപ്രാധാന്യമുള്ളതാണെന്നു സ്ഥാപിക്കുകയും ചെയ്തു! അങ്ങനെ പരമവിശിഷ്ടമായ ഭാഗവതഗ്രന്ഥത്തിൻെറ പ്രചാരണത്തിനും സപ്താഹയജ്ഞങ്ങളിലൂടെ അനേകായിരങ്ങളെ ഭക്തിജ്ഞാന മാർഗ്ഗങ്ങളിലേയ്ക്കു നയിക്കാനുമായി ഇരുപതാം നൂറ്റാണ്ടിൻെറ പ്രഥമ പാദത്തിൽ ഒരാധുനിക ഗോവിന്ദൻെറ ജനനം കൊണ്ട് പവിത്രമായ തറവാടാണ് കരിമ്പുഴ ഗ്രാമത്തിലെ പടിഞ്ഞാറേ പുതിയ വാരിയം.

വെള്ളിനേഴി പുലിക്കൽ വാരിയത്തെ കൃഷ്ണവാരിയർ സംസ്കൃത പണ്ഡിതനും വൈദ്യനുമായിരുന്നു. കൃഷ്ണവാരിയർ പടിഞ്ഞാറെ പുതിയ വാരിയത്തെ

കുഞ്ഞിക്കുട്ടി വാരസ്യാരെ പാണിഗ്രഹണം ചെയ്തു. അവർക്കു മൂന്നു കുട്ടികളുണ്ടായി. മൂത്തത് ആൺകുട്ടി. അതിൽ മൂന്നാമനായി 1910 ജനുവരി മാസം 16-ാം തീയതി (കൊല്ലവർഷം 1085 മകരമാസം 3-ാം തീയതി) ഞായറാഴ്ച രാത്രി 12 മണി കഴിഞ്ഞ് 12 മിനിട്ടും 30 സെക്കൻറുമായപ്പോൾ ഭൂമുഖത്തു പ്രത്യക്ഷപ്പെട്ട ശിശുവാണ് ഗോവിന്ദൻ. ഉത്രട്ടാതി നക്ഷത്രം. അദ്ദേഹത്തിൻെറ ജാതകക്കുറിപ്പ് ജിജ്ഞാസുക്കൾക്കായി ഇവിടെ രേഖപ്പെടുത്തുന്നു.

ഉത്രട്ടാതി നക്ഷത്രം തൃതീയപാദത്തിൽ തുലാംരാശി ആദ്യദ്രേക്കോണലഗ്നം. പുതിയ ഗണിതപ്രകാരം 7 വർഷം 3 മാസം 23 ദിവസം ഗർഭശിഷ്ടം ശനിദശ. വ്യാഴം ലഗ്നത്തിലും ശനി 7-ലുമായിട്ടായിരുന്നു ഗ്രഹനില.

അംശകം കൊണ്ട് ലഗ്നാധിപനായ ശുക്രനും 9, 12 ഭാവാധിപത്യം വഹിച്ച ബുധൻ ദൃഷ്ടികൊണ്ടും 4, 5 ഭാവാധിപത്യവും മോക്ഷകാരകത്വവും വഹിച്ച ശനി ദൃഷ്ടികൊണ്ടും സർവ്വേശ്വരകാരകനായ വ്യാഴത്തോട് ബന്ധപ്പെട്ടിരിക്കുന്നു. അങ്ങനെ ലഗ്നം 3, 4, 5, 6, 8, 9, 11, 12 എന്നീ ഭാവാധിപന്മാർ എല്ലാം വ്യാഴത്തോടു ബന്ധപ്പെട്ടിരി

ക്കുന്നു. അതായത് ശരീരം, മനസ്സ്, ബുദ്ധി, ആയുസ്സ്, ഭാഗ്യം, കർമ്മം, ലാഭം, മോക്ഷസ്ഥാനം ഇവയെല്ലാം സർവ്വേശ്വരകാരകത്വം ഭാവിച്ച വ്യാഴത്തോടു ബന്ധപ്പെട്ട ജനനസ്ഥമയത്തെ ബുധനെ നോക്കിയതും 6-ാം ഭാവാധിപൻ 12-ൽ വന്നതും രാജയോഗങ്ങളാണ്. ചന്ദ്രലഗ്നാധിപനെ ശനി നോക്കുന്നത് സന്ന്യാസയോഗവുമാണ്. അതായത് ജ്ഞാനം, ഭക്തി ഇവ ചേർന്ന് സന്ന്യാസിമാരുടെ രാജാവാകാനുള്ള യോഗം ജാതകവശാൽ ഗോവിന്ദനുണ്ടായിരുന്നു. ഇതൊന്നും അന്നു ഭൂമുഖത്തു കൈകാലിട്ടടിച്ചു നിലവിളിക്കുന്ന ഗോവിന്ദനോ, മാതാപിതാക്കളോ, ബന്ധുക്കളോ, നാട്ടുകാരോ മനസ്സിലാക്കിയിട്ടില്ലാത്തതിനാൽ അവരുടെ ദൃഷ്ടിയിൽ ഒരു സാധാരണ പുരുഷശിശു മാത്രമായിരുന്നു ഗോവിന്ദൻ. ഭാഗവതത്തിലെ ശ്രീകൃഷ്ണൻ കാരാഗൃഹത്തിൽ അവതരിച്ച് ഗോകുലത്തിൽ വളർന്നാണ് ഗോവിന്ദനായത്. നമ്മുടെ ഗോവിന്ദൻ ഒരു സാധാരണ അമ്പലവാസിഗൃഹത്തിലെ സാധാരണ മനുഷ്യക്കുട്ടിയും!

ഗോവിന്ദൻെറ ജ്യേഷ്ഠൻ ഉഴുത്രവാര്യരും മൂത്തസഹോദരി പാർവ്വതി വാരസ്യാരുമായിരുന്നു. പടിഞ്ഞാറേ പുതിയ വാരിയത്തിലും കഴിഞ്ഞു കൂടാനുള്ള സമ്പത്തുണ്ടായിരുന്നു. എന്നാൽ അക്കാലത്തെ പതിവനുസരിച്ച് കൃഷിചെയ്യുന്ന കുടിയാന്മാരുടെ സത്യസന്ധത മാത്രമായിരുന്നു കുടുംബത്തിൽ നെല്ലിൻെറ വരവിനാശ്രയം. സമർത്ഥന്മാരായ ഭരണകർത്താക്കൾ തറവാട്ടിലുണ്ടെങ്കിൽ പാട്ടനെല്ലു കൃത്യമായി എത്തും. ഇല്ലെങ്കിൽ പട്ടിണി കിടക്കേണ്ടതായും വരും. പിന്നെ കേസും വഴക്കുമൊക്കെയായാൽ ഉള്ളതും നഷ്ടപ്പെടും. ഗോവിന്ദൻെറ കാലമായപ്പോൾ കുടുംബത്തിലെ ധനസ്ഥിതി ശോചനീയ

മായിരുന്നു. കാരണവന്മാരുടെ കാലത്ത് കുറെയൊക്കെ പിടിച്ചുനിന്നു. ഉഴുത്രവാരിയർ തറവാട്ടു ഭരണകർത്താവായിരുന്നപ്പോൾ സാധുവും സാത്വികനുമായ ആ വാരിയരെ പറ്റിക്കാൻ കുടിയാന്മാർക്കു ബുദ്ധിമുട്ടേണ്ടിയും വന്നില്ല. സത്യവും നീതിയുമൊക്കെ നെല്ലിനും തേങ്ങയ്ക്കും വേണ്ടി നഷ്ടപ്പെടുത്താൻ മടിയില്ലാത്ത മനുഷ്യരുണ്ടാകുമ്പോൾ ആദായം ചോർന്നുപോകുന്നതിൽ അതിശയവുമില്ല!!

## ആധ്യാത്മിക പശ്ചാത്തലം

പടിഞ്ഞാറേ പുതിയ വാരിയത്തെ ഗോവിന്ദൻ സാധാരണ മറ്റുബാലന്മാരെപ്പോലെ തന്നെയാണ് വളർന്നത്. എന്നാൽ ബാല്യത്തിൽ തന്നെ മനസ്സിൽ ഭക്തിയുടെയും ആധ്യാത്മിക ചിന്തയുടെയും വിത്തു വീണു മുളയ്ക്കുന്നതിന് ഒരു സാഹചര്യം ഒത്തുവന്നു.

മാതാവായ കുഞ്ഞുക്കുട്ടി വാരസ്യാർക്ക് മൂന്നു സഹോദരന്മാരുണ്ടായിരുന്നു. മൂത്തയാൾ ശങ്കുണ്ണി വാരിയർ, രണ്ടാമൻ ശൂലപാണി വാരിയർ, മൂന്നാമൻ അച്യുത വാരിയർ. ഇതിൽ ശൂലപാണിവാരിയർ സന്ന്യാസജീവിതം സ്വീകരിച്ചു നാടുവിട്ടു. പിന്നീട് ആളിനെക്കുറിച്ചു വിവരമൊന്നുമില്ലാതിരുന്നു. കുഞ്ഞുക്കുട്ടി വാരസ്യാരുടെ മാതാവിന് വാർദ്ധക്യകാലത്ത് ഗുരുതരമായ രോഗമുണ്ടായി. ആ സമയത്ത് പുത്രൻ ശൂലപാണി തറവാട്ടിൽ പ്രത്യക്ഷപ്പെട്ടു. പിന്നീട് അമ്മയുടെ ശുശ്രൂഷ മുഴുവൻ ഏകനായി ഏറ്റെടുത്തത് അദ്ദേഹമായിരുന്നു. ആദിശങ്കരൻ തന്റെ മാതാവിന്റെ രോഗശയ്യയിൽ എത്തി

മാതാവിന് ആശ്വാസവും മുക്തിയും നൽകിയതുപോലൊരു അനുഭവം.

സന്ന്യാസിയുടെ സകല ചിട്ടകളും ശൂലപാണിവാരിയർക്കുണ്ടായിരുന്നു. കൂടാതെ മാതാവിന്റെ മലമൂത്രവിസർജ്ജനങ്ങൾ നീക്കം ചെയ്യുന്നതുൾപ്പെടെയുള്ള ശുശ്രൂഷകൾ അദ്ദേഹം തന്നെ ചെയ്തു. ത്യാഗം, ഭക്തി, ആതുരശുശ്രൂഷ എന്നിവ എന്താണെന്ന് ഗോവിന്ദന് അന്നു മനസ്സിലാക്കാൻ കഴിഞ്ഞു. അത് ആ ബാലമനസ്സിൽ നന്നായി പതിയുകയും ചെയ്തു. സന്ധ്യാവന്ദനത്തിനു ശേഷം കുട്ടികളെ നാമം ചൊല്ലാൻ പ്രേരിപ്പിക്കുക, പുരാണ കഥകൾ പറഞ്ഞുകൊടുക്കുക എന്നിവയും ഈ അമ്മാവൻ ചെയ്തിരുന്നു. അദ്ദേഹം നിത്യവും ഭഗവദ് ഗീതപാരായണം ചെയ്തിരുന്നു. ഗോവിന്ദൻ അതു ശ്രദ്ധയോടെ കേട്ടുകൊണ്ടിരിക്കും. ഗ്രന്ഥം പാരായണം ചെയ്തശേഷം അദ്ദേഹം അത് പുരയുടെ ഉത്തരത്തിൽ വയ്ക്കും. അതൊന്നെടുത്തു നോക്കണമെന്ന് ഗോവിന്ദന് അടങ്ങാത്ത ജിജ്ഞാസയുണ്ടായി. ഒരുദിവസം അമ്മാവൻ കാണാതെ ആ ഭഗവദ്ഗീതാപുസ്തകമെടുത്തു മറിച്ചു നോക്കാൻ തുടങ്ങി. അപ്പോൾ അമ്മാവൻ വന്ന് വഴക്കു പറയുകയും ഗ്രന്ഥം തിരിച്ചുവാങ്ങി വയ്ക്കുകയും ചെയ്തു. കുട്ടികൾക്ക് കളിക്കാനും കീറിക്കളയാനുമുള്ളതല്ല 'ഭഗവദ്ഗീത' എന്നായിരുന്നു അമ്മാവന്റെ ഭാവം. ഭാവിയിലെ ഗീതാഭാഷ്യകാരനാണ് തന്റെ മുന്നിൽ നില്ക്കുന്നതെന്ന് ആ അമ്മാവനെങ്ങനെയറിയാനാണ്?

ഗോവിന്ദന്റെ മുത്തശ്ശി സ്വപുത്രന്റെ ശുശ്രൂഷയേറ്റ് സംതൃപ്തയായി പരലോകം പൂകി. മരണാനന്തര കർമ്മങ്ങൾ കഴിഞ്ഞയുടനെ ശൂലപാണിവാരിയർ വീണ്ടും

അപ്രത്യക്ഷനായി. പിന്നെ അദ്ദേഹത്തെ ആരും കണ്ടിട്ടില്ല. സന്ന്യാസജീവിതത്തിൻെറ മഹത്വം ബോധ്യപ്പെടാൻ ഗോവിന്ദന് നല്ലൊരു പശ്ചാത്തലമൊരുക്കുവാൻ നിയതി കല്പിച്ചുകൂട്ടി സൃഷ്ടിച്ചതായിരുന്നു ഈ അനുഭവം.

## ബാല്യവും വിദ്യാഭ്യാസവും

നാട്ടാചാരപ്രകാരം മൂന്നാം വയസ്സിൽ ഗോവിന്ദനെ എഴുത്തിനിരുത്തി. അതുകഴിഞ്ഞ് കരിമ്പുഴ ഗ്രാമത്തിലെ പ്രാഥമിക വിദ്യാലയത്തിൽ ചേർത്തു. അഗ്രശാലയിലായിരുന്നു അന്നു സ്കൂൾ നടത്തിയിരുന്നത്. നാലാം ക്ലാസ്സു വരെ മാത്രമേ അവിടെ പഠിക്കാൻ കഴിയുമായിരുന്നുള്ളു.

മറ്റേതൊരു കുട്ടിയേയും പോലെതന്നെയായിരുന്നു ഗോവിന്ദനും. പഠിക്കാൻ വലിയ സമർത്ഥനൊന്നുമല്ല. സാധാരണ നിലവാരം. അല്പസ്വല്പം ശുണ്ഠിയൊക്കെയുണ്ട്. അന്ന് ഗോവിന്ദൻെറ സഹപാഠിയായിരുന്ന ശ്രീരാവുണ്ണി മേനോനുമായി ഈ ഗ്രന്ഥകർത്താവ് സംസാരിക്കുകയുണ്ടായി. ചില വിവരങ്ങൾ അങ്ങനെ ലഭിച്ചു. സ്വന്തം മാതൃസഹോദരീ പുത്രനായിരുന്ന കിഴക്കേ പുതിയ വാരിയത്തെ രാമനും ഗോവിന്ദനും കളിക്കൂട്ടുകാരും സഹപാഠികളുമായിരുന്നു. ഈ രാമനാണ് പില്ക്കാലത്ത് കോയമ്പത്തൂർ ആര്യവൈദ്യ ഫാർമസി സ്ഥാപിച്ച ആര്യവൈദ്യൻ രാമവാരിയർ. വളരെ സൂക്ഷ്മമായി ഒരു സാത്വികഭാവം ഗോവിന്ദനിലുണ്ടായിരുന്നത് അധികമാരും ശ്രദ്ധിച്ചിട്ടുമില്ല. ബഹളമോ വികൃതിയോ ഇല്ല. വളരെ ചുരുക്കമായിട്ടേ സംസാരിക്കൂ. ഒതുങ്ങിക്കൂടുന്ന പ്രകൃതം. കാലം ചെല്ലുന്തോറും ഈ സ്വഭാവത്തിനും മാറ്റം വന്നു.

രാമവാരിയർ എഴുതുന്നു: "എന്നാൽ പടിഞ്ഞാറേ പുതിയ വാരിയത്തു ഗോവിന്ദന്റെ വിദ്യാഭ്യാസം ആ കൊച്ചു ഗ്രാമത്തിലെ പ്രൈമറി സ്കൂളിൽ ഒതുങ്ങി നിന്നു. രാമനേറത് ഒല്ലൂരിലും മറ്റുമായി സ്കൂൾ ഫൈനൽ വരെ യെത്തി. ഒഴിവുകാലങ്ങളിൽ രാമൻ കരിമ്പുഴ എത്തുകയും ഗോവിന്ദനുമായി കൂട്ടു കൂടുകയും ചെയ്തു. ചാലപ്പു റത്തു മാങ്ങാപെറുക്കാനും പുഴയിൽ നിന്നും നിലമര യ്ക്കാനുള്ള മിനുസമുള്ള കല്ലുകൾ ശേഖരിക്കാനും എല്ലാം അവർ പിരിയാത്ത കൂട്ടുകാരായിരുന്നു. അന്നൊക്കെ മർക്കടമുഷ്ടി, ദുർവാശി, മുൻശുണ്ഠി എന്നിവ ഇരുവ രിലും സാമാന്യത്തിലധികമുണ്ടായിരുന്നു.

വൈകുന്നേരം അമ്പലത്തിൽ വിളക്കു പിടിക്കുവാൻ അമ്മമാർ നിർബ്ബന്ധിക്കുമ്പോൾ മാത്രമേ അവരുടെ ആ ദിവസത്തെ കളി അവസാനിപ്പിച്ചിരുന്നുള്ളു. അന്നൊന്നും ഗോവിന്ദനിൽ ബുദ്ധിപരമായ പ്രത്യേക കഴി വുകൾ ഒന്നും തന്നെ കണ്ടിരുന്നില്ല....."

നാലാം ക്ലാസ്സു ജയിച്ചശേഷം തുടർന്നു പഠിക്കാൻ ഗ്രാമത്തിൽ വിദ്യാലയങ്ങളൊന്നുമില്ല. പാലക്കാട്ടോ, കോഴിക്കോട്ടോ ഒന്നും പോയി പഠിക്കാനുള്ള ധനസ്ഥിതി കുടുംബത്തിലില്ലതാനും. അതിനാൽ സംസ്കൃതം പഠിക്കാ നാണ് ഗോവിന്ദൻ നിശ്ചയിച്ചത്. സംസ്കൃതത്തിലെ പ്രഥ മഗുരു സ്വന്തം മാതുലനായ ശങ്കുണ്ണി വാരിയർ തന്നെയാ യിരുന്നു. പിന്നീട് വലമ്പിലി മംഗലത്ത് എളയിടത്തു മനയ്ക്കൽ മൂസ്സു നമ്പൂതിരിയുടെ അടുത്തു പോയി കാവ്യാലങ്കാരങ്ങളും മഹാകാവ്യങ്ങളുമൊക്കെ പഠിച്ചു. ഏതാണ്ടു പതിനാറു വയസ്സുവരെ ഇത്തരത്തിലുള്ള പഠ നവും രാമസ്വാമി ക്ഷേത്രത്തിൽ കൂട്ടുകാരുമൊത്തുള്ള

വിനോദങ്ങളുമൊക്കെയായി കഴിഞ്ഞുകൂടി.

## കൗമാരകുസൃതികൾ

സംസ്കൃതപഠനത്തിൽ നിന്നുള്ള മനസ്സംസ്കാരവും. ലോകപരിചയവും കൂട്ടുകാരുടെ സമ്പർക്കവുമൊക്കെ ക്കൊണ്ട് ഗോവിന്ദൻെറ സ്വഭാവത്തിലും ചില പരിവർത്തനങ്ങൾ സംഭവിച്ചിരുന്നു. ബാല്യത്തിലെ നാണം കുണുങ്ങിയും സാധുവുമായ ഗോവിന്ദനല്ല തമാശയും കുസൃതിയുമുള്ള ഒരു കുമാരനെയാണ് നാം ഇനി കാണുന്നത്. അക്കൂട്ടത്തിലൊരു കുസൃതി പഴമക്കാരുടെ മനസ്സിൽ ഇപ്പോഴും മായാതെ നില്ക്കുന്നു.

ശ്രീരാമസ്വാമി ക്ഷേത്രത്തിലെ ഊരാണ്മക്കാരും കഴകക്കാരുമായ ഭവനങ്ങളിലെ യുവാക്കൾ രാത്രി ക്ഷേത്രത്തിൽ കാവൽ കിടക്കണം. ഏതാണ്ട് ഒൻപതു പേരുണ്ടാകും. അവർ രാത്രി ഉറക്കമിളച്ചിരുന്ന് ശ്ലോകം ചൊല്ലിയും നാമം ചൊല്ലിയും വിനോദങ്ങളിൽ ഏർപ്പെട്ടും രാത്രി പോക്കും. അക്കൂട്ടത്തിൽ ഒരു നിർദ്ദേശം പൊന്തിവന്നു. നിത്യവും രാത്രി കാപ്പിയുണ്ടാക്കണം. കാപ്പിക്കു വേണ്ട സാധനങ്ങൾ ഊഴമിട്ട് ഓരോരുത്തർ കൊണ്ടുവരണം. ഒരാൾ പാൽ, ഒരാൾ പഞ്ചസാര, ഇനിയൊരാൾ കാപ്പിപ്പൊടി എന്നിങ്ങനെ. എല്ലാവരും സമ്മതിച്ചു. ഒന്നുരണ്ടു ദിവസം കാപ്പികുടി കുശാലായി നടന്നു. അടുത്തത് ഗോവിന്ദൻെറ ഊഴമായിരുന്നു. ഗോവിന്ദൻ പഞ്ചസാര കൊണ്ടുവരാമെന്നേറ്റു. അന്നുരാത്രി കാപ്പിയിടുന്നതിന് ഏറ്റിരുന്നതുപോലെ പഞ്ചസാര പൊതിഞ്ഞുകെട്ടി കൊണ്ടുവരുകയും ചെയ്തു. കാപ്പിയിൽ പഞ്ചസാരയിട്ട് എല്ലാവരും ഓരോ കവിൾ കുടിച്ചപ്പോൾ മധുരം കുറവ്!

കുറവെന്നല്ല മധുരമേയില്ല. ഇത്രയും പഞ്ചസാരയിട്ടിട്ടും കാപ്പിക്കു മധുരമില്ലെന്നോ? എന്താണു കാരണം? ഒടുവിലത്തെ പരിശോധനയിലാണ് സത്യം വെളിപ്പെട്ടത്. അവർ കാപ്പിയിലിട്ടു കുടിച്ച പഞ്ചസാര അലിയുന്നതല്ല. കാരണം അതു കരിമ്പുഴയാറ്റിൻ കരയിലെ നല്ല വെണ്മണലായിരുന്നു!

## പാഠകക്കാരൻ

ബാല്യം മുതൽ ഗോവിന്ദന് ഒരു പ്രത്യേക കലാവാസനയുണ്ടായിരുന്നു- അനുകരണം. പ്രത്യേക സ്വഭാവമോ വർത്തമാനരീതികളോ ഉള്ളവരെ അതേപടി അനുകരിച്ചു കാണിക്കും. പക്ഷിമൃഗാദികളുടെ ശബ്ദം പോലും അനുകരിക്കാനറിയാം. ഈ കഴിവ് പില്ക്കാലത്തുപോലും സ്വാമിജി പ്രകടിപ്പിച്ചിരുന്നതായി അനുഭവസ്ഥർ പറയുന്നു.

കരിമ്പുഴ ശ്രീരാമസ്വാമിക്ഷേത്രത്തിലെ ഉത്സവത്തിന് ചാക്യാർകൂത്ത് ഒരു പ്രധാന പരിപാടിയായിരുന്നു. അവിടെ കൂത്തു നടക്കുമ്പോൾ ഗോവിന്ദൻ മുമ്പിലുണ്ടാകും. ചാക്യാരുടെ അഭിനയരീതികളും ഭാവഹാവാദികളുമെല്ലാം ഹൃദിസ്ഥമാക്കി വയ്ക്കും. പതിനാറുവയസ്സിനുള്ളിൽ നടന്ന ഒരു സംഭവമാണ്. ഒരു ദിവസം ചാക്യാർ കൂത്തു പറഞ്ഞു തീർന്നപ്പോൾ ഗോവിന്ദൻ അടുത്തു ചെന്ന് ഒരു ശ്ലോകം എഴുതി വാങ്ങി. ചാക്യാരുടെ ചുവന്നപട്ടും ചോദിച്ചു വാങ്ങി. അടുത്ത ദിവസം കൂത്തു തീർന്നപ്പോൾ ഗോവിന്ദന്റെ ഒരു കലാപരിപാടിയുണ്ടായിരുന്നു.

എന്താണു പരിപാടി? പ്രേക്ഷകർ ആകാംക്ഷാഭരിതരായി നില്ക്കുമ്പോൾ മുഖത്തു ചന്ദനം പൂശി ഒരു ചുവന്ന പട്ടും തലയിൽ ചുറ്റിക്കെട്ടി ഗോവിന്ദൻ വേദിയിൽ പ്രത്യക്ഷപ്പെട്ടു. പുരാണകഥ ചൊല്ലി സംസ്കൃതത്തിൽ വ്യാഖ്യാനിക്കുകയും നർമ്മത്തിൽ പൊതിഞ്ഞ് സദസ്യരെ രസിപ്പിക്കുകയും ചെയ്തു തുടങ്ങി. നല്ല പരിചയമുള്ള. ഒരു പാഠകക്കാരൻെറ സർവ്വലക്ഷണങ്ങളും പ്രദർശിപ്പിച്ച ആ കൗമാരപ്രായക്കാരൻെറ വിരുതിൽ സദസ്യരാകെ സ്തബ്ധരായിരുന്നുപോയി.

പാഠകം കഴിഞ്ഞ് ഗോവിന്ദൻ ചാക്യാരുടെ അടുത്തെത്തി പട്ടു തിരിച്ചുകൊടുത്തു. "എന്നെ പട്ടു ചുറ്റിച്ച ആളിനു നമസ്ക്കാരം" എന്നു പറഞ്ഞ് നമസ്ക്കരിച്ചു. "ഞാനാണിപ്പോൾ പട്ടായത്". എന്നായിരുന്നു ചാക്യാരുടെ മറുപടി. പിന്നീട് വർഷംതോറും കരിമ്പുഴ ശ്രീരാമക്ഷേത്രത്തിലെ ഉത്സവത്തിന് ഗോവിന്ദൻെറ പാഠകവുമുണ്ടായിരിക്കുമായിരുന്നു. പാഠകത്തിൻെറ വന്ദനശ്ലോകമായി ശ്രീരാമസ്വാമിയെ സ്തുതിച്ചുകൊണ്ട് ഗോവിന്ദൻ ഒരു ശ്ലോകം രചിച്ചത് പഴമക്കാർ ഇപ്പോഴും സ്മരിക്കുന്നു.

> "പാരിൽ കരിമ്പുഴ വസിപ്പതു രാമചന്ദ്രൻ
> തേരിൽ കരേറി ദശകണ്ഠനെയും വധിച്ച്
> ഭാരങ്ങൾ തീർത്ത് ഭുവനങ്ങളെ രക്ഷചെയ്യാൻ
> നേരോടെ വന്നു തുണ ചെയ്ക നമുക്കു നിത്യം."

## വസൂരിരോഗവും ദേവീകടാക്ഷവും

1926-ൽ ഗോവിന്ദന് ഗുരുതരമായ വസൂരി രോഗബാധയുണ്ടായി. അക്കാലത്തു വസൂരി ബാധിച്ചാൽ ഇന്നത്തെ

പ്പോലെ ചികിത്സാ സൗകര്യങ്ങളൊന്നുമില്ല നാട്ടുമരുന്നും ദൈവകാരുണ്യവും കൊണ്ട് രോഗം ഭേദമായാലായി. മരണം ഉപേക്ഷിച്ചു പോകുന്നവരെ വൈരൂപ്യവും അംഗവൈകല്യവും പിടികൂടുകയും ചെയ്യും ഒരു വീട്ടിൽ ആർക്കെങ്കിലും വസൂരി വന്നാൽ കുടുംബാംഗങ്ങളുൾപ്പടെയുള്ളവർ രോഗിയിൽ നിന്നകന്നുപോകും. കാരണം അത്ര ഭീകരമായൊരു പകർച്ചവ്യാധിയായിരുന്നു അത്. ഗോവിന്ദൻെറ സ്ഥിതിയും വ്യത്യസ്ഥമായിരുന്നില്ല. സ്നേഹനിധിയായ മാതാവു മാത്രം സ്വജീവൻ തൃണവദ് ഗണിച്ചു ഗോവിന്ദനെ ശുശ്രൂഷിച്ചിരുന്നു. സഹായത്തിന് ഒരു വൃദ്ധയും വരുമായിരുന്നു.

നല്ല പനിയും മുഴുത്ത കുരുക്കളുമുണ്ടായിരുന്ന ഗോവിന്ദന് രോഗം കലശലാണെന്ന് പരിചയസമ്പന്നയായ ആ വൃദ്ധ കണ്ടു. സാധാരണ അഞ്ചിന് അല്ലെങ്കിൽ ഏഴിന് കുരുക്കൾ പൊട്ടുകയും പനിവിടുകയും ചെയ്യണം. എങ്കിൽ രക്ഷപ്പെട്ടുവെന്നു വിചാരിക്കാം. പക്ഷേ ഇവിടെ ഏഴുദിവസമായിട്ടും പനി കുറയുകയോ കുരുക്കൾ പൊട്ടുകയോ ചെയ്തില്ല. കടുത്ത അസ്വസ്ഥതയുമുണ്ടായിരുന്നു. താൻ മരിച്ചു പോകുമെന്നൊരു തോന്നൽ ഉള്ളിൽ ബലപ്പെട്ടു. മുമ്പുതന്നെ ഭാഗവതപ്രിയനായിരുന്ന ഗോവിന്ദൻ ദശമസ്ക്കന്ധത്തിലെ തനിക്കു പ്രിയപ്പെട്ട ശ്രീ കൃഷ്ണഭഗവാൻെറ ലീലകൾ ഓരോന്നായി ഭാവനയിൽക്കാണാൻ തുടങ്ങി. അതോടെ മറ്റു വേദനകൾ കുറയുന്നതായി തോന്നി.

സ്വപ്നത്തിനും ജാഗരത്തിനുമിടയിലുള്ള ഒരവസ്ഥയിൽ അവതാരലീലകൾ മനസ്സിലൂടെ കടന്നു പൊയ്ക്കൊണ്ടിരിക്കുമ്പോൾ അകലെയെവിടെയോ നിന്ന്

3

കാവിലെ വെളിച്ചപ്പാടിൻെറ "ഹിയ്യോ.. ഹിയ്യോ" എന്ന അട്ടഹാസം കേൾക്കുന്നതുപോലെ തോന്നി, പെട്ടെന്ന് ഞെട്ടി, അതു ശ്രദ്ധിച്ചു. ഇപ്പോഴെവിടെ നിന്നാണു വെളിച്ചപ്പെടുന്നത്? നിമിഷങ്ങൾക്കുള്ളിൽ കുറച്ചു കൂടി അടുത്ത് ആ ശബ്ദം വ്യക്തമായി കേട്ടു. "ഹിയ്യോ, ഹിയ്യോ" അരമണികൾ കിലുങ്ങുന്നതും ചിലമ്പൊച്ചയും കൂടി കേൾക്കാൻ കഴിയുന്നു.

സിരകളിലൂടെ ഭയം അരിച്ചു കയറാൻ തുടങ്ങി. എങ്ങോട്ടാണ് വെളിച്ചപ്പാടു വരുന്നത്? നിമിഷങ്ങൾക്കുള്ളിൽ സ്വന്തം വീട്ടുമുറ്റത്തു നിന്ന് ആ ശബ്ദം കേട്ടു. ഇത്തവണ വളരെ ഉച്ചത്തിൽ വളരെ വ്യക്തമായി. അതിങ്ങോട്ടെങ്ങാനും കയറിവരുമോ? തന്നെ വാൾകൊണ്ടു വെട്ടിമുറിക്കുമോ? മരണം വെളിച്ചപ്പാടിൻെറ രൂപത്തിലാണോ പ്രത്യക്ഷപ്പെടാറുള്ളത്? എന്നൊക്കെ ചിന്തിക്കുന്നതിനിടയിൽ താൻ കിടക്കുന്ന കട്ടിലിനു മുന്നിൽ വെളിച്ചപ്പാടു പ്രത്യക്ഷപ്പെട്ടു. അരയിൽ ചുവന്ന പട്ടുടുത്ത് അരമണി കെട്ടി കാലിൽ ചിലമ്പുകെട്ടി, കുങ്കുമവും മഞ്ഞൾപ്പൊടിയും പൂശി, സ്വന്തം തലയിൽ വാൾകൊണ്ടു വെട്ടേറ്റ് ഒലിക്കുന്ന ചോരപ്പാടുകളോടെ, ചുവന്ന കണ്ണും തുറിപ്പിച്ച് വെളിച്ചപ്പാടു തൊട്ടുമുന്നിൽ. അതിപ്പോൾ വാളുയർത്തി തന്നെ വെട്ടിമുറിക്കും. എന്തു സംഭവിക്കാൻ പോകുന്നുവെന്നറിയാതെ കിടുകിടെ വിറച്ചു കിടക്കുമ്പോൾ വെളിച്ചപ്പാടിൻെറ മുഖത്തു ശാന്തത പരക്കുന്നു, വാളിൻെറ മൂർച്ചയില്ലാത്ത വശംകൊണ്ട് ഗോവിന്ദൻെറ നെറ്റിയിൽ തട്ടുന്നു, പിന്നെ തിരിച്ചു നടക്കുന്നു "ഹിയ്യോ...ഹിയ്യോ" ആ രൂപവും ശബ്ദവും അപ്രത്യക്ഷമായി. അപ്പോഴാണ് ഭയം ഇരട്ടിച്ചത്. അതുവരെ അടക്കി നിർത്തിയിരുന്ന സർവ്വവികാരങ്ങളും ചേർന്ന് ഒറ്റ നില

വിളി "ഹമ്മേ..." അതോടെ ഞെട്ടിയുണർന്നു കൺമിഴിച്ചു. ശരീരമാകെ വിയർപ്പിൽ കുളിച്ചിരിക്കുന്നു!

നിലവിളി കേട്ട് അമ്മയും ആ വൃദ്ധയും ഓടിയെത്തി.. വിയർപ്പിൽ കുളിച്ചിരിക്കുന്ന മകൻെറ ശരീരം തൊട്ടു നോക്കി, പനിമാറി. കുരുക്കൾ പൊട്ടിവീണു തുടങ്ങുന്നു! "രക്ഷപ്പെട്ടു!" ആ വൃദ്ധ കൈകൂപ്പി പ്രാർത്ഥിച്ചുകൊണ്ടു പറഞ്ഞു. ഗോവിന്ദൻ തനിക്കുണ്ടായ അനുഭവം അമ്മയോടു പറഞ്ഞു, " കാവിൽ ഭഗവതി കാത്തു". അമ്മയും കൈകൂപ്പി പ്രാർത്ഥിച്ചു.

ഗോവിന്ദന് വസൂരിരോഗം കലശലാണെന്നും രക്ഷപ്പെടുന്ന കാര്യം കഷ്ടിയാണെന്നും ഒരു വാർത്ത നാട്ടിലാകെപ്പരന്നിരുന്നു. "കഷ്ടം". പലരും സഹതപിച്ചു. "വിധി ". ചിലർ പരിതപിച്ചു. എന്നാൽ പതിമൂന്നാം പക്കം കുളിച്ചു കുറിയിട്ടു ഗോവിന്ദൻ തിരുമാന്ധാംകുന്നിൽ തൊഴാൻ പോയി. ഗോവിന്ദനെ കണ്ടവരൊക്കെ അത്ഭുതപ്പെട്ടു. യാതൊരംഗഭംഗമോ, വൈരൂപ്യമോ ഇല്ലെന്നു മാത്രമല്ല വസൂരിപ്പാടുകൾ പോലും മാഞ്ഞു തുടങ്ങിയിരിക്കുന്നു! ജഗന്മാതാവ് ഒരു വലിയ നിയോഗം നിറവേറ്റാനാണ് മനുഷ്യശരീരം കൊടുത്ത് ഈ ജീവനെ ഭൂമുഖത്തേക്കു വിട്ടത്. പുണ്യം ചെയ്ത ഈ ആത്മാവിന് ആ കൃത്യം നിറവേറ്റാതെ മടങ്ങിപ്പോകാനൊക്കില്ലല്ലോ. അതുകൊണ്ടാണ് നമുക്ക് സ്വാമി ജ്ഞാനാനന്ദസരസ്വതി ഗുരുദേവനെ ദീർഘായുസ്സോടെ ലഭിച്ചത്.

## ഉപജീവനംതേടി

ഗോവിന്ദൻെറ ഭാവിയെപ്പറ്റി വീട്ടുകാരും ഗോവിന്ദനും ചിന്തിച്ചുതുടങ്ങി. വയസ്സു പതിനാറു കഴിഞ്ഞു. ഇനിയും കാടുകാട്ടി നടന്നാൽ പോരാ. അല്പ സ്വല്പം സംസ്കൃതം പഠിച്ചതുകൊണ്ടു മാത്രമായില്ല. ഉപരിപഠനം നടത്തണം. കൂട്ടത്തിൽ വൈദ്യവും പഠിക്കുകയാണെങ്കിൽ ഒരു തൊഴിൽ നേടാൻ പ്രയാസമുണ്ടാവില്ല. കുഞ്ഞുക്കുട്ടി വാരസ്യാരുടെ സഹോദരീഭർത്താവ് കിഴക്കേ പുതിയ വാരിയത്തെ കുഞ്ഞൻവാരിയർ കോഴിക്കോട്ട് കോട്ടയ്ക്കൽ ആര്യവൈദ്യശാലയിൽ വൈദ്യനായി നിയമിതനായി. ഗോവിന്ദൻ ജനിച്ചതു പടിഞ്ഞാറേ വാരിയത്താണെങ്കിലും കളിക്കൂട്ടുകാരനായ രാമവാരിയരോടൊപ്പം അധികസമയം കഴിച്ചത് കിഴക്കേ വാരിയത്താണുതാനും. രാമവാരിയരുടെ പിതാവായ കുഞ്ഞൻ വാരിയർക്ക് ഒരു സഹായിയായി കോഴിക്കോട്ടു പോകാനുള്ള ക്ഷണം ലഭിച്ചപ്പോൾ സസന്തോഷം സ്വീകരിച്ചു. കാരണം കുഞ്ഞൻ വാരിയർ നല്ല സംസ്കൃത പണ്ഡിതനും വൈദ്യനുമാണ്. തൻെറ ആഗ്രഹമനുസരിച്ച് ഇതുരണ്ടും ഇദ്ദേഹത്തിൽ നിന്നും പഠിക്കുകയും ചെയ്യാം. അങ്ങനെ കുഞ്ഞൻവാരിയരുടെ ശിഷ്യനായി ഗോവിന്ദൻ കോഴിക്കോട്ടു പോയി അദ്ദേഹത്തോടൊപ്പം താമസമായി.

കുഞ്ഞൻവാരിയരുടെ അടുക്കൽ സംസ്കൃതം പഠിക്കാൻ വേറെയും കുട്ടികൾ വരുമായിരുന്നു. അദ്ദേഹത്തിന് ചില പ്രത്യേക ചിട്ടകളുണ്ടായിരുന്നു. ഒരു ശ്ലോകവും അതിൻെറ അന്വയവും അർത്ഥവുമൊക്കെ എത്രതവണ വേണമെങ്കിലും ചൊല്ലിക്കൊടുക്കും. ശിഷ്യർക്കു മനസ്സിലാകുന്നതുവരെ പഠിപ്പിക്കും. മനസ്സി

ലായിയെന്നു പറഞ്ഞു കഴിഞ്ഞാൽ പിന്നെ മറക്കാനോ തെറ്റിക്കാനോ പാടില്ല. ഇടയ്ക്കിടെ അദ്ദേഹം പരിശോധന നടത്തും. അപ്പോൾ തെറ്റിച്ചാൽ 'ശിക്ഷ' യുമുണ്ട്. ആ ശിക്ഷ അല്പം വിചിത്രവുമായിരുന്നു. കോഴിക്കോട്ട് തളി ക്ഷേത്രത്തിനു സമീപമായിരുന്നു അവർ താമസിച്ചിരുന്നത്. ക്ഷേത്രത്തിൽ ഒരണകൊടുത്താൽ ആറപ്പം കിട്ടും. ഗോവിന്ദനോട് ഗുരു ഒരണയ്ക്ക് അപ്പം വാങ്ങിക്കൊണ്ടു വരാൻ പറയും. അപ്പം കൊണ്ടു വന്നാലുടൻ പരസ്യമായി തെറ്റ് ഏറ്റുപറഞ്ഞ് ഒരു തെറ്റിന് ഒരപ്പം എന്ന ക്രമത്തിൽ അത്രയും തിന്നു തീർക്കണം! രണ്ടടി തരുന്നതിനേക്കാൾ ഭയങ്കരമായിരുന്നു ഈ ശിക്ഷാവിധിയെന്ന് സ്വാമിജ്ഞാനാനന്ദസരസ്വതി പില്ക്കാലത്തു പറഞ്ഞിട്ടുണ്ട്. ഈ ശിക്ഷാവിധിയുടെ ഫലമായി തെറ്റാതെ ശ്രദ്ധയോടെ സംസ്കൃതം പഠിക്കാൻ സാധിച്ചു. കൂടാതെ മരുന്നരയ്ക്കാനും ഔഷധമുണ്ടാക്കാനുമൊക്കെ വശമാക്കുകയും ചെയ്തു. എങ്കിലും കുഞ്ഞൻവാരിയരുടെ കൂടെയുള്ള താമസം വളരെക്കാലം തുടർന്നില്ല. 1930 ഒക്ടോബർ മാസത്തിൽ കുഞ്ഞൻവാരിയരോടൊപ്പമുള്ള താമസം അവസാനിപ്പിച്ചു.

ആര്യവൈദ്യശാലയിൽ നിന്നും പിരിഞ്ഞെങ്കിലും കോഴിക്കോട്ടെ താമസം മതിയാക്കിയിരുന്നില്ല. പാലാട്ടു രാമൻമേനോൻെറ മക്കളെ സംസ്കൃതം പഠിപ്പിച്ചുകൊണ്ട് അവിടെത്തന്നെത്താമസമായി. കൂടാതെ നോർമ്മൻ പ്രിൻറിംഗ് പ്രസ്സിൽ കുറച്ചുനാൾ ജോലിനോക്കുകയും ചെയ്തു. ഏതാണ്ടൊരു വർഷം കഴിഞ്ഞ് കരിമ്പുഴയ്ക്കു തന്നെ മടങ്ങി.

പൊൻപാറ നാരായണമേനോൻെറ എലിമെൻററി

സ്ക്കൂളിൽ ഗോവിന്ദൻ അധ്യാപകനായി. ആറുമാസം കഴിഞ്ഞ് മണ്ണംപെറ്റയിലെ വിദ്യാലയത്തിൽ അധ്യാപകനായി ജോലി നോക്കി. പിന്നീട് അവിടെനിന്നും പിരിഞ്ഞു.

## വൈരാഗ്യത്തിൻെറ തുടക്കം

വൈരാഗ്യമെന്നാൽ വിരാഗത അഥവാ വിരക്തി. ഒന്നിനോടും പ്രത്യേക മമതയില്ലാത്ത അവസ്ഥ. സന്ന്യാസിമാരെല്ലാം വൈരാഗികളായിരിക്കണമെന്നാണു സങ്കല്പം. ഗോവിന്ദനിൽ സാംസാരികജീവിതവും ആധ്യാത്മികജീവിതവും തമ്മിൽ ശരിക്കുമൊരു വടംവലി നടക്കുകയുണ്ടായിട്ടുണ്ട്. പത്തിരുപതുവർഷം നീണ്ട ഒരു ജീവിതകാലഘട്ടമാണിത്. ലൗകികത്തിൽ സന്ന്യാസിയെപ്പോലെ ജീവിക്കുന്നവരുണ്ട്. സന്ന്യാസത്തിൽ ലൗകികരെപ്പോലെ കഴിയുന്നവരെയും കാണാം. ഇതും രണ്ടും സമ്മിശ്രമായി- മാറിമാറി- അനുഭവപ്പെട്ട ഒരു കാലഘട്ടത്തിൻെറ ആരംഭമാണ് ഇരുപതാമത്തെ വയസ്സിൽ തുടങ്ങുന്നത്.

വാരിയത്തെ സാമ്പത്തിക സ്ഥിതി മോശമായിക്കൊണ്ടിരുന്നു. പാട്ടമൊന്നും പിരിഞ്ഞു കിട്ടാറില്ല. വസ്തുക്കൾ കുടിയാന്മാർ കൈവശപ്പെടുത്താൻ തുടങ്ങി. പോരാത്തത് കേസും വഴക്കും. ഗോവിന്ദന് വസ്തു സമ്പാദിക്കണമെന്നോ ആദായകരമായ തൊഴിലിലേർപ്പെടണമെന്നോ ഒക്കെയുള്ള ചിന്താഗതിയുമില്ല. ക്ഷേത്രത്തിലെ കഴകത്തിൽ നിന്നുള്ള വരുമാനംകൊണ്ടാണ് കുടുംബം കഴിയേണ്ടത്. അതുതന്നെ വളരെ തുച്ഛമായ ഒരു വരുമാനവുമായിരുന്നു.

ഗോവിന്ദനാകട്ടെ അറിയാവുന്ന ജോലികളിലൊന്നും മനസ്സുറയ്ക്കുന്നില്ല. കാര്യമായ പണിയൊന്നുമില്ലാതിരുന്നതിനാൽ പുരാണഗ്രന്ഥങ്ങളും, ഭാഗവതവും, ഭഗവദ്ഗീതയുമൊക്കെ വായിച്ചും മനനം ചെയ്തും ഒരു തരം ഭക്തി ലഹരിയിൽ കഴിയുന്നതായിരുന്നു ഇഷ്ടവും. ലൗകികജീവിതത്തിൽ താനൊരു പരാജയമായിരിക്കുമെന്ന് തോന്നലുറച്ചിരുന്നു. നാം അറിയപ്പെടുന്ന പല സന്ന്യാസിവര്യന്മാരുടേയും ജീവിതത്തിൽ ഇത്തരമൊരു നില കണ്ടെത്താൻ കഴിയും. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, പപ്പാരാംദാസ്, മാതാജി കൃഷ്ണാബായി, യോഗി രാംസൂരത്കുമാർ തുടങ്ങിയ മഹത്തുക്കളുടെയെല്ലാം ജീവിതത്തിൽ പലതരം ദുരിതങ്ങൾ അനുഭവിച്ചിട്ടുള്ളതായി കാണാം. ഈശ്വരനിയോഗം ആർക്കും നിശ്ചയിക്കാനാവില്ലല്ലോ.

ഈ കാലഘട്ടത്തിൽ ഗോവിന്ദൻെറ മാനസികാവസ്ഥ പ്രതിഫലിക്കുന്ന ഒരു കവിത 21-ാം വയസ്സിൽ എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്- "കൂപ്പുകൈ". അതിൽനിന്നും ഏതാനും വരികൾ ചുവടെ ഉദ്ധരിക്കുന്നു:

ദാരിദ്ര്യ പാഴമാമീ ഭൂവിൽ ജീവിത-
ഭാരവുമേറ്റിക്കൊണ്ടങ്ങുമിങ്ങും
എങ്ങാണു പോകേണ്ടതാരെ ഞാൻ കാണേണ്ടൂ?
ആർക്കു ഞാനീക്കെട്ടു നൽകിടേണ്ടൂ
കുക്ഷി വിശക്കുന്നു തൊണ്ട വരളുന്നൂ
പക്ഷികൾ പോലുമില്ലിക്ഷിതിയിൽ
എങ്ങുന്നു വന്നവൻ ഞാനെന്നറിഞ്ഞില്ല
നാരായണാ 'ഒന്നും' അറിയുന്നില്ലാ.
പൂന്തോപ്പിൽ കണ്ടിട്ടു അങ്ങുന്നു നോക്കുന്നൂ
അന്നേരം കാണുന്നിതാകാശത്തിൽ

വാസതവം വാസ്തവം കാണുന്നൂ ദൂരത്തായ്
ആസ്തിക ദീപ്തിതൻ ദിവ്യധാമം...''

തൻെറ ജീവിതത്തിൽ മുന്നോട്ടു ഗമിക്കാനുള്ള പ്രേരണ ഈ ആസ്തികദീപ്തിയാണൊന്ന് അക്കാലത്തു തന്നെ ഉറച്ചു കഴിഞ്ഞിരുന്നു. ആധ്യാത്മിജീവിതത്തിലേക്കു ഗോവിന്ദനെ നയിക്കുന്നതിന് നിയതി അന്നേ സാഹചര്യങ്ങൾ ഒരുക്കി വച്ചിരിക്കുകയായിരുന്നു. ആയത് മറ്റാർക്കും മനസ്സിലാക്കുവാൻ സാധിച്ചിരുന്നില്ലെന്നു മാത്രം. തൊഴിലൊന്നുമില്ലാത്ത മടിയനായ ഒരു യുവാവ് എന്നു മാത്രമായിരുന്നു കുടുംബത്തിലെ മറ്റുള്ളവർ കരുതിയിരുന്നത്.

ഇതിനിടയിൽ എറണാകുളത്ത് സംസ്കൃതത്തിൽ ഉപരിപഠനത്തിനായിപോയി. തൃപ്പൂണിത്തുറ കോവിലകത്തു താമസിച്ചുകൊണ്ട് പ്രസിദ്ധ പണ്ഡിതനായിരുന്ന തൃപ്പങ്ങോട്ട് അച്യുതവാരിയരുടെ ശിക്ഷണത്തിൽ കുറച്ചുനാൾ വിദ്യാഭ്യാസം നടത്തി. അതും പൂർത്തിയാക്കാതെ മടങ്ങിവന്നു 22-23 വയസ്സു പ്രായമുള്ളപ്പോൾ നീലേശ്വരത്ത് ''അരവത്ത്'' എന്ന സ്ഥലത്ത് ഒരു സംസ്കൃത വിദ്യാലയത്തിൽ കുറച്ചുകാലം അധ്യാപകനായി ജോലി നോക്കി. ''വൈരാഗ്യം'' എന്ന പേരിൽ ഒരു ചെറുപുസ്തകം പ്രസിദ്ധീകരിച്ചത് അക്കാലത്താണ്. ജീവിതത്തിൻെറ പരമലക്ഷ്യമെന്താണെന്ന് ഇതിൽ വ്യക്തമാക്കുകയും ചെയ്തു.

## പ്രഥമ ഭാഗവതസപ്താഹം

ശ്രീമദ് ഭാഗവതത്തോട് ഗോവിന്ദനുണ്ടായിരുന്ന പ്രതിപത്തിയും അടുപ്പവും ഇതിനകം സൂചിപ്പിച്ചു. ഭാഗ

വത വായന എവിടെയുണ്ടെങ്കിലും ഗോവിന്ദനെത്തും. ഇതിനിടയിൽ ഗുരുവായൂരപ്പന്റെ സന്നിധിയിൽ നടന്ന ചില സപ്താഹങ്ങൾ ശ്രദ്ധയോടെ ശ്രവിക്കുകയുണ്ടായിട്ടുണ്ട്. ഒരു ഭാഗവതഗ്രന്ഥം സ്വന്തമാക്കണമെന്നതായിരുന്നു അക്കാലത്തെ ഏകജീവിതാഭിലാഷം. ഒരിക്കൽ ക്ഷേത്രത്തിൽ ഭാഗവതസപ്താഹം നടത്തുന്നതു കേൾക്കാൻ ഗോവിന്ദനും എത്തി. മറ്റാരെക്കാളും ശ്രദ്ധയോടും ഭക്തിയോടും കൂടി ഗോവിന്ദൻ അതുകേട്ടുകൊണ്ടിരുന്നു. ആ ഗ്രന്ഥമൊന്നെടുത്തു മറിച്ചു നോക്കുകയെങ്കിലും ചെയ്യണമെന്ന് അടങ്ങാത്ത അഭിലാഷമുണ്ടായി. വായിച്ചുകൊണ്ടിരുന്നതാകട്ടെ പ്രസിദ്ധനായ ഒരു നമ്പൂതിരി ബ്രാഹ്മണനും. അദ്ദേഹം ഒരിടവേളയിൽ വായനനിറുത്തി പുസ്തകം അടച്ചു വച്ചിട്ട് ഭക്ഷണം കഴിക്കാൻ പോയി. ഗോവിന്ദന് ഭക്ഷണമൊന്നും പ്രശ്നമല്ലാതിരുന്നതിനാലും ആ ഭാഗവതഗ്രന്ഥം ഒന്നെടുത്തു വായിക്കണമെന്നുള്ള അത്യാഗ്രഹമുണ്ടായിരുന്നതിനാലും അവിടെത്തന്നെയിരുന്നു. നമ്പൂതിരി പോയപ്പോൾ അതേ പുസ്തകമെടുത്തു വായിച്ചു തുടങ്ങി. ആവേശത്തോടുകൂടി നിറഞ്ഞ ഭക്തിയോടെ അതിലങ്ങുമുഴുകി. സമയം പോയതറിഞ്ഞില്ല. നമ്പൂതിരി മടങ്ങി വന്നപ്പോൾ ഒരു ശൂദ്രൻ അമ്പലവാസി തന്റെ പുസ്തകം എടുത്തു വായിക്കുന്നു. അബ്രാഹ്മണന് ഭാഗവതത്തിൽ തൊടാനവകാശമില്ലെന്നാണ് നമ്പൂതിരിയുടെ പക്ഷം. അന്നു ഗോവിന്ദനു കണക്കിന് ശകാരം കിട്ടിയെന്നു പറയേണ്ടതില്ലല്ലോ.

പതിനെട്ടാം വയസ്സിൽ ഗോവിന്ദൻ ഒരു ഭാഗവതഗ്രന്ഥം സ്വന്തമാക്കി! അനേകം നിലകളുള്ള ഒരു മണിമാളിക പണിയുന്നതിനെക്കാളും, അമൂല്യമായ ഒരു നിധി കിട്ടുന്നതിനെക്കാളും ആഹ്ലാദമായിരുന്നു ഭാഗവതം സ്വന്തമാക്കിയ

പ്പോഴുണ്ടായത്. അതെത്ര തവണ വായിച്ചുവെന്ന് തനിക്കു തന്നെയറിയില്ല. സ്വന്തമായി ഭാഗവതസപ്താഹ പാരായണം നടത്തണമെന്ന മോഹം സാധിച്ചത് 1932-ലാണ്.

ഭാഗവതത്തിലെ ഏതു ശ്ലോകവും എപ്പോൾ ചോദിച്ചാലും പറയുവാനുള്ള പ്രാപ്തി ഇതിനകം നേടിക്കഴിഞ്ഞു. അർത്ഥവിചാരം ചെയ്യാനും ആധ്യാത്മിക തത്ത്വങ്ങൾ വിശകലനം ചെയ്യാനുംകൂടി കഴിവു നേടിയപ്പോൾ സപ്താഹം നടത്താനുള്ള ധൈര്യവുമായി സപ്താഹം എവിടെ നടത്തണം? അധികം ആലോചിക്കേണ്ടി വന്നില്ല. സാക്ഷാൽ ജഗദംബിക ഉമയായും ലക്ഷ്മിയായും സരസ്വതിയായും മൂന്നു ഭാവത്തിൽ ഏകരൂപത്തിൽ കുടികൊള്ളുന്ന കൊല്ലൂർ മൂകാംബികാക്ഷേത്രത്തിൽ തന്നെയാകട്ടെയെന്നു നിശ്ചയിച്ചു. 22-ാം വയസ്സിൽ മൂകാംബികാക്ഷേത്രത്തിലെ ശ്രീശങ്കരമണ്ഡപത്തിലിരുന്ന് ഗോവിന്ദൻ തൻെറ പ്രഥമസപ്താഹ പാരായണം നടത്തി. പ്രത്യേകിച്ച് സന്നാഹങ്ങളോ കേൾവിക്കാരോ ഒന്നുമുണ്ടായിരുന്നില്ല. എന്നാൽ സർവ്വലോകനിയന്താവായ ജഗദീശ്വരി ഇതു കേട്ട് തന്നെ അനുഗ്രഹിച്ചുവെന്നുള്ള പൂർണ്ണവിശ്വാസത്തോടെയാണ് പാരായണം അവസാനിപ്പിച്ചു മടങ്ങിയത്!

## ഗുരുവായൂരപ്പൻെറ സവിധത്തിൽ

ഗോവിന്ദൻെറ ഇഷ്ടദേവത ബാല്യം മുതൽ തന്നെ ശ്രീകൃഷ്ണനായിരുന്നല്ലോ. സുഖത്തിലും ദുഃഖത്തിലും തനിക്കാശ്രയം ഭഗവാൻ കൃഷ്ണനാണെന്ന ധാരണ എപ്പോഴുമുണ്ടായിരുന്നു. അതുകൊണ്ടുതന്നെ ഇടയ്ക്കിടെ

ഗുരുവായൂരപ്പനെ തൊഴാൻ പോകും. കുറെക്കാലം തിങ്കൾഭജനവും നടത്തി. കോഴിക്കോട്ടു താമസിച്ചിരുന്ന കാലത്ത് തീവണ്ടിയിൽ പട്ടാമ്പിയിലിറങ്ങി അവിടെ നിന്നു നടക്കും. പത്തിരുപതു മൈൽ ദൂരമുണ്ട്. നാലുമണിക്കൂർ കൊണ്ടെത്തുമെന്നാണ് സ്വാമിജി പറഞ്ഞിട്ടുള്ളത്. ഇടയ്ക്ക് പൈദാഹങ്ങൾ തീർക്കാൻ കഴിഞ്ഞെങ്കിലായി ഇല്ലെങ്കിലായി. ശ്രീകൃഷ്ണനാമം ജപിച്ചുകൊണ്ടു നടക്കുമ്പോൾ വിശപ്പും ദാഹവും അറിയാറുമില്ല.

1933-ൽ കുറെനാൾ ഗുരുവായൂരിൽ ഭജനമിരിക്കാനായി പോയി. കൈയിൽ പണമൊന്നുമില്ലാതെയാണ് ഗുരുവായൂരെത്തിയത്. താമസിക്കാൻ മുറിയൊന്നുമില്ല. കിഴക്കേ നടയിലെവിടെയെങ്കിലും കിടക്കാം. കുളിക്കാൻ തീർത്ഥക്കുളമുണ്ട്. ഭക്ഷണത്തിനോ? കിട്ടിയാൽ കഴിക്കാം. ഇല്ലെങ്കിൽ പട്ടിണിയിരിക്കാം. അപ്പോഴാരോ പറഞ്ഞു ഭജനമിരിക്കാൻ വരുന്നവർക്ക് ക്ഷേത്രത്തിൽ നിന്നും നിവേദ്യച്ചോറു കിട്ടുമെന്ന്. പലരും പാത്രം കൊണ്ടുപോയി ചോറുവാങ്ങി ഊണു കഴിക്കുന്നതു കണ്ടു. തനിക്കു പാത്രമില്ലല്ലോ. കായ്കറിക്കച്ചവടക്കാരൻെറ കടയിൽ വാഴയില വില്ക്കാൻ വച്ചിട്ടുണ്ട്. ഇല വാങ്ങാൻ പണവുമില്ല. എന്തുവേണമെന്നറിയാതെ വിഷണ്ണനായി നില്ക്കുമ്പോൾ അവിടെയൊരത്ഭുതം നടന്നു.

ഒരു പശു നടന്നുവരുന്നു. അത് നേരെ കടയ്ക്കു മുന്നിലെത്തി വാഴയിലക്കെട്ടിൽ ഒരുകടി. കിട്ടിയതും കൊണ്ടു യാത്രയാകുന്നതിനുമുമ്പ് കടക്കാരൻ പശുവിനെ അടിക്കാനോങ്ങി. പശു ഇലയും കൊണ്ടോടാനുള്ള പുറപ്പാടാണ്. അപ്പോൾ കടക്കാർ ഇലക്കെട്ടിൽ പിടിച്ചു വലിച്ചു. ഈ പിടിവലിയിൽ ഒരിലച്ചീന്ത് കീറി കൃത്യ

മായി ഗോവിന്ദൻെറ മുന്നിൽ വന്നുവീണു! ഗുരുവായൂരപ്പൻ പശുവിൻെറ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു തനിക്കു ചോറു വാങ്ങാനുള്ള ഇല തന്നതാണെന്ന് ഗോവിന്ദൻ വിശ്വസിച്ചു. പൂർവ്വാധികം ഭക്തിയോടെ ഭജനം തുടരുകയും ചെയ്തു. തന്നെ ആശ്രയിച്ചെത്തുന്ന ഭക്തന്മാരുടെ സൗകര്യങ്ങൾ നോക്കാൻ ഗുരുവായൂരപ്പൻ സദാ ശ്രദ്ധാലുവായിരിക്കുന്നുവെന്നതിനു ദൃഷ്ടാന്തമാണീ സംഭവം.

ഗുരുവായൂരിൽ താമസിക്കുന്ന കാലത്ത് മറ്റൊരു സൗകര്യം കൂടി ലഭിക്കുകയുണ്ടായി. ക്ഷേത്രത്തിനു സമീപമുള്ള ഒരു ജ്യോത്സ്യനുമായി ഗോവിന്ദൻ പരിചയപ്പെട്ടു. സ്വാമിജി ചെറുപ്പത്തിൽ നാരായണപ്പിഷാരടിയിൽ നിന്നും ജ്യോതിഷം പഠിച്ചിരുന്നു. കൂടുതൽ പഠിക്കാൻ ഒരവസരമായി ജ്യോത്സ്യനുമായുള്ള പരിചയം പ്രയോജനപ്പെടുത്താമെന്നുറച്ചു. തൻെറ ജ്യോതിഷാലയത്തിൽ സഹായിയായി നിന്നാൽ ഭക്ഷണത്തിനുള്ള വക നൽകാമെന്ന് ജ്യോത്സ്യൻ ഏറ്റു. അങ്ങനെ ജ്യോതിഷാലയത്തിലെ സഹായിയായികൂടി. ഗുരുവായൂരപ്പൻ തനിക്കു തന്ന സൗകര്യമാണിതെന്ന് ഗോവിന്ദൻ തീരുമാനിച്ചു. ഏതാനും ദിവസം കഴിഞ്ഞപ്പോഴാണ് ജ്യോത്സ്യർക്ക് കാര്യമായ അറിവൊന്നുമില്ലെന്നും തന്നെക്കൊണ്ടു മുതലെടുക്കുകയാണെന്നും മനസ്സിലായത്. ജ്യോത്സ്യൻെറ വരുമാനം കൂടുന്നു. തനിക്കു കിട്ടുന്നത് ഭക്ഷണം മാത്രം! മറ്റൊരാൾക്ക് പണമുണ്ടാകാൻ താനെന്തിന് അധ്വാനിക്കണം എന്ന ചിന്താഗതി വളർന്നപ്പോൾ ജ്യോത്സ്യൻെറ സഹായം വേണ്ടെന്നു പറഞ്ഞ് ആ സ്ഥലത്തോടു വിടപറഞ്ഞു! അപ്പോഴേയ്ക്കും ഗുരുവായൂരിലെ ഭജനമിരുപ്പും അവസാനിച്ചിരുന്നു.

# കരിമ്പുഴയിലെ വേദാന്തി

പടിഞ്ഞാറേ പുതിയ വാരിയത്തും സുഹൃത്തുക്കളുടെ ഭവനത്തിലും ക്ഷേത്രങ്ങളിലും സത്സംഗങ്ങൾ നടത്തുന്നത് ഒരു പതിവാക്കിക്കഴിഞ്ഞിരുന്നു. കൂടാതെ സപ്താഹപാരായണവും ആരംഭിച്ചു. ഭാഗവതസപ്താഹം ഒരു യജ്ഞമായി അക്കാലത്തു തന്നെ ആരംഭിച്ചു കഴിഞ്ഞു. ഭക്തിവർദ്ധനക്ക് ഏറ്റവുംപറ്റിയ പുരാണം ഭാഗവതമാണെന്നും ഭാഗവതകഥകളെ തത്വവിചാരം ചെയ്യുന്നതിലൂടെ സാധാരണ മനുഷ്യരെ ഭക്തിമാർഗ്ഗത്തിലേയ്ക്കു തിരിക്കാമെന്നും ഗോവിന്ദൻ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു.

മറ്റുള്ളവർ ഗോവിന്ദനോട് വലിയ ബഹുമാനമൊന്നും കാണിച്ചിരുന്നില്ലെങ്കിലും സ്വന്തം മാതാവിന് മകൻെറ ഭക്തിയിൽ വലിയ വിശ്വാസമായിരുന്നു. അമ്മയ്ക്ക് ഭാഗവത തത്വങ്ങൾ വ്യക്തമാക്കിക്കൊടുക്കാൻ ഗോവിന്ദനും ഇഷ്ടമായിരുന്നു. 'കപിലോപദേശം മുഴുവൻ അമ്മയ്ക്കു വ്യാഖ്യാനിച്ചുകൊടുത്തത് ഇക്കാലത്തായിരുന്നു. ശങ്കരാചാര്യരുടെ മാതാവിനെപ്പോലെ സ്വന്തം പുത്രനിൽ നിന്നും തത്വോപദേശം ഗ്രഹിച്ച് സായുജ്യമടയാനുള്ള ഭാഗ്യം കുഞ്ഞുക്കുട്ടി വാരസ്യാർക്കുമുണ്ടായി.

ഒരു വേദാന്തിയുടെ സർവ്വലക്ഷണങ്ങളും ഗോവിന്ദനിൽ പ്രകടമായിത്തുടങ്ങി. സുഖത്തിൽ അമിതകാംക്ഷയോ ദുഃഖത്തിൽ അമിതവ്യഥയോ അനുഭവപ്പെട്ടിരുന്നില്ല. എല്ലാം ഈശ്വരേച്ഛപോലെയേ വരുകയുള്ളുവെന്ന

ഉറച്ച വിശ്വാസത്തോടെയാണ് സർവ്വപ്രവൃത്തികളും. അതുകൊണ്ട് മറ്റുള്ളവർ തന്നെ എങ്ങനെ വിലയിരുത്തുന്നുവെന്നോ, അവരുടെ അഭിപ്രായമെന്താണെന്നോ ശ്രദ്ധിക്കാറേയില്ല. തനിക്ക് ശരിയെന്നു തോന്നുന്നതിൽ ഉറച്ച ബുദ്ധിയും മനസ്സും സർവ്വപ്രവൃത്തികളിലും പ്രതിഫലിപ്പിച്ചിരുന്നു. കാലക്രമേണ ഗോവിന്ദൻ മറ്റുള്ളവർക്ക് ചിന്താവിഷയം തന്നെയാകാതിരിക്കാൻ കാരണവും മറ്റൊന്നല്ല.

## തീർത്ഥാടനം

1936-ൽ ഭാരതത്തിലെ പ്രധാനപ്പെട്ട തീർത്ഥാടനകേന്ദ്രങ്ങൾ സന്ദർശിക്കണമെന്ന ആഗ്രഹം ജനിച്ചു. അതിനു വേണ്ട ധനസ്ഥിതിയോ കോപ്പുകളോ ഇല്ലായിരുന്നു. ദൃഢമായ ഭക്തിയും നിശ്ചയദാർഢ്യവുമുണ്ടായിരുന്നതുകൊണ്ട് സുദീർഘമായൊരു തീർത്ഥാടനത്തിന് കാൽനടയായിത്തന്നെ പുറപ്പെട്ടു. വ്രതാനുഷ്ഠാനങ്ങളും ഉപവാസവും മുമ്പുതന്നെ ശീലിച്ചിട്ടുള്ളതിനാൽ ഭക്ഷണമോ മറ്റു സൗകര്യങ്ങളോ ഒരു പ്രശ്നമായി കരുതിയിരുന്നില്ല. പരിവ്രാജകരായി തീർത്ഥാടനം നടത്തുന്നവർക്ക് സൗജന്യമായ താമസസൗകര്യവും ഭക്ഷണവും ഭാരതത്തിലെ മിക്കവാറും എല്ലാ പുണ്യക്ഷേത്രങ്ങളിലും ഇന്നുമുണ്ട്. അതുകൊണ്ട് ഗോവിന്ദന് ഉത്തരേന്ത്യൻ യാത്രയിൽ വലിയ വിഷമമൊന്നും അനുഭവിക്കേണ്ടിവന്നില്ല. ഉത്തരേന്ത്യയിലെ മിക്കവാറും തീർത്ഥാടനകേന്ദ്രങ്ങൾ സന്ദർശിക്കാൻ സാധിച്ചു. കാശിവിശ്വനാഥനെയും ദ്വാരകാനാഥനെയും, പണ്ഡരീപുരത്തെ വിഠോബാ ദേവനെയും, പഞ്ചവടിയിലെ പുണ്യഭൂമിയും ഒക്കെ ഈ യാത്രയ്ക്കിടയിൽ ദർശിക്കാൻ സാധിച്ചു. സുദീർഘമായ ഈ യാത്രയുടെ

മടക്കം ഗോകർണ്ണം വഴിയായിരുന്നു. 1937-ലെ മഹാശിവ രാത്രിയോടനുബന്ധിച്ചുള്ള ഏതാനും ദിവസങ്ങൾ ഗോകർണ്ണത്തു താമസിച്ചു. അവിടെനിന്നും കൊല്ലൂർ മൂകാംബികക്ഷേത്രം, ഉടുപ്പി ശ്രീകൃഷ്ണസ്വാമിക്ഷേത്രം തുടങ്ങിയ പുണ്യസ്ഥലങ്ങളിൽ ദർശനം നടത്തിയ ശേഷം ഭവനത്തിലേക്കു മടക്കയാത്രയായി. അങ്ങനെ മടക്കയാത്രയിൽ കാസർകോട്ടു വച്ചുണ്ടായ ഒരനുഭവം രസകരമായിരുന്നു.

നടന്നു തളർന്ന് തൊട്ടടുത്തുള്ള ഒരു ക്ഷേത്രത്തിലെത്തി. അവിടെ പൂജ നടന്നുകൊണ്ടിരിക്കുന്നു. ക്ഷേത്രത്തിലെ പൂജാരിക്ക് ഗോവിന്ദനോട് പ്രത്യേക മമത തോന്നി. ഭക്ഷണം കഴിക്കാൻ തൻെറ വീട്ടിലേക്കു ക്ഷണിച്ചു. ഗോവിന്ദൻ സന്തോഷപൂർവ്വം പൂജാരിയുടെ കൂടെപ്പോയി. ചോറുവിളമ്പിക്കഴിഞ്ഞ് കറിയൊഴിച്ചപ്പോൾ ഗോവിന്ദൻ ഞെട്ടിപ്പോയി- അതു മീൻകറിയായിരുന്നു! ശുദ്ധസസ്യഭുക്കായ ഗോവിന്ദൻ ഭക്ഷണം കഴിക്കാതെ എഴുന്നേറ്റപ്പോൾ പൂജാരിയും വല്ലാതായി. മാപ്പു പറഞ്ഞ് അടുത്ത കടയിൽ നിന്നും പഴം വാങ്ങിക്കൊണ്ടു കൊടുത്തു. അതും കഴിച്ചുകൊണ്ട് ഗോവിന്ദൻ സ്ഥലം വിട്ടു.

കാഞ്ഞങ്ങാടിനടുത്തുള്ള തച്ചങ്ങാട്ടു വച്ച് ഒരു ഗോവിന്ദവൈദ്യരെ നമ്മുടെ കഥാനായകൻ പരിചയപ്പെട്ടു. ഈ യുവാവിൻെറ ഭക്തിയും ജീവിതാനുഭവങ്ങളും പാണ്ഡിത്യവും എല്ലാം കണ്ടപ്പോൾ അദ്ദേഹത്തിന് വലിയമതിപ്പും ബഹുമാനവും തോന്നി കുറച്ചുനാൾ തച്ചങ്ങാട്ടു താമസിക്കാൻ അഭ്യർത്ഥിച്ചു. അതിനുവേണ്ട സൗകര്യങ്ങളും ഒരുക്കിക്കൊടുത്തു. ജീവിതത്തിൽ ആത്മതത്ത്വം കണ്ടെ

ത്തണം എന്ന ഏകലക്ഷ്യംമാത്രമുണ്ടായിരുന്ന ഗോവിന്ദന് ആ ക്ഷണം സ്വീകരിച്ച് കാഞ്ഞങ്ങാട്ടു താമസിക്കാൻ വൈമുഖ്യമൊന്നുമുണ്ടായില്ല. ഏതാനും കുട്ടികളെ സംസ്കൃതം പഠിപ്പിച്ചുകൊണ്ട് അവിടെ താമസിച്ചു.

തച്ചങ്ങാട്ട് ഏകദേശം രണ്ടു വർഷത്തോളം താമസിച്ചു ഇക്കാലത്താണ് ശങ്കരാചാര്യരുടെ വിവേകചൂഡാമണിയ്ക്കു വ്യാഖ്യാനം രചിച്ചു പ്രസിദ്ധീകരിച്ചത്. സ്വാമി ഈശ്വരാനന്ദ ഭാരതിയായിരുന്നു ഇതിന് അവതാരിക എഴുതിയത്. 1938 മാർച്ചിലാണ് വിവേകചൂഡാമണിയുടെ പ്രസിദ്ധീകരണം. അതിനെത്തുടർന്ന് രണ്ടുമൂന്നു ലഘുഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചു. അക്കൂട്ടത്തിൽ 'മുകുന്ദമാല'യും, ഉൾപ്പെടും.

## ജീവിതത്തിലെ പരീക്ഷണങ്ങൾ

വിവേകികളും അല്ലാത്തവരുമായ എല്ലാ ജീവന്മാരും സംസാരതാപം കൊണ്ടു ദുഃഖിക്കുന്നവരും അതിൻെറ നിവൃത്തിക്കുവേണ്ടി അനവരതം പ്രയത്നിച്ചുകൊണ്ടിരിക്കുന്നവരുമാണ്. ഓരോരുത്തരും പ്രയത്നിക്കുന്നത് ഓരോതരത്തിലാണെന്നുമാത്രം. തിര്യക്കുകൾകൂടി സംസാരദുഃഖനിവൃത്തി ആഗ്രഹിക്കുന്നുവെങ്കിൽ മനുഷ്യൻെറ നില പ്രത്യേകം പറയേണ്ടതില്ലല്ലോ.

ലൗകിക ജീവിതം അല്ലെങ്കിൽ ആധ്യാത്മിക ജീവിതം നയിക്കാനാണ് ഈ ശരീരം. സഞ്ചിതകർമ്മങ്ങളിൽ നിന്നും നമുക്കു ചിലതൊക്കെ തന്നു വിട്ടിട്ടുണ്ട്. സർവ്വ ജീവനും ഋഷിയായാലും ദേവൻതന്നെയായാലും പ്രാരബ്ധകർമ്മങ്ങൾ അനുഭവിച്ചുതന്നെതീരണം. ജ്ഞാനാഗ്നി

കൊണ്ടുമാത്രമേ സഞ്ചിത കർമ്മങ്ങളെ എരിച്ചു കളയുവാൻ സാധിക്കൂ. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം അത്ര എളുപ്പമുള്ള കാര്യവുമല്ല.

ആത്മാവിനെ കണ്ടെത്തണമെന്ന ഉറച്ച ആഗ്രഹം ഉണ്ടായതു കൊണ്ടുമാത്രം ആർക്കും അതു കൈവരികയില്ല. അജ്ഞാനം നീങ്ങി പരമസത്യം സ്ഫുരിക്കണമെങ്കിൽ നീണ്ടകാലത്തെ പ്രയത്നം തന്നെ വേണം. അതിനു മുമ്പായി ചില അഗ്നിപരീക്ഷകൾ നേരിടേണ്ടതുണ്ട്. ഗോവിന്ദൻെറ ജീവിതത്തിലും അത്തരം ചില അഗ്നിപരീക്ഷകളുണ്ടായി.

1940 മുതൽ 1951 വരെയുള്ള പതിനൊന്നു വർഷക്കാലത്തെ ജീവിതത്തെയാണിനി സൂചിപ്പിക്കുന്നത്. ഈ പത്തു പതിനൊന്നു വർഷം കരിമ്പുഴയിലും ഒറ്റപ്പാലത്തുമായിട്ടാണ് ജീവിച്ചതെന്നു പറയാം. ആദ്യത്തെ പരീക്ഷണം 1943 ലാണ്. വീട്ടുകാരുടെ നിർബ്ബന്ധത്തിനു വഴങ്ങി ഗൃഹസ്ഥാശ്രമം സ്വീകരിച്ചു. തിരുവോണത്തു വാരിയത്തെ മാലതിയെയാണ് ഗോവിന്ദൻ വിവാഹം ചെയ്തത്.

വിവാഹമെന്നത് ഹൈന്ദവരെ സംബന്ധിച്ചിടത്തോളം പരമപവിത്രമായ ഒരു കർമ്മമാണ്. വിവാഹത്തെക്കുറിച്ച് സ്വാമി ജ്ഞാനാനന്ദസരസ്വതി തന്നെ വളരെ വ്യക്തമായി വിവരിച്ചിട്ടുണ്ട്.

"ഗാർഹസ്ഥ്യം വേദവിധിയാണ്. ധനം സമ്പാദിക്കാൻ വേദം വിധിച്ചിട്ടുണ്ട്. പുരുഷാർത്ഥങ്ങളിൽ ഒന്നാണ്, അതിനെ ഉപേക്ഷിക്കരുത് എന്നൊക്കെ അവർ (രാഗിക

ളായ പ്രാകൃതന്മാർ) പറയും. അതിൻെറയൊക്കെ അർത്ഥം അവർക്കു കാമിനീ കാഞ്ചനങ്ങളെ വിടാൻ വയ്യെന്നു മാണ്. ലോകത്തിൽ സാധാരണജനങ്ങളുടെയിടയിൽ സ്ത്രീസംഗം, മദ്യപാനം, മാംസഭക്ഷണം ഇവ മൂന്നും അരുതെന്നു പറഞ്ഞാലും അകലാൻ പോകുന്നില്ല. അരുതെന്നു കർക്കശമായി നിർബ്ബന്ധിച്ചാൽ അറിയാതെ ചെയ്യാൻ തുടങ്ങുമെന്നു മാത്രം. ഇവ മൂന്നുമാണ് ഒരു ജീവനെ ഏറ്റവും അധികം അധഃപ്പതിപ്പിക്കുന്നത്. അതിനാൽ അവയെ അവശ്യം തടയേണ്ടിയുമിരിക്കുന്നു. ആ നിലയ്ക്കു പ്രസ്തുത മൂന്നു ധർമ്മങ്ങൾക്കും വേദം ഒരടക്കം വച്ചതാണ് വിവാഹം, യജ്ഞം, സുരാഗ്രഹം എന്നീ മൂന്നു കർമ്മങ്ങളിൽ കൂടെ അപ്പോൾ വിവാഹാദികൾ വിധിയല്ല; അപവാദമാണ്. അതായത് ഒഴിവു കഴിവാണെന്നർത്ഥം. ഒരാൾക്കു ദ്വന്ദ്വധർമ്മം കൂടിയേ കഴിയൂവെന്നുണ്ടെങ്കിൽ വിവാഹത്തിൽ കൂടി ചെയ്യട്ടെ...''

ഗൃഹസ്ഥാശ്രമത്തെക്കുറിച്ചും സ്വാമിജി വിവരിക്കുന്നുണ്ട്. ''എല്ലാ ആശ്രമങ്ങളിലും വെച്ചു ശ്രേഷ്ഠമാണ് ഗൃഹസ്ഥാശ്രമമെന്നു പറഞ്ഞാൽ തെറ്റില്ല. എല്ലാ ആശ്രമങ്ങൾക്കും എല്ലാ ധർമ്മങ്ങൾക്കും ആശ്രയമാണ് ഗൃഹസ്ഥാശ്രമം. അതിനാൽ ഉത്തമനായ ഗൃഹസ്ഥൻ എല്ലാ പ്രകാരത്തിലും പൂജ്യനാണ്. അദ്ദേഹം ധർമ്മംകൊണ്ടു ധർമ്മമൂർത്തിയായ ഈശ്വരനേയും ഈശ്വരസ്വരൂപമായ ജഗത്തിനെയും ആരാധിക്കുന്നു. അതിൻെറ ഫലമായി ലോകത്തിനൊട്ടാകെ തന്നെയും ശ്രേയസ്സുണ്ടാവുകയും ചെയ്യുന്നു.

എങ്കിലും വ്യാപാരപരവും കർമ്മബഹളവുമാണ് ഗൃഹസ്ഥജീവിതം. അങ്ങനെയുള്ള ഗൃഹസ്ഥന് എങ്ങനെ ആത്മജ്ഞാനമുണ്ടാവും? ആത്മജ്ഞാനസമ്പാദനം എല്ലാ

വരുടേയും ഒഴിവാക്കാൻ പാടില്ലാത്ത കർത്തവ്യമാണല്ലോ. ആ സ്ഥിതിക്ക് ഗൃഹസ്ഥനും ആത്മജ്ഞാനത്തെ സമ്പാദിക്കേണ്ടതുണ്ടല്ലോ. തപസ്സും വിദ്യയുമില്ലാതെ ഗൃഹസ്ഥന് ആത്മജ്ഞാനമുണ്ടാവുമെന്നാണോ കരുതുന്നത്?...''

ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ച ഒരു ആത്മാന്വേഷിയുടെ സത്യസന്ധമായ ഈ വാക്കുകളിലൂടെ ഗോവിന്ദൻെറ വിവാഹജീവിതം എങ്ങനെയിരുന്നുവെന്ന് നമുക്കൂഹിക്കാം. മാലതിവാരസ്യാർക്ക് ഈ ജീവിതവുമായി ഒട്ടും തന്നെ പൊരുത്തപ്പെടുവാൻ കഴിഞ്ഞിരുന്നില്ല. ഹൈന്ദവ തത്ത്വസംഹിതയിൽ 'സഹധർമ്മിണി'യെന്നാണ് ഭാര്യയെ വിശേഷിപ്പിച്ചിരിക്കുന്നത്. ഭർത്താവിൻെറ ധർമ്മം അനുഷ്ഠിക്കാൻ സഹായിക്കുന്നവൾ-കൂടെ ധർമ്മം അനുഷ്ഠിക്കുന്നവൾ- ആയിരിക്കണം ഭാര്യ. അതുപോലെ ലൗകികസുഖഭോഗങ്ങൾ അനുഭവിക്കുകയും ധർമ്മാനുസൃതം സന്തത്യുല്പാദനം നടത്തി കർമ്മങ്ങൾ അനുഷ്ഠിക്കുകയും തുടർന്ന് ഈശ്വരചിന്തയിലേക്കു തിരിഞ്ഞ് ജ്ഞാനയോഗമാർഗ്ഗങ്ങളിലൂടെ ആത്മസാക്ഷാത്കാരം നേടുകയുമാണ് ഒരു പുരുഷൻെറ ധർമ്മം. ഭാര്യാഭർത്താക്കന്മാർ പരസ്പരം അറിഞ്ഞ് യോജിച്ചു പ്രവർത്തിക്കുന്നില്ലെങ്കിൽ വൈവാഹികജീവിതം കൊണ്ടു പ്രയോജനമൊന്നുമില്ല. ഗോവിന്ദൻെറ ഈ വൈവാഹിക ജീവിതം ദിവസങ്ങൾ പോലും നീണ്ടു നിന്നില്ല! തുടക്കത്തിൽ തന്നെ ഒടുങ്ങിയ ദാമ്പത്യമായിരുന്നു അത്.

കരിമ്പുഴനിന്നും ഒറ്റപ്പാലത്തു താമസിക്കുമ്പോൾ ഒരു പലചരക്കുകച്ചവടം നടത്തിയിരുന്നു. ധനസമ്പാദനത്തിനുള്ള മാർഗ്ഗമാണല്ലോകച്ചവടം. കച്ചവടം ചെയ്യാൻ

പ്രത്യേക കഴിവും മനസ്സും 'കണ്ണും' വേണം. ഗോവിന്ദനെ പ്പോലൊരാൾക്ക് അതിൽ നഷ്ടം മാത്രമേ സംഭവിക്കാനിട യുള്ളു. അങ്ങനെ കുറെയധികം നഷ്ടവും കടവുമാ യപ്പോൾ പലചരക്കു കച്ചവടം അവസാനിപ്പിച്ചു. പലചര ക്കിനു പകരം 'ഭക്തി' യായിരുന്നു അദ്ദേഹം കൈകാര്യം ചെയ്തിരുന്നതെന്ന് ഇതിൽ നിന്നും മനസ്സിലാക്കാം.

നേരത്തേ സൂചിപ്പിച്ചതുപോലെ പ്രാരാബ്ധകർ മ്മങ്ങൾ ഏതു ജീവനും ഇഹലോകത്തിൽവച്ച് അനുഭ വിച്ചേ തീരുകയുള്ളുവല്ലോ. ദാമ്പത്യത്തിൽ പ്രവേശിച്ച് ലൗകികജീവിതമെന്താണെന്ന് ഗോവിന്ദൻ അറിയണമെ ന്നത് ജഗന്മാതാവിൻെറ നിശ്ചയമായിരുന്നു! അതിനെ തടുക്കാൻ ആർക്കും കഴിയില്ലല്ലോ. പുഞ്ചപ്പാടത്ത് തലയണ ക്കാട് ക്ഷേത്രത്തിൽ ഗോവിന്ദൻ സപ്താഹം നടത്താൻ പോകുമായിരുന്നു. അവിടെ ആൽത്തറയിൽ വച്ചായി രുന്നു സപ്താഹം. തൊട്ടടുത്തുള്ള പിഷാരടിയുടെ ഭവ നത്തിൽ താമസം. ഇടയ്ക്കിടെ നടത്താറുള്ള ഈ സപ്താഹം ശ്രവിക്കാനും അതിൻെറ നടത്തിപ്പിൽ സഹാ യിക്കാനുമായി തലയണക്കാട് മഠത്തിൽ വീട്ടിൽ പങ്കുണ്ണി നായർ എന്നൊരു ഭക്തനുമുണ്ടായിരുന്നു. ഗോവിന്ദൻെറ ആരാധകനും ഭക്തനും കൂടിയായിരുന്നു സാത്വികനായ ഈ പങ്കുണ്ണി നായർ. ഇദ്ദേഹത്തിന് വിദ്യാദേവിയെ ന്നൊരു പുത്രിയുണ്ടായിരുന്നു. പരമഭക്തയും ശുദ്ധ സാത്വികഗുണങ്ങളുടെ നിറുകുടവുമായിരുന്നു ഈ യുവതി നേരത്തേ സൂചിപ്പിച്ചതുപോലെ നിയതിയുടെ നിയോഗമനുസരിച്ചായിരിക്കണം. ഗോവിന്ദവാരിയർ അന്നത്തെ നാട്ടുനടപ്പനുസരിച്ച് പങ്കുണ്ണിനായരുടെ മകൾ വിദ്യാദേവിയെ 'വിവാഹം' ചെയ്തു. 1947-ലാണ് ഈ സംഭവം. 1948-ൽ അവർക്ക് ഒരു പുത്രിയുണ്ടായി രാധ.

1950-ൽ രണ്ടാമതൊരുമകൾ കൂടിപ്പിറന്നു- ശ്രീദേവി. അങ്ങനെ ഗോവിന്ദൻ തന്റെ ജീവിതത്തിലെ കർമ്മശിഷ്ടം അനുഭവിച്ചു തീർത്തുവെന്നു പറയാം.

## ദിവ്യജീവനസംഘം

ഒറ്റപ്പാലത്ത് പലചരക്കു കച്ചവടം നടത്തിക്കഴിഞ്ഞിരുന്ന കാലത്ത് തൊട്ടടുത്ത് പരമഭക്തനായ ഒരു ചായക്കടക്കാരനുമായി സ്നേഹം പുലർത്തിയിരുന്നു. അവർ ഋഷികേശിലെ ശിവാനന്ദസരസ്വതിയെക്കുറിച്ച് കേൾക്കാനിടയായി. സ്വാമിജി സ്ഥാപിച്ച ഡിവൈൻ ലൈഫ് സൊസൈറ്റിക്ക് ഭാരതമൊട്ടാകെ ശാഖകളുണ്ടായിരുന്നു. ജീവകാരുണ്യപ്രവർത്തനങ്ങളും ആധ്യാത്മികപ്രവർത്തനങ്ങളും നടത്താൻ ഈ സംഘടന പ്രയത്നിച്ചിരുന്നു. ഡിവൈൻ ലൈഫ് സൊസൈറ്റിയുടെ ഒരു ശാഖ ഒറ്റപ്പാലത്തു സ്ഥാപിക്കണമെന്ന് ഇവർ തീരുമാനിച്ചു. അങ്ങനെ ശിവാനന്ദസരസ്വതി സ്വാമികൾക്കെഴുതി അനുവാദം വാങ്ങി ദിവ്യജീവനസംഘം ഒറ്റപ്പാലത്തു പ്രവർത്തനം തുടങ്ങി. 1947-51 കാലഘട്ടത്തിലാണ് ഈ സംഭവങ്ങൾ നടക്കുന്നത്.

സംഘത്തിന്റെ ആരംഭത്തിൽ മുടങ്ങാതെ ഭാഗവത പാരായണം, സപ്താഹങ്ങൾ, വിവിധ ആഘോഷങ്ങൾ എന്നിവ നടത്തി വന്നിരുന്നു.

സന്ന്യാസിമാരുമായി പലതരത്തിൽ ബന്ധപ്പെടാനും പല ആശ്രമങ്ങളിലും പോയി മഹാത്മാക്കളെ ദർശിക്കുവാനും ഇതിനിടയിൽ അവസരം കിട്ടിയിരുന്നു. ഗൃഹസ്ഥാശ്രമത്തിലിരുന്നുകൊണ്ട് ആത്മാന്വേഷണം നടത്തു

ന്നതു പ്രയാസമാണെന്നും തന്റെ വഴി സന്ന്യാസമാണെന്നും ഗോവിന്ദൻ ഇതിനകം തീർച്ചയാക്കിക്കഴിഞ്ഞു.

സന്ന്യാസം സ്വീകരിക്കണമെങ്കിൽ മാനസികമായി അതിനു തയ്യാറെടുപ്പു വേണം. നാല്പതു വർഷത്തെ ലൗകികജീവിതാനുഭവങ്ങളിലൊന്നും തന്നെ സുഖത്തിന്റെ കണികയെങ്കിലും കാണാൻ കഴിഞ്ഞിട്ടില്ല. ഇനി ശാശ്വതാനന്ദത്തിന് സന്ന്യാസവും സാധനയും മാത്രമേ മാർഗ്ഗങ്ങളായുള്ളു എന്നുറപ്പിച്ചിരുന്നു. മറ്റൊക്കെ കർമ്മഫലം അനുഭവിച്ചു തീർക്കൽ മാത്രമായിരുന്നു.

എവിടെനിന്നു സന്ന്യാസം സ്വീകരിക്കണം? ആരുടെയടുത്തു പോകണം? അതായിപിന്നീടുള്ള ചിന്ത. കേരളത്തിൽ അന്നു ശരീരത്തോടുകൂടിയിരുന്ന പ്രസിദ്ധരായ പല സന്ന്യാസിവര്യന്മാരെയും സമീപിച്ച് തനിക്ക് സന്ന്യാസം നൽകണമെന്ന് ഗോവിന്ദൻ അപേക്ഷിച്ചു. ആരും അതിനു തയ്യാറായില്ല. ജാതി, വർണ്ണഭേദം, അതല്ലെങ്കിൽ ജ്ഞാനം കൊണ്ടുള്ള അഹങ്കാരം പലരേയും പിടികൂടിയിരുന്നു. ചിലരുടെ അഭിപ്രായം ഗോവിന്ദൻ സന്ന്യാസം സ്വീകരിക്കാൻ പാകമായില്ലായെന്നാണ്. ഇനി ശ്രീരാമകൃഷ്ണമിഷനിൽ ചേരുകയാണെങ്കിൽ സന്ന്യാസദീക്ഷ ലഭിക്കും. പക്ഷേ ആദ്യം ബ്രഹ്മചാരിയായി കുറെനാൾ പാർക്കണം. 40 വയസ്സു പ്രായമായതുകൊണ്ട് ശ്രീരാമകൃഷ്ണാശ്രമത്തിൽ പ്രവേശനവും കിട്ടില്ല. അതിനാൽ ആ ആഗ്രഹവും ഉപേക്ഷിയ്ക്കേണ്ടിവന്നു.

## ഗുരുവിനെ കണ്ടെത്തി

**ആത്മാന്വേഷികൾക്ക്** ഗുരുവിന്റെ **ആവശ്യ**

മുണ്ടോ? ഗ്രന്ഥങ്ങൾ പഠിച്ച് അറിവു നേടിയാൽ പോരേ! തപസ്സിലൂടെ ജ്ഞാനം സിദ്ധിക്കുകയില്ലേ? എന്നൊക്കെ സംശയിക്കുന്നവരുണ്ട്. നമ്മുടെ ആചാര്യന്മാരും യോഗികളുമൊക്കെ ദൃഢമായി ഊന്നിപ്പറയുന്നു. ആത്മീയസാധനയ്ക്ക് ഗുരു കൂടിയേ തീരു.

സ്വാമിജി തന്നെ ഗുരുവിന്റെ പ്രാധാന്യത്തെക്കുറിച്ചു വ്യക്തമാക്കിയിട്ടുണ്ട്. "ഗുരു എന്ന ശബ്ദത്തിന്നു തന്നെ എല്ലാറ്റിലും വച്ചു വലുതെന്നർത്ഥം. ഈ അർത്ഥത്തെത്തന്നെയാണ് ഗുരുവിൽകൂടി ആസ്തികനായ ഒരു ഭാരതീയൻ കാണുന്നത്.

ഗുരുർ ബ്രഹ്മാ, ഗുരുർ വിഷ്ണുർ
ഗുരുർ ദേവോ മഹേശ്വരഃ

എന്നീ രൂപത്തിലാണ് ഭാരതീയർ ഗുരുവിനെക്കാണുന്നത്. അങ്ങനെതന്നെ 'ശരീര മർത്ഥം പ്രാണഞ്ച" കാൽക്കൽവച്ചാണ് നമസ്ക്കരിക്കുന്നത്. ഇപ്രകാരമുള്ള ഗുരുഭക്തിയും ഗുരുവിശ്വാസവുമാണ് ഒരാൾക്ക് ആധ്യാത്മിക ജ്ഞാനത്തിലേക്കു കയറാനുള്ള സോപാനങ്ങൾ.

പരമപുരുഷനും സർവ്വാന്തർയ്യാമിയുമായ ഏതൊരീശ്വരനെക്കാണാൻ ബദ്ധപ്പെടുന്നുവോ, ആ പരമേശ്വരന്റെ തന്നെ പ്രത്യക്ഷരൂപമാണ് ഗുരു. അകത്ത് ആത്മാവായും പുറത്തു ഗുരുവായും പ്രകാശിക്കുന്നത് ഒരേ ഈശ്വരനാണ്. ആത്മാവു നിർഗ്ഗുണരൂപമാണെങ്കിൽ ഗുരുസഗുണ രൂപമാണ്. രണ്ടും രണ്ടല്ല. ഒന്നു തന്നെ".

ഉത്തമനായ ആചാര്യൻെറ ലക്ഷണങ്ങളെയും സ്വാമിജി വ്യക്തമാക്കിയിട്ടുണ്ട്.

"ശരിയായ വൈദിക ജ്ഞാനം, ബ്രഹ്മനിഷ്ഠ, എല്ലാ കരണങ്ങളുമടങ്ങി സ്ഫുരിക്കുന്ന അമൃതായമാനമായ ശാന്തി, എല്ലാവരോടും എല്ലാറ്റിനോടും എപ്പോഴും തുല്യ ഭാവം, അഹന്താ മമതകളുടെ അഭാവം, ശീതോഷ്ണ സുഖ ദുഃഖാദി ദ്വന്ദ്വങ്ങളുടെ ബാധയില്ലായ്മ, ഒന്നിനേയും തൻേറതാക്കി സ്വീകരിക്കാതിരിക്കൽ, ഒന്നിലും അപേക്ഷ യില്ലായ്മ, ബാഹ്യാന്തരശുദ്ധികാര്യങ്ങളിൽ കുശലത, അപാരമായ കാരുണ്യം എന്നിവയാണ് ഉത്തമനായ ആചാ ര്യൻെറ ലക്ഷണങ്ങൾ..."

ഇത്തരത്തിലുള്ളൊരാചാര്യനെ കണ്ടെത്തുവാനുള്ള അന്വേഷണമായിരുന്നു ഇതുവരെ നടത്തിയിരുന്നത്. ഈശ്വരകാരുണ്യംകൊണ്ട് കണ്ടെത്തുകയും ചെയ്തു. ദിവ്യജീവനസംഘത്തിൻെറ സ്ഥാപകനായ സ്വാമി ശിവാ നന്ദസരസ്വതി. അദ്ദേഹത്തിൻെറ ലഘുജീവചരിത്രം അടുത്ത ഭാഗത്തിൽ വായിക്കാം.

സ്വാമിശിവാനന്ദസരസ്വതി തൻെറ ആത്മകഥയിൽ ഗുരുവിൻെറ ആവശ്യകതയെയും ഗുരുശിഷ്യബന്ധത്തെ യുംപറ്റി വിവരിക്കുന്നുണ്ട്: "ആധ്യാത്മിക മാർഗ്ഗം പല തടസ്സങ്ങൾ നിറഞ്ഞതാണ്. ഗുരു മുമുക്ഷുക്കൾക്ക് മാർഗ്ഗ ദർശനം നല്കുകയും അവരഭിമുഖീകരിക്കുന്ന കഷ്ടപ്പാടു കളെ അകറ്റുകയും ചെയ്യും. അദ്ദേഹം ശിഷ്യന്മാർക്ക് പ്രചോദനം നൽകുകയും അദ്ദേഹത്തിൻെറ അനുഗ്രഹ ത്തിലൂടെ അവർക്ക് ആത്മീയ ശക്തിയെ നൽകുകയും ചെയ്യുന്നു. ഗുരു, ഈശ്വരൻ, സത്യം, മന്ത്രം ഇതെല്ലാം

ഒന്നാകുന്നു. അപക്വമതികളായ പ്രാപഞ്ചികന്മാരുടെ ദുഷിച്ച ലൗകികസംസ്കാരങ്ങളെ കീഴടക്കുവാൻ ഒരു ഗുരുവിനോടു നേരിട്ടു ബന്ധപ്പെടുകയും അദ്ദേഹത്തെ സേവനം ചെയ്യുകയുമില്ലാതെ മറ്റു മാർഗ്ഗമില്ല.''

ആത്മാന്വേഷികൾക്ക് അഭയസ്ഥാനമായിരുന്നു സ്വാമിശിവാനന്ദ സരസ്വതി. അദ്ദേഹത്തിന് ഒരു കത്തെഴുതി. തനിക്കു സന്ന്യാസം സ്വീകരിക്കാനാഗ്രഹമുണ്ടെന്നും ശിഷ്യത്വം നൽകണമെന്നും അപേക്ഷിച്ചു. താമസിയാതെ മറുപടിയും ലഭിച്ചു. ''വരൂ, ഋഷികേശത്തിലേക്കു വരൂ'' അതോടെ ജീവിതത്തിന് പുതിയ അർത്ഥവും ഭാവവും ലഭിച്ചു.

സന്ന്യാസം സ്വീകരിക്കുവാൻ മാനസികമായി ഒരുങ്ങിക്കഴിഞ്ഞിരുന്ന ഗോവിന്ദവാരിയർക്ക് പിന്നോട്ടു തിരിഞ്ഞുനോക്കേണ്ട ആവശ്യമേയുണ്ടായിരുന്നില്ല. '' യദഹരേവ വിരജേത് തദനരേവ പ്ര വ്രജേത്'' എന്നും (ഏതു ദിവസം ഒരുവന് വൈരാഗ്യം വരുന്നുവോ, ആ ദിവസം തന്നെ സംസാരം ത്യജിക്കണം.) ''ശ്രവണാർത്ഥം സംന്യാസം കുര്യാത്'' (തത്ത്വശ്രവണത്തിനായി സംന്യാസം സ്വീകരിക്കുക) എന്നുമുള്ള വേദവാക്യങ്ങൾ ഗ്രഹിച്ച് അതിൻെറ പൊരുളറിഞ്ഞു കഴിഞ്ഞിരുന്നു.

തിന്നുകയും കുടിക്കുകയും മറ്റു കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്ന സാധാരണ ജീവിതം ക്ഷണികവും മായാമയവുമാണ്. അതിനെക്കാൾ ശ്രേഷ്ഠമായ അക്ഷയസുഖമാണ് ആത്മസാക്ഷാത്ക്കാരം നേടിയാലുണ്ടാകുന്നത്. ഈ ഭൗതികജീവിതം രോഗം, ആശങ്ക, മനശ്ശല്യം, ഭയം നൈരാശ്യം, അസൂയ, നിന്ദ എന്നിവ

കൊണ്ടൊക്കെ കലുഷവും അരക്ഷിതവുമാണെന്ന് നാല്പതു വർഷംകൊണ്ട് അനുഭവിച്ചറിഞ്ഞു. സംന്യാസത്തിലൂടെ ത്യജിക്കുവാൻ പോകുന്നത് ഇത്തരമൊരു ജീവിതത്തെയാണ്. അതിലൂടെ കിട്ടാൻ പോകുന്നത് അക്ഷയമായ ആത്മസാക്ഷാത്ക്കാരമാണ്.

പിന്നീട് ഒരു നിമിഷംപോലും ആലോചിക്കേണ്ടിവന്നില്ല 1951-ൽ ഭൗതികജീവിതത്തിലെ സകലസുഖദുഃഖങ്ങളും ബന്ധങ്ങളും ബന്ധനങ്ങളും അറുത്തെറിഞ്ഞ് ഋഷികേശത്തിൽ ഗുരുദേവൻെറ സമീപത്തിലെത്തുവാനായി യാത്രയായി.

ഇതോടെ കരിമ്പുഴ പടിഞ്ഞാറേ പുതിയ വാരിയത്ത് ഗോവിന്ദൻെറ ലൗകികജീവിതം അവസാനിച്ചു. ഇനി നാം അറിയുന്നത് നാലാമാശ്രമത്തിൽ പുനർജ്ജനിച്ച സ്വാമി ജ്ഞാനാനന്ദ സരസ്വതിയെയാണ്.

# ഭാഗം രണ്ട്

# സന്ന്യാസാശ്രമത്തിൽ

ആത്മസാക്ഷാത്കാരത്തിന് സന്ന്യാസമല്ലാതെ മറ്റു വഴികളൊന്നുമില്ലെന്നു തീർച്ചയാക്കിയശേഷമാണ് ഗോവിന്ദവാരിയർ 41-ാം വയസ്സിൽ ഋഷികേശത്തിലേയ്ക്കു യാത്രയായത്. ഈ അവസരത്തിൽ സംന്യാസത്തെക്കുറിച്ച് ഒരല്പം പരിചിന്തനം ചെയ്യുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു.

വർണ്ണാശ്രമവിധിയനുസരിച്ച് അവസാനത്തെ ആശ്രമമാണ് സംന്യാസം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നിവ കഴിഞ്ഞ ശേഷമാണ് സംന്യാസത്തിലേക്കു പ്രവേശിക്കുന്നത്. മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ ജീവൻ കൊണ്ടു വന്നിരിക്കുന്നതായ പ്രാരബ്ധകർമ്മങ്ങളെല്ലാം അനുഭവിച്ചു കഴിഞ്ഞ് മനസ്സു പരിശുദ്ധവും പാകവുമായിത്തീരുന്നതിനുള്ള വിവിധ പടവുകളാണ് മറ്റു മൂന്നാശ്രമങ്ങൾ. ബ്രഹ്മചര്യാശ്രമത്തിൽ വേദം പഠിച്ച് ധർമ്മാധർമ്മങ്ങളെ അറിയണം. അതുകഴിഞ്ഞ് വിവാഹം കഴിച്ച് അറിഞ്ഞ ധർമ്മങ്ങളെ ആചരിക്കണം. ധർമ്മാചരണം കൊണ്ടു ചിത്തശുദ്ധിയും പാപനാശവും നിസ്സംഗത്വവും വന്നുചേരുമ്പോൾ വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിച്ചു തപസ്സനുഷ്ഠിക്കണം. തപസ്സുകൊണ്ട് സംസാരനിവൃത്തി വന്ന് സംന്യാസം സ്വീകരിക്കണം. പിന്നീടു ജ്ഞാനസമ്പാദനത്തിലൂടെ ആത്മസാക്ഷാത്ക്കാരവം അഥവാ ജീവന്മുക്തി സാധിക്കണം. ഇതിനാണ് ശ്രുതികൾ നാലാശ്രമങ്ങൾ നിശ്ചയിച്ചിരിക്കുന്നത്.

വേദോക്തങ്ങളോ അല്ലാത്തതോ ആയ എല്ലാവിധ കർമ്മങ്ങളേയും അവയുടെ ഫലങ്ങളോടു കൂടി വിധിയാംവണ്ണം പരിത്യാഗം ചെയ്യലാണ് സംന്യാസ സ്വീകരണം. കർമ്മങ്ങളുടേയും കർമ്മഫലങ്ങളുടേയും സമുച്ചയമാണ് സംസാരം. കർമ്മങ്ങളേയും കർമ്മഫലങ്ങളേയും ഉപേക്ഷിക്കണമെന്നതു സംസാരത്തെ ഉപേക്ഷിക്കൽ തന്നെയാണ്. അതായത് സംസാര നിവൃത്തിതന്നെയാണ് സംന്യാസം.

ജ്ഞാനം എത്രതന്നെയുണ്ടെങ്കിലും അനുഷ്ഠാനങ്ങൾ എന്തെല്ലാം ചെയ്യുന്നുവെങ്കിലും ത്യാഗവൈരാഗ്യങ്ങളില്ലെങ്കിൽ മറ്റൊന്നുകൊണ്ടും പ്രയോജനമില്ല. സംസാരനിവൃത്തികൊണ്ടു മാത്രമേ തീവ്രവൈരാഗ്യം ഉണ്ടാകുകയുള്ളൂ. സംസാരത്തിൻെറ സമ്പൂർണ്ണമായ നിരാസം അഥവാ ത്യാഗം ജിജ്ഞാസുവിനെ അനുഭൂതിയിലേയ്ക്കുണർത്തുന്നു. അതാണ് സന്ന്യാസംകൊണ്ടു സാധിക്കുന്നത്.

എല്ലാം ഉപേക്ഷിക്കലാണ് സന്ന്യാസം എന്നു പറയുന്നതും ശരിയല്ല. കാമ്യങ്ങളായ കർമ്മങ്ങളുടെ നിരാസമേ സംന്യാസി ചെയ്യുന്നുള്ളു. അല്ലാതെ കർമ്മം ചെയ്യാതിരിക്കലില്ല. കർമ്മങ്ങളിലോ കർമ്മഫലങ്ങളിലോ ഇച്ഛയില്ലാതെയിരിക്കുക, നിഷ്കാമനായി വിഹിതകർമ്മങ്ങളെ ചെയ്തുകൊണ്ട്, ഇഷ്ടാനിഷ്ടങ്ങളോ• സുഖദുഃഖങ്ങളോ ആകുന്ന ദ്വന്ദ്വസ്വഭാവങ്ങൾ ബാധിക്കാതെ, സംസാരത്തിൽ അശേഷം ബന്ധമില്ലാതെ ജ്ഞാനനിഷ്ഠനായി കഴിയലാണ് ശരിയായ സംന്യാസം. സന്ന്യാസിയായാലും ശ്രേയസ്കരങ്ങളായ യജ്ഞം, തപസ്സ്, ദാനം തുടങ്ങിയവയെ ഉപേക്ഷിക്കണമെന്നില്ല. നിഷ്കാമരൂപത്തിൽ ചിത്തമാലിന്യങ്ങളെ അശേഷം നീക്കി ശുദ്ധിയാക്കി

സൂക്ഷിക്കുകയാണ് സന്ന്യാസി ചെയ്യേണ്ടത്. സന്ന്യാസിക്ക് ഭൗതികമായ യാതൊന്നിനോടും ആസക്തിയോ ബന്ധമോ പാടില്ല.

ഈ കാര്യങ്ങളെല്ലാം ശാസ്ത്രരീത്യാ പഠിച്ച് അനുഭവിച്ചറിഞ്ഞു കഴിഞ്ഞിരുന്ന ഗോവിന്ദവാരിയർ സന്ന്യസിക്കാൻ നിശ്ചയിച്ചു കഴിഞ്ഞതിനാൽ ആയതിനിളക്കമുണ്ടാകില്ല. അങ്ങനെ ഗുരുദേവനായി ശിവാനന്ദസരസ്വതി സ്വാമികളെ നിശ്ചയിച്ച് അദ്ദേഹത്തിൻെറ അനുമതിയും വാങ്ങിക്കൊണ്ട് ഋഷികേശത്തിലെത്തി. 1951 ജൂൺ 6-ാം തീയതി ശിവാനന്ദാശ്രമത്തിൽ വച്ച് സ്വാമി ശിവാനന്ദ സരസ്വതിയിൽ നിന്നും സംന്യാസദീക്ഷ സ്വീകരിച്ചു. 'ജ്ഞാനാനന്ദസരസ്വതി' എന്ന നാമധേയവും ലഭിച്ചു.

## സ്വാമിശിവാനന്ദസരസ്വതി

ഭാരതത്തിനകത്തും പുറത്തുമുള്ള ആത്മാന്വേഷികൾക്ക് അഭയകേന്ദ്രമായിരുന്നു സ്വാമിശിവാനന്ദസരസ്വതി. അദ്ദേഹത്തിൻെറ ആത്മകഥ വായിക്കുന്നവർക്ക് ഒരുപനിഷത്ത് ഗ്രന്ഥം പഠിക്കുന്ന പ്രയോജനം ലഭിക്കും. സ്വാമിജിയുടെ ആത്മകഥയിൽ നിന്നും അദ്ദേഹത്തിൻെറ ജീവിതകഥ ഇവിടെ ചുരുക്കി പ്രതിപാദിക്കുന്നത് ജ്ഞാനാന്വേഷികൾക്കു പ്രയോജനപ്പെട്ടേക്കും.

ദക്ഷിണേന്ത്യയിലെ അതിപ്രശസ്തനായ സംസ്കൃതപണ്ഡിതനും വേദാന്തിയുമായിരുന്നു അപ്പയ്യദീക്ഷിതർ. ദ്വൈതം, വിശിഷ്ടാദ്വൈതം, ശിവാദ്വൈതം എന്നീ മൂന്നു ശാഖകളിലേയും തത്ത്വങ്ങൾ വിശദീകരിച്ചുകൊണ്ട് നിരവധി ഗ്രന്ഥങ്ങൾ ആ മഹാത്മാവു രചിച്ചിട്ടുണ്ട്. ഇദ്ദേഹത്തിൻെറ കൃതിയാണ് 'കുവലയാനന്ദം' എന്ന അലങ്കാരശാസ്ത്രം. അപ്പയ്യദീക്ഷിതരെ അക്കാലത്തെ ജനങ്ങൾ

ശിവൻെറ അവതാരമായിട്ടാണു കണക്കാക്കിയിരുന്നത്. അദ്ദേഹത്തിൻെറ തലമുറയിൽപ്പെട്ട ശ്രീ. വി.എസ്. വേങ്കു അയ്യരുടേയും ശ്രീമതി പാർവ്വതിഅമ്മാളുടേയും മൂന്നാമത്തെ പുത്രനായി 1887 സെപ്തംബർ 8-ാം തീയതി പിറവിയെടുത്ത കുപ്പുസ്വാമിയാണ് പില്ക്കാലത്ത് സ്വാമി ശിവാനന്ദസരസ്വതിയെന്ന നാമധേയത്തിൽ പ്രശസ്തനായത്.

എട്ടിയാപുരം രാജാസ് ഹൈസ്ക്കൂളിലാണ് കുപ്പുസ്വാമി വിദ്യാഭ്യാസം നടത്തിയത്. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ നല്ല ചുറുചുറുക്കും ഊർജ്ജസ്വലതയുമുണ്ടായിരുന്ന ബാലൻ പഠനത്തിൽ എല്ലായിടത്തും ഒന്നാമനുമായിരുന്നു. കൂടാതെ സംഗീതവാസന പാരമ്പര്യമായി നേടിയിരുന്നു താനും. സ്കൂൾ വാർഷികാഘോഷവേളകളിൽ സമ്മാനങ്ങൾ നേടിക്കൂട്ടുന്നത് കുപ്പുസ്വാമിയായിരിക്കും. അദ്ധ്യാപകരുടേയും നാട്ടുകാരുടേയും കണ്ണിലുണ്ണിയായി മാറിയതിൽ അതിശയോക്തിയില്ല. 1903 ൽ മെട്രിക്കുലേഷൻ പരീക്ഷ ജയിച്ചശേഷം തൃശ്ശിനാപ്പള്ളിയിൽ എസ്.പി.ജി. കോളേജിൽ ചേർന്നു പഠനം തുടങ്ങി. അധികം വൈകാതെ മെഡിസിൻ ഐച്ഛിക വിഷയമായി സ്വീകരിച്ച് വൈദ്യശാസ്ത്ര പഠനമാരംഭിച്ചു. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ സ്വന്തമായി 'അംബ്രോസിയ' എന്ന പേരിൽ ഒരു വൈദ്യശാസ്ത്ര മാസിക പ്രസിദ്ധീകരിച്ചിരുന്നു. കുപ്പുസ്വാമിയുടെ ഏതുപ്രവർത്തനത്തിനും പ്രോത്സാഹനം നൽകുന്നതും താങ്ങും തണലുമായിരുന്നതും മാതാവായ പാർവ്വതിയമ്മാൾ തന്നെയായിരുന്നു.

തഞ്ചാവൂർ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിലാണ് തുടർന്നു വിദ്യാഭ്യാസം നടത്തിയത്. അവധിക്കാലത്ത് സ്വന്തം വീട്ടിലേയ്ക്കു പോകുന്ന പതിവൊന്നുമില്ല. ആശുപത്രിയിൽ

രോഗികളുടെ കൂടെയായിരിക്കും കൂടുതൽ സമയം വിനിയോഗിക്കുക. ആതുരശുശ്രൂഷയാണ് ഏറ്റവും മഹനീയമെന്ന് അന്നു മനസ്സിലാക്കി. അതോടൊപ്പം പരിചയസമ്പന്നരായ ഡോക്ടർമാരെക്കാളും വൈദ്യശുശ്രൂഷയിൽ പ്രായോഗികജ്ഞാനം നേടാനും ഈ അവസരം സഹായിച്ചു. വൈദ്യപഠനം പൂർത്തിയാക്കിയശേഷം കുപ്പുസ്വാമി മദ്രാസ്സിലെത്തി. ഡോക്ടർ ഹോളറുടെ ഫാർമസിയിൽ ജോലി സമ്പാദിച്ചു. തുച്ഛമായ ശമ്പളമേയുള്ളു. ജോലിയാണെങ്കിൽ കടുത്തതും. കൂടുതൽ മെച്ചപ്പെട്ട ജോലി നേടണമെന്നു നിശ്ചയിച്ച് മലയായിലേയ്ക്കു കപ്പൽ കയറി. സെറാമ്പിലുള്ള ഏ.ജി. റോബിൻസിൻെറ ആശുപത്രിയിൽ ഡോക്ടറായി സേവനമാരംഭിച്ചു. വളരെ ചുരുങ്ങിയ കാലംകൊണ്ട് രോഗികൾക്കിടയിലും നാട്ടുകാർക്കിടയിലും കാരുണ്യവാനായ ഡോക്ടർ എന്ന് പ്രസിദ്ധി സമ്പാദിച്ചു. രോഗികളുടെ എണ്ണം കൂടിവന്നപ്പോൾ മാനേജുമെൻറിനു സന്തോഷമായി. അക്കാലത്തു പ്രതിമാസം നൂറ്റിയമ്പതു വെള്ളിയായിരുന്നു ശമ്പളം.

ഏഴുവർഷം കഴിഞ്ഞു അവിടെനിന്നും രാജിവച്ച് കുറെകൂടി ഉയർന്ന ശമ്പളം ലഭിക്കുന്ന ജോഹോർ മെഡിക്കൽഓഫീസിൽ ഡോക്ടറായി. നേരത്തേതന്നെ കുപ്പുസ്വാമി ഡോക്ടറുടെ കാരുണ്യത്തെപ്പറ്റി കേട്ടറിഞ്ഞിരുന്ന ആശുപത്രി ജീവനക്കാർക്കും രോഗികൾക്കും അദ്ദേഹത്തിൻെറ വരവ് ഒരുത്സവം പോലെയായിരുന്നു. ക്രമേണ അവരൊക്കെ അദ്ദേഹത്തെ ദൈവതുല്യം കണക്കാക്കാൻ തുടങ്ങി. ഇതിനകം മലയാഭാഷ പഠിച്ചിരുന്നു. മലയാക്കാരോട് അവരുടെ ഭാഷയിൽ തന്നെ സംസാരിച്ചു. അങ്ങനെ നാട്ടുകാരുടെ സ്നേഹാദരങ്ങൾക്കു പാത്രമാകാനും സാധിച്ചു. സിങ്കപ്പൂരിലെ 'മലയാട്രിബ്യൂൺ' എന്ന പത്രത്തിൽ ആരോഗ്യത്തെക്കുറിച്ച് തുടർച്ചയായി ലേഖ

നങ്ങൾ എഴുതി പ്രസിദ്ധീകരിക്കാനും സമയം കണ്ടെത്തി. സ്വന്തം പോക്കറ്റിലെ കാശുകൊടുത്തു രോഗികൾക്കു മരുന്നു വാങ്ങിക്കൊടുക്കുന്ന ഡോക്ടർ എന്നായിരുന്നു അദ്ദേഹത്തെക്കുറിച്ചുള്ള വിശേഷണം.

രോഗികളോടുള്ള പെരുമാറ്റം വളരെ പ്രത്യേകതകൾ നിറഞ്ഞതായിരുന്നു. എത്ര കഠിനമായ വേദനയനുഭവിക്കുന്നയാളായാലും കുപ്പുസ്വാമി ഡോക്ടർ അടുത്തെത്തുമ്പോൾ അതൊക്കെ മറക്കും. കാരണം ഫലിതവും നർമ്മവും കൊണ്ട് മരുന്നിനെക്കാൾ വേഗത്തിൽ ആശ്വാസം നൽകാൻ ഈ ഡോക്ടർക്കു പ്രത്യേക വിരുതുണ്ടായിരുന്നു. അതുപോലെ സ്വയം ഉറക്കമിളച്ചിരുന്നു രോഗികളെ ശുശ്രൂഷിക്കുന്നതിലും ഡോക്ടർ താത്പര്യം കാണിച്ചിരുന്നു. ഇങ്ങനെ ഒരു ഡോക്ടറെ എവിടെക്കാണാൻ കഴിയും?

ലണ്ടനിലെ റോയൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പബ്ലിക് ഹെൽത്ത്, റോയൽ ഏഷ്യാറ്റിക് സൊസൈറ്റി, റോയൽ സൊസൈറ്റി ഇൻസ്റ്റിറ്റ്യൂട്ട് എന്നിവയിലെല്ലാം ഡോക്ടർ കുപ്പുസ്വാമിക്ക് അംഗത്വം ലഭിച്ചു. പഴങ്ങളും ആരോഗ്യവും, രോഗങ്ങളും അവയുടെ തമിഴ് പേരുകളും, പ്രസവചികിത്സാ സംബന്ധമായ സഹായഗ്രന്ഥം, പൊതുജനാരോഗ്യത്തെക്കുറിച്ച് പതിന്നാലു പ്രഭാഷണങ്ങൾ തുടങ്ങി നിരവധിഗ്രന്ഥങ്ങൾ ഇതിനകം പ്രസിദ്ധീകരിച്ചു.

ജന്മനാ തന്നെ സുകൃതിയായിരുന്ന ഡോക്ടർ കുപ്പുസ്വാമിക്ക് വക്രബുദ്ധി, നയതന്ത്രം, വഞ്ചന ഇവയൊന്നും അശേഷം വശമില്ലായിരുന്നു. നിഷ്ക്കളങ്കത, ലാളിത്യം, സത്യസന്ധത, ഹൃദയവിശാലത എന്നീ ഗുണങ്ങളായിരുന്നു നിറഞ്ഞു നിന്നിരുന്നത്. ഒരു ഡോക്ടറുടെ ജീവിതം രോഗികൾക്കുവേണ്ടിയുള്ളതാണ് എന്നു വിശ്വ

സിച്ചിരുന്ന ഇദ്ദേഹം ആതുരശുശ്രൂഷയാണ് ഈശ്വരസേവയായി കണക്കാക്കിയിരുന്നത്.

അക്കാലത്ത് 'മലയ' പ്രലോഭനങ്ങളുടെ നാടാണ്. മദ്യവും മദിരാക്ഷിയും മറ്റു സുഖഭോഗങ്ങളും സുലഭമായ നാട്. എന്നാൽ ഈ സാത്വികനെ അതൊന്നും അല്പവും ആകർഷിച്ചില്ല. നിത്യവും ഈശ്വരാരാധനയ്ക്കും പ്രാർത്ഥനയ്ക്കും വേദപാരായണത്തിനും സമയം കണ്ടെത്തി ഭജനയും കീർത്തനവും പാടി ആനന്ദിച്ചു. ആധ്യാത്മിക വിഷയങ്ങൾ ചിന്തിക്കാനും പഠിക്കാനും തുടങ്ങിയപ്പോൾ ജീവിതത്തിന് മറ്റെന്തൊക്കെയോ അർത്ഥമുണ്ടെന്നു ബോധ്യപ്പെടാൻ തുടങ്ങി. ക്ഷണികമായ ഈ സുഖഭോഗങ്ങളെക്കാൾ ശാശ്വതമായ ഒരാനന്ദമില്ലേ? അതെവിടെയാണ്? മായാമോഹങ്ങളിൽ നിന്നും എങ്ങനെ മോചിതനാകാൻ കഴിയും? തുടങ്ങിയ ചോദ്യങ്ങൾ മനസ്സിനെ സദാ അലട്ടാൻ തുടങ്ങി. എപ്പോഴും ഭയാശങ്കകളും മനോദുഃഖവും, നൈരാശ്യവുംകൊണ്ട് എല്ലാവരുടേയും ജീവിതം കലുഷിതമാണ്. സുഖം തേടി അലയുന്ന ആർക്കും തന്നെ യഥാർത്ഥസുഖം ഒരിക്കലും ഒരിടത്തു നിന്നും ലഭിക്കുന്നില്ല. മരുന്നുകൊണ്ടോ മന്ത്രംകൊണ്ടോ മനുഷ്യരുടെ ദുഃഖങ്ങൾ മാറ്റാൻ കഴിയുന്നുമില്ല. അപ്പോൾ ഈ ജീവിതം കൊണ്ടെന്തു നേട്ടം? ശാശ്വതമായ ആനന്ദം സംന്യാസം കൊണ്ടുമാത്രമേ ലഭിക്കൂ എന്നുറച്ചു കഴിഞ്ഞപ്പോൾ കുപ്പുസ്വാമി 1923-ൽ മലയയിലെ ജോലി രാജി വച്ചു. ഉടനെ തന്നെ ഭാരതത്തിലേയ്ക്കു മടങ്ങിപ്പോരികയും ചെയ്തു.

ഭാരതീയർ പരമപവിത്രമായി കണക്കാക്കുന്ന കാശിയിൽ തന്നെയാണ് ആദ്യം എത്തിച്ചേർന്നത്. നാസിക്, പൂനാ തുടങ്ങിയ സ്ഥലങ്ങളിലെ പുണ്യക്ഷേത്ര

ങ്ങളും സന്ദർശിച്ചു. തുടർന്ന് സുദീർഘമായ ഒരു തീർത്ഥാടനം ആരംഭിക്കുകയുണ്ടായി. പണ്ഡരിപുരത്തേക്ക് എഴുപതു നാഴിക നടന്നു യാത്രചെയ്തു. നിരന്തരമായ ഈ തീർത്ഥാടനത്തിനിടയിൽ പലവിധത്തിലുള്ള മഹാത്മാക്കളുമായി പരിചയപ്പെടാൻ സാധിച്ചു. അതോടൊപ്പം തൻെറ യാത്ര അന്യർക്കുകൂടി പ്രയോജനപ്പെടത്തക്കവിധം പോകുന്നിടത്തെല്ലാം ആതുരശുശ്രൂഷയും നടത്തിക്കൊണ്ടിരുന്നു. ഒരു യഥാർത്ഥ ഭിക്ഷുവിൻെറ ജീവിതം നയിച്ചിരുന്ന കുപ്പുസ്വാമിക്ക് തിതിക്ഷയും സമദർശിത്വവും കൈവന്നു. സുഖദുഃഖങ്ങളെ സമചിത്തതയോടുകൂടി നേരിടാനും പരിശീലനം ലഭിച്ചു. പല ദിവസങ്ങളിലും ആഹാരം കിട്ടിയിരുന്നില്ല. അതൊക്കെ പുഞ്ചിരിയോടുകൂടി സഹിക്കുവാൻ കഴിഞ്ഞു.

ഉത്തരമധ്യഭാരതത്തിലെ പുണ്യക്ഷേത്രങ്ങൾ ദർശിച്ചശേഷം രാമേശ്വരത്തെത്തി. പിന്നെ സിലോണിലെ 'കതിർക്കാമം' സന്ദർശിച്ചു. തിബത്തിലെത്തി കൈലാസദർശനം നടത്തി. ഈ ത്യാഗത്തിൻേറയും നിരന്തര തീർത്ഥാടനത്തിൻെറയും സാധനയുടെയും ഫലമായി ചിത്തശുദ്ധി കൈവരികയും ആത്മപ്രകാശം ജ്വലിക്കാനുള്ള പശ്ചാത്തലമൊരുക്കുകയും ചെയ്തു. ഇനി മന്ത്രദീക്ഷ വാങ്ങിസംന്യാസം സ്വീകരിക്കണം. അതിന് യോഗ്യനായ ഒരു ഗുരുവിനെ കണ്ടെത്താനുള്ള അന്വേഷണം തുടങ്ങി. ഈശ്വരാനുഗ്രഹമുള്ളവർക്ക് ഗുരു കടാക്ഷം തനിയേ എത്തിച്ചേരും. കുപ്പുസ്വാമിയും ഗുരുവിനെ കണ്ടെത്തി- പരമഹംസ വിശ്വാനന്ദ സരസ്വതി. 1924 ജൂൺ 1-ന് ഗംഗാനദിക്കരയിൽ വച്ച് ഈ ദിവ്യാത്മാവിൽ നിന്നും സംന്യാസദീക്ഷ സ്വീകരിച്ചു. ശിവാനന്ദ സരസ്വതി എന്ന നാമധേയവും ലഭിച്ചു. സംന്യാസദീക്ഷയെടുക്കുന്ന ചടങ്ങിൽ വിരജാഹോമം നടത്തിയത്. ആചാര്യഗുരുവായ കൈലാ

സാശ്രമത്തിലെ സ്വാമി വിഷ്ണു ദേവാനന്ദജി മഹരാജ് ആയിരുന്നു.

സാധനയിലൂടെ ആത്മസാക്ഷാത്ക്കാരം നേടണം. അതിനായി ഒരിടത്ത് ആസ്ഥാനമുറപ്പിക്കണം. അതിനുപറ്റിയ സ്ഥലം കണ്ടെത്താനുള്ള ആലോചനയായി. ഋഷികേശത്തിലാണ് അതിനനുയോജ്യമായ ഇടം കണ്ടെത്തിയത്. തനിക്കു മാത്രം ഈശ്വരസാക്ഷാത്ക്കാരവും മോക്ഷവും കിട്ടിയതുകൊണ്ടായില്ല. കഴിയുമെങ്കിൽ അജ്ഞാനത്തിൽ മുഴുകിക്കിടക്കുന്ന കുറെ ജീവനെക്കൂടിയെങ്കിലും ഉദ്ധരിക്കാൻ കഴിഞ്ഞാൽ വലിയ നേട്ടമാണ് എന്നു സ്വാമിജി കരുതി. ആതുരരേയും ദരിദ്രനാരായണന്മാരെയും മഹാത്മാക്കളേയും സേവിക്കുകയാണ് യഥാർത്ഥ ഈശ്വരപൂജ അതുകൊണ്ട് ആ സ്ഥലത്തെ പാവങ്ങളായ രോഗികളേയും, ഗ്രാമീണരേയും ബദരിയിലും കേദാരത്തിനും പോകാനായി വരുന്ന തീർത്ഥാടകരേയും മഹാത്മാക്കളേയും സഹായിക്കുവാനായി ഒരു സ്ഥാപനം ഉണ്ടാക്കി- 'സത്യസേവാശ്രമം ഡിസ്പെൻസറി'. ആതുരസേവനത്തോടൊപ്പം പ്രാണായാമം, മുദ്രകൾ, ബന്ധങ്ങൾ ഇവ ആചരിക്കാൻ തുടങ്ങി. ഒഴിവുവേളകളിൽ ആധ്യാത്മികഗ്രന്ഥങ്ങളും അവയുടെ വ്യാഖ്യാനങ്ങളും പഠിച്ചു, മനനം ചെയ്തു. കൃത്യസമയത്തു പ്രാർത്ഥന, ധ്യാനം എന്നിവയും മുടങ്ങാതെ നടത്തിപ്പോന്നു.

ഇതിനകം ഏതാനുംപേർ സ്വാമിശിവാനന്ദ സരസ്വതിയുടെ ശിഷ്യന്മാരായിത്തീർന്നിരുന്നു. അവരെകൂടി താമസിപ്പിക്കുകയും ആതുരസേവനം വിപുലീകരിക്കുകയും ചെയ്യാനായി ഋഷികേശിൽ തന്നെ സ്വാർഗ്ഗാശ്രമത്തിലേക്കു താമസം മാറ്റി. സ്വാർഗ്ഗാശ്രമം സാധുസംഘം എന്ന പേരിൽ ഒരു സംഘടനയുണ്ടാക്കി സാധുജനസേവ നടത്തുന്നതിന് ശിഷ്യന്മാർക്കു പരിശീലനം നൽകിവന്നു.

1925-ൽ ഈശ്വരമഹത്വം പ്രചരിപ്പിക്കാനായി ഒരു തീർത്ഥാടനം ആരംഭിച്ചു. സ്വാമിജി ചെല്ലുന്നിടത്തെല്ലാം വമ്പിച്ച ജനാവലി ഒത്തുകൂടി, ഭജന കീർത്തനങ്ങൾ പാടിയും, സദസ്യരെക്കൊണ്ടു പാടിച്ചും, സത്സംഗങ്ങളും പ്രഭാഷണങ്ങളും നടത്തിക്കൊണ്ടും ദക്ഷിണേന്ത്യയിലെ പുണ്യസ്ഥലങ്ങളൊക്കെ സന്ദർശിച്ചു. എവിടെപ്പോകുമ്പോഴും മരുന്നുപെട്ടി കൂടെക്കരുതുമായിരുന്നു. 1931 ജൂൺ 12ന് ഒരു സംഘം ശിഷ്യന്മാരോടും സന്ന്യാസിമാരോടുമൊപ്പം കൈലാസത്തിലേയ്ക്കു തീർത്ഥയാത്ര നടത്തി. മാനസസരസ്സിൽ സ്നാനം ചെയ്യുകയും കൈലാസപർവ്വതത്തെ പ്രദക്ഷിണം വയ്ക്കുകയുമൊക്കെ ച്ചെയ്തു. ആഗസ്റ്റ് 22 ന് മടങ്ങിയെത്തി. സ്വാമിജിയുടെ ദർശനങ്ങളിലും സമൂഹഭജനയിലും ആകൃഷ്ടരായി അനേകം പേർ ആരാധകരായിമാറി. നിരവധി പേർ സ്വാമിജിയിൽ നിന്നും സംന്യാസം സ്വീകരിച്ചു. ഏതു ഭക്തൻ ഏതു സംശയം ചോദിച്ചുകൊണ്ടെഴുതിയാലും സ്വാമിജി സ്വന്തം കൈകൊണ്ടു മറുപടി എഴുതിയയ്ക്കും. സംശയനിവാരണം അതിലുണ്ടായിരിക്കും. 1938 മുതൽ സ്വാമിജി യാത്രാജീവിതം അവസാനിപ്പിക്കാൻ നിശ്ചയിച്ചു. സ്വർഗ്ഗാശ്രമംകൊണ്ട് പ്രവർത്തനങ്ങൾ സുഗമമായി നടത്താൻ കഴിയില്ലെന്നു തോന്നിയപ്പോൾ തൊട്ടടുത്തു തന്നെ കുറെകൂടി വിപുലമായി ശിവാനന്ദാശ്രമം സ്ഥാപിച്ചു. ആധ്യാത്മിക സാധകർക്കു മാർഗ്ഗനിർദ്ദേശം നൽകുന്ന നിരവധി ലഘുലേഖകൾ തയ്യാറാക്കി ലക്ഷക്കണക്കിനു പ്രതി അച്ചടിപ്പിച്ച് സൗജന്യമായി വിതരണം ചെയ്തുവന്നു.

1936-ലാണ് സ്വാമിജി ഡിവൈൻ ലൈഫ് സൊസൈറ്റി സ്ഥാപിക്കുന്നത്. അതിന് ഭാരതമൊട്ടാകെ ആയിരക്കണക്കിനു ശാഖകളുമുണ്ടായി. അനേകം ശിഷ്യന്മാരെ പരിശീലിപ്പിച്ച് ദിവ്യജീവനസംഘത്തിൻെറ

മുഴുവൻ സമയപ്രവർത്തകരാക്കി. അതോടൊപ്പം ശിവാനന്ദാശ്രമവും ഒരു മഹൽസ്ഥാപനമായി വികസിച്ചു. ഒരു വേദാന്തസർവ്വകലാശാലാ പ്രസ്സ്, അതിഥി മന്ദിരങ്ങൾ, ഭോജനശാല, ഗോശാല, ആഫീസ് മന്ദിരം എന്നിങ്ങനെ വിശാലമായ ഒരു ആധ്യാത്മികലോകം തന്നെയായിരുന്നു ശിവാനന്ദാശ്രമം. നാനൂറിലധികം ജീവനക്കാർ അവിടെയുണ്ടായിരുന്നു. ഏതു മുമുക്ഷുവിനും തീർത്ഥാടകനും ഏതുസമയത്തു കടന്നു ചെന്നാലും സൗജന്യതാമസവും ഭക്ഷണവും ശിവാനന്ദാശ്രമത്തിൽ ലഭിക്കും. അതോടൊപ്പം ആധ്യാത്മിക സാധനയ്ക്കുവേണ്ട മാർഗ്ഗനിർദ്ദേശവും ലഭിക്കുമായിരുന്നു.

സ്വാമിജിയുടെ നിരവധി ശിഷ്യന്മാർ ലോകത്തിന്റെ നാനാഭാഗത്തായി ആധ്യാത്മിക കർമ്മമണ്ഡലത്തിൽ ഉജ്ജ്വലതാരങ്ങളായി പ്രശോഭിക്കുന്നുണ്ട്. 1963 ൽ സ്വാമി തിരുവടികൾ മഹാസമാധി പ്രാപിച്ചു.

## ഗുരു മഹരാജിൽ നിന്നുള്ള പരിശീലനം

സ്വാമി ശിവാനന്ദസരസ്വതി തന്റെ ശിഷ്യന്മാർക്ക് സാധനയ്ക്കും സേവനത്തിനും തുല്യപ്രാധാന്യം നൽകിക്കൊണ്ടുള്ള പരിശീലനമാണു നൽകിക്കൊണ്ടിരുന്നത്. ശിഷ്യന്റെ വ്യക്തിപരമായ സകലകഴിവുകളും ദൗർബല്യങ്ങളും അദ്ദേഹം പെട്ടെന്നു തന്നെ ഗ്രഹിക്കും. അവരവരുടെ വാസനാനുസൃതമായ പരിശീലനമായിരിക്കും നൽകുക. അതിനെക്കുറിച്ച് ആത്മകഥയിൽ സ്വാമിജി തന്നെ രേഖപ്പെടുത്തുന്നതിങ്ങനെയാണ്.

''ആത്മസാക്ഷാത്ക്കാരം ഒരതീന്ദ്രയിനുഭൂതിയാകുന്നു. സത്യത്തെ സാക്ഷാത്ക്കരിച്ചിട്ടുള്ളവരും ആത്മജ്ഞാനം കൈവരിച്ചിട്ടുള്ളവരുമായ ജ്ഞാനികളുടെ വാക്കുകളെ

(ആപ്തവാക്യം) പൂർണ്ണമായി വിശ്വസിച്ചുകൊണ്ടേ ഒരുവന് ആധ്യാത്മികമാർഗ്ഗത്തിലൂടെ സഞ്ചരിക്കാൻ കഴിയൂ.

ശിഷ്യന് ഗുരുവിൻെറ അനുഗ്രഹം ആവശ്യമാകുന്നു. ശിഷ്യൻ മടിയനായി വെറുതെയിരുന്നുകൊണ്ട് ഗുരുവിൻെറ അത്ഭുതകൃത്യങ്ങൾ അവനെ നേരേ സമാധിയിലേയ്ക്കു തള്ളിവിട്ടു എന്നു പ്രതീക്ഷിക്കാം എന്നല്ല ഇതിനർത്ഥം. ശിഷ്യനുവേണ്ടി സാധനചെയ്യാൻ ഗുരുവിനു കഴിയില്ല. ഗുരുവിൻെറ കമണ്ഡലുവിൽ നിന്നുള്ള ഒരു തുള്ളി ജലത്തിൽ നിന്ന് ആധ്യാത്മിക സിദ്ധികൾ ലഭിക്കുമെന്നു കരുതുന്നത് വിഡ്ഢിത്തമാണ്. ശിഷ്യനു മാർഗ്ഗനിർദ്ദേശം നൽകുവാനും, സംശയനിവാരണത്തിനും, അവൻെറ വഴിതെളിക്കുവാനും മാർഗ്ഗങ്ങളിലുള്ള തടസ്സങ്ങളേയും അപകടങ്ങളേയും ഒഴിവാക്കുവാനും ഗുരുവിന് സാധിക്കും. പക്ഷേ ആ മാർഗ്ഗത്തിലൂടെ ഓരോ അടിയും ശിഷ്യൻ തന്നെ നടക്കേണ്ടിയിരിക്കുന്നു...''

ആധ്യാത്മികജീവിതം നയിക്കണമെന്നുള്ള തീവ്രാഭിലാഷവുമായി സ്വാമിശിവാനന്ദസരസ്വതിയെസമീപിക്കുന്നവർക്ക് താമസിക്കാനും ഭക്ഷണത്തിനുമുള്ള ഏർപ്പാട് സ്വാമിജി തന്നെ ചെയ്യും. അവർക്കു വിധിയാംവണ്ണം സംന്യാസദീക്ഷ നൽകി പ്രോത്സാഹിപ്പിക്കുമായിരുന്നു. അവരുടെ ആരോഗ്യകാര്യത്തിലും സാധനാപുരോഗതിയിലും പ്രത്യേകം ശ്രദ്ധചെലുത്തുകയും ധ്യാനത്തിലുണ്ടാവുന്ന പ്രയാസങ്ങളെയും തടസ്സങ്ങളേയും നീക്കം ചെയ്യുവാനുള്ള സൂചനകൾ നൽകുകയും ചെയ്തു. ആതുരസേവനം ചെയ്യുക, വൃദ്ധരായ സന്ന്യാസിമാരെ പരിചരിക്കുക, ഭജനയും കീർത്തനങ്ങളും പാടുക, പ്രഭാഷണങ്ങൾ നടത്തുക, ലേഖനങ്ങൾ എഴുതുക എന്നിവയിലെല്ലാം സ്വാമിജി നേരിട്ടു പരിശീലനവും നൽകുമായിരുന്നു. ഓരോ ശിഷ്യനേയും ഇത്തരം ജോലികൾ ഏല്പിച്ച

ശേഷം സ്വാമിജി അവരെ പ്രത്യേകം നിരീക്ഷിക്കും താല്പര്യവും സന്തോഷവും ഉൾക്കൊണ്ടു പ്രവർത്തിക്കുന്നവരെ പ്രത്യേകം പ്രോത്സാഹിപ്പിക്കും. അവർക്കു തീവ്രവൈരാഗ്യമുദിക്കാൻ മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്യുമായിരുന്നു.

ശിവാനന്ദാശ്രമത്തിൽ സംന്യാസദീക്ഷയ്ക്കായി എത്തുന്നവരെ രണ്ടുമാസമാണ് സ്വാമിജി അവിടെ താമസിപ്പിക്കുക. രണ്ടു മാസത്തെ പരിശീലനത്തിനുശേഷം ഏതെങ്കിലും ദിവ്യജീവനസംഘം ശാഖയിലേയ്ക്കു സേവനത്തിനായി പറഞ്ഞുവിടും. തീവ്രമായ മുമുക്ഷുവാണെന്നു ബോധ്യമായാൽ ആത്മസാക്ഷാത്ക്കാരം നേടാനുള്ള വഴിയിലൂടെ അവരെ തിരിച്ചുവിടും.

## ജ്ഞാനനാന്ദൻ എന്ന വത്സലശിഷ്യൻ

പ്രഥമദർശനത്തിൽ തന്നെ ഗോവിന്ദവാരിയരെ ശിവാനന്ദഗുരുദേവന് ഇഷ്ടമായി. തീവ്രമായ മുമുക്ഷുത്വം, പുരാണഗ്രന്ഥങ്ങളും, ഉപനിഷത്തുകളും, ശ്രീശങ്കരാചാര്യകൃതികളുമൊക്കെ ഹൃദിസ്ഥമാക്കിയ സംസ്കൃത പണ്ഡിതൻ, ഭാഗവതസപ്താഹങ്ങൾകൊണ്ട് ചിത്തശുദ്ധിയും ഭക്തിയും സമാഹരിച്ച പക്വമതി; ഇങ്ങനെയൊരാളെ ശിഷ്യനായി ലഭിക്കാൻ ഏതൊരു ഗുരുവും ആഗ്രഹിക്കും.

ശിവാനന്ദാശ്രമത്തിലെത്തിയ ഗോവിന്ദവാരിയർക്ക് ആദ്യമായി ഗുരു നൽകിയ ജോലി തീർത്ഥാടകർക്കുള്ള ശുദ്ധജലം വിതരണം ചെയ്യുക എന്നതായിരുന്നു. ഭക്തജനസേവ ഈശ്വരസേവയ്ക്കു തുല്യമാണെന്ന് ശിഷ്യന് പ്രായോഗിക പരിജ്ഞാനം നൽകാൻ കൂടിയായിരുന്നു അങ്ങനെ ചെയ്തത്. ശിവാനന്ദസരസ്വതി സ്വാമികളുടെ

സത്സംഗത്തിന് അനേകംപേർ കൂടുമായിരുന്നു. സദസ്യരിൽ നിന്നുതന്നെ ആളുകളെ വിളിപ്പിച്ച് ഭജനപാടിക്കുക, പ്രഭാഷണം ചെയ്യിക്കുക എന്നിവ സ്വാമിജിയുടെ ഒരു പതിവായിരുന്നു. അതല്ലെങ്കിൽ സന്ന്യാസസ്വീകരണത്തിനെത്തിയിരിക്കുന്ന ശിഷ്യന്മാരെ വിളിച്ച് ആധ്യാത്മിക വിഷയങ്ങൾ പ്രസംഗിക്കാൻ പറയും. ഇത്തരമൊരു സത്സംഗവേളയിൽ ഗോവിന്ദവാരിയരോട് ഒരു പ്രഭാഷണം നടത്താൻ ഗുരുദേവൻ ആവശ്യപ്പെട്ടു. സാധാരണയായി ഇംഗ്ലീഷിലോ ഹിന്ദിയിലോ ആയിരിക്കും പ്രസംഗിക്കേണ്ടത്. ''മലയാളത്തിലേ സംസാരിക്കാൻ കഴിയൂ'' എന്ന് ശിഷ്യൻ അറിയിച്ചപ്പോൾ ഗുരുദേവൻ അനുമതി നൽകി. ഭാഗവതത്തിലെ ഭഗവാൻെറ രാസക്രീഡയെക്കുറിച്ച് രണ്ടുമണിക്കൂർ പ്രഭാഷണം നടത്തി. ഭാഷയേതെന്നറിയാത്ത ശ്രോതാക്കൾപോലും ഭക്തിഭാവത്തിൽ ലയിച്ചിരുന്നുപോയി. ഗോപികാഭക്തിയുടെ സകലഭാവങ്ങളും അവർക്ക് അനുഭവപ്പെട്ടു. ഭഗവല്ലീലകളുടെ താത്ത്വികവശം ക്രമേണ ഇതൾ വിരിയുന്നതുകണ്ട് ഗുരുദേവന് അത്യധികം ആനന്ദമുണ്ടായി. ഉടനെ തന്നെ ഒരു ഭാഗവതഗ്രന്ഥം വരുത്തി സമ്മാനിച്ചു. 'ഭാഗവതപ്രവീണൻ' എന്ന ബിരുദവും നൽകി. ആദ്ധ്യാത്മികരംഗത്ത് ജ്ഞാനിയാണ് തൻെറ ശിഷ്യനെന്നുറപ്പായതോടെ സംന്യാസദീക്ഷ നൽകിയപ്പോൾ'' ജ്ഞാനാനന്ദൻ'' എന്നുതന്നെ നാമകരണവും നൽകി.

## ആത്മസാക്ഷാത്ക്കാരം

ശിവാനന്ദാശ്രമത്തിലെ വിധിയാംവണ്ണമുള്ള മന്ത്രദീക്ഷയ്ക്കും പരിശീലനത്തിനും ശേഷം ഉത്തരകാശിയിലേയ്ക്കു പോയി സ്വാമിജി കുറെനാൾ വസിച്ചു. ഒരു ഗുഹയിൽ താമസിച്ചുകൊണ്ട് തനിക്കു ലഭിച്ച അഷ്ടാക്ഷരീമന്ത്രം എട്ടുദിവസം രാപകലിരുന്ന് പുനുശ്ചരണം

ചെയ്തു സ്വാധീനമാക്കി. ഈ കാലഘട്ടത്തിൽ ആഹാരനീഹാരാദികൾ പോലും ചുരുക്കമായിരുന്നു. ആത്മസാക്ഷാത്ക്കാരമെന്ന ലക്ഷ്യം സാധിക്കാനിറങ്ങുന്നവർ തീവ്രമായ ലക്ഷ്യബോധത്തോടെ കഠിനമായ സാധന ചെയ്യണമെന്ന് സർവ്വഗുരുക്കന്മാരും നിർദ്ദേശിക്കുന്നു. അത് സർവ്വാത്മനാ അനുസരിക്കുന്നവർ ലക്ഷ്യം കണ്ടെത്തുകയും ചെയ്യുന്നു. അതിന് ഉദാഹരണമാണ് സ്വാമിജ്ഞാനാനന്ദ സരസ്വതി.

സ്വാമിജിക്ക് ആത്മസാക്ഷാത്ക്കാരത്തിന് ഏറ്റവും പ്രിയപ്പെട്ട മാർഗ്ഗം ഏതാണെന്ന് പലരും സംശയിക്കാറുണ്ട്. അനേകം സത്സംഗങ്ങളും സപ്താഹങ്ങളും നടത്തി ജ്ഞാനമാർഗ്ഗം പ്രചരിപ്പിക്കുന്നില്ലേ! പരമഭക്തനായ സ്വാമിജിക്ക് ഭക്തിമാർഗ്ഗമാണോ പ്രിയങ്കരം? കീർത്തനങ്ങളും ഭജനകളും ക്ഷേത്രദർശനവുമൊക്കെ പ്രോത്സാഹിപ്പിക്കുന്നില്ലേ? നിരന്തര കർമ്മിയായ സ്വാമിജി കർമ്മമാർഗ്ഗത്തിൻെറ പ്രചാരകനാണോ? എപ്പോഴും കർമ്മനിരതനായിരിക്കുന്ന സ്വാമിജിയെ ക്കണ്ടാൽ അങ്ങനെതന്നെ തോന്നും. യോഗമുറകളും സ്വാമിജി വശത്താക്കിയിട്ടുണ്ട്. അപ്പോൾ പിന്നെ ഏതു മാർഗ്ഗമാണ് നാം സ്വീകരിക്കേണ്ടത്? ആത്മാന്വേഷണത്തിന് ശരിയായ മാർഗ്ഗം യോഗസമന്വയമാണ് എന്നാണ് സ്വാമിജിയുടെ അഭിപ്രായം. നാലു യോഗമാർഗ്ഗങ്ങളും ഒരൊറ്റയാളിൽ ദർശിക്കുവാൻ കഴിയുന്നത് സ്വാമിജ്ഞാനാനന്ദസരസ്വതിയിൽ മാത്രം. ഇതിന് ശിവാനന്ദാശ്രമത്തിലെ താമസവും സ്വാമി ശിവാനന്ദസരസ്വതിയുടെ ശിക്ഷണവുമാണ് സഹായകമായത്.

## മടക്കയാത്ര

ഒറ്റപ്പാലത്ത് ദിവ്യജീവനസംഘത്തിൻെറ പ്രവർത്ത

നങ്ങൾ സജീവമായി പുനരാരംഭിക്കണമെന്ന് ചില പ്രവർത്തകർ ആഗ്രഹിച്ചു. അവർ മാർഗ്ഗദർശനത്തിനും മുഴുവൻ സമയപ്രവർത്തനത്തിനുമായി സ്വാമിജ്ഞാനാനന്ദസരസ്വതിയെത്തന്നെക്കിട്ടിയാൽ കൊള്ളാമെന്ന് ഋഷികേശത്തിൽ ശിവാനന്ദസരസ്വതി ഗുരുമഹരാജിന് എഴുതി. ഇതിനകം തന്നെ നിരന്തരമായ പരിശീലനവും സാധനയും കൊണ്ട് ലക്ഷ്യപ്രാപ്തി കൈവരിച്ചുകഴിഞ്ഞിരുന്ന സ്വാമിജി ഒറ്റപ്പാലത്തേക്കു മടങ്ങി. വിവിധ തീർത്ഥാടന കേന്ദ്രങ്ങളിൽ സന്ദർശനം നടത്തിയും കഠിനമായ ക്ലേശങ്ങൾ സസന്തോഷം അനുഭവിച്ചുമായിരുന്നു അദ്ദേഹത്തിന്റെ യാത്ര. ആഹാരം കിട്ടാതെയും കിടക്കാനിടമില്ലാതെയും വിഷമിച്ച നാളുകളിൽപോലും ഗുരുദേവന്റെ ഉപദേശം അക്ഷരംപ്രതി അനുസരിച്ചു ജീവിച്ചു. കടുക്കയും താന്നിക്കയുമൊക്കെ കഴിച്ചു ദിവസം കഴിച്ച നാളുകളുമുണ്ട്. ഒരധ്യാത്മികസാധകന് ഹൃദയശുദ്ധി കൈവരുവാൻ ഇപ്രകാരം ക്ഷമയും സഹനശക്തിയും സർവ്വവും ഈശ്വരങ്കൽ സമർപ്പണവും കൂടിയേ കഴിയൂ. അല്ലാത്തപക്ഷം ആത്മീയ പുരോഗതി കൈവിക്കാനേ സാധ്യമല്ല. സ്വാമിജിയുടെ ജീവിതം നൽകുന്ന മുഖ്യപാഠവും അതുതന്നെ.

## ജ്ഞാനാനന്ദാശ്രമം

1952-ൽ സ്വാമിജ്ഞാനാനന്ദസരസ്വതി ഒറ്റപ്പാലത്തു തിരിച്ചെത്തി. ഗുരുദേവനായ ശിവാനന്ദസരസ്വതിയെപ്പോലെ ജ്ഞാനയോഗം ഭക്തിയോഗം കർമ്മയോഗം എന്നിവ സമന്വയിപ്പിച്ച് പ്രവർത്തിക്കണമെങ്കിൽ ഒരാശ്രമം കൂടിയേ കഴിയൂ. ചില ഭക്തന്മാരുടെ സഹായവും പ്രേരണയും കൂടി അക്കാര്യത്തിലുണ്ടായി. തൃശൂർ ജില്ലയിൽ മുള്ളൂർക്കരയ്ക്കടുത്ത് ഇരുന്നിലക്കോട് ഗുഹാക്ഷേത്രത്തിനു സമീപം 1952 ൽ ജ്ഞാനാനന്ദാശ്രമം

സ്ഥാപിച്ചു. സ്വാമിജിയുടെ വിപുലമായ ആധ്യാത്മിക പ്രവർത്തനങ്ങളുടേയും അനുഷ്ഠാനങ്ങളുടേയും പ്രാരംഭം കുറിച്ചത് ഈ ആശ്രമസ്ഥാപനത്തോടെയാണെന്നു പറയാം. ഒരു ഭാഗവതസപ്താഹത്തോടെയാണ് ആശ്രമപ്രവർത്തനങ്ങൾ ആരംഭിച്ചത്.

ആയിരത്തിതൊള്ളായിരത്തി അമ്പതുകളിൽ ആധ്യാത്മിക പ്രവർത്തനങ്ങൾക്ക് ഇന്നത്തെപ്പോലുള്ള പ്രചരണമൊന്നും കിട്ടിയിരുന്നില്ല. ആത്മാന്വേഷികൾ തന്നെ വളരെ വിരളമായിരുന്നു. മുമുക്ഷുക്കൾ അവരവരുടേതായ വഴികളിലൂടെ മുന്നേറാൻ ശ്രമിച്ചിരുന്നു. അവർക്ക് ആശ്രയകേന്ദ്രങ്ങളായുള്ള ആശ്രമങ്ങളും വളരെ വിരളമായിരുന്നു. സന്ന്യാസിമാർക്കും ബ്രഹ്മചാരികൾക്കും ജീവിക്കുവാനുള്ള ഇടങ്ങളാണ് ആശ്രമങ്ങളെന്നും ഗൃഹസ്ഥന്മാർക്ക് ഇവിടെയൊന്നും പോകാൻ പാടില്ലെന്നുമായിരുന്നു സാധാരണക്കാരായ ജനങ്ങൾ അക്കാലത്തു വിശ്വസിച്ചിരുന്നത്. എന്നാൽ ആത്മാന്വേഷണവും ജ്ഞാനതൃഷ്ണയും ഗൃഹസ്ഥന്മാർക്കും ആകാമെന്നും അതിന് ആശ്രമത്തിലെ അന്തേവാസികളാകേണ്ടതില്ലെന്നും ബോധ്യമാക്കിതന്ന ആചാര്യന്മാരിൽ പ്രമുഖനാണ് സ്വാമിജ്ഞാനാനന്ദസരസ്വതി. ഇരുന്നിലക്കോട് ജ്ഞാനാനന്ദാശ്രമത്തിൻെറ പ്രവർത്തനങ്ങൾ പരിശോധിക്കുന്നവർക്ക് ഇക്കാര്യം ബോധ്യമാകും.

സ്വാമിജി തന്നെ പ്രസിദ്ധീകരിച്ചിരുന്ന 'പരമപുരുഷാർത്ഥം' മാസികയിൽ ജ്ഞാനാനാന്ദാശ്രമത്തെക്കുറിച്ചു കൊടുത്തിരുന്ന മൂന്ന പരസ്യങ്ങൾ ചുവടെ ചേർക്കുന്നു:

ജ്ഞാനാനന്ദാശ്രമം-

പല തരത്തിൽ ആധ്യാത്മിക ധർമ്മങ്ങളെക്കൊണ്ടു ലോകസേവനം ചെയ്തു വരുന്ന ഒരു പുണ്യസ്ഥാപനം.

ജ്ഞാനാനന്ദഗുരുകുലം:-

അഗതികളായ വിദ്യാർത്ഥികൾക്ക് ധർമ്മമായി ഗുരുകുല വിദ്യാഭ്യാസം നൽകുന്ന ഒരു സരസ്വതീ ക്ഷേത്രം.

ജ്ഞാനാനന്ദ വൈദ്യ ശാല-

ധാർമ്മികമായി വൈദ്യസേവനവും മരുന്നും കൊടുക്കുന്നു.

തികഞ്ഞ ഒരു കർമ്മയോഗിയുടെ പ്രവർത്തനങ്ങളാണ് ഇരുന്നിലക്കോട്ടാശ്രമത്തിൽ കാണുക. സ്വാമിജി സ്ഥാപിച്ച സൗജന്യവിദ്യാഭ്യാസ ഗുരുകുലം പിന്നീട് സർക്കാരിനെ ഏല്പിച്ചു കൊടുക്കുകയും ഇന്നതൊരു ഹൈസ്കൂളായി ഉയർന്ന് അനേകം വിദ്യാർത്ഥീ വിദ്യാർത്ഥിനികൾക്കു സരസ്വതീക്ഷേത്രമായി പരിണമിക്കുകയും ചെയ്തിരിക്കുന്നു. അതുപോലെ ധർമ്മാശുപത്രിയും നടത്തിക്കൊണ്ടു പോകാൻ സാമ്പത്തികബുദ്ധിമുട്ടനുഭവപ്പെട്ടപ്പോൾ ഗവൺമെൻറിനു വിട്ടുകൊടുത്തു. ഇന്നതൊരു സർക്കാർ ആശുപത്രിയാണ്.

ഈശ്വരപ്രാപ്തിക്ക് സാധാരണക്കാർ അറിയേണ്ട കാര്യങ്ങളെല്ലാം ലളിതസുന്ദരമായ ശൈലിയിലും ഭാഷയും സ്വാമിജി തന്നെ എഴുതി പ്രസിദ്ധീകരിച്ചിരുന്നു. ആയതിനുവേണ്ടിയാണ് പരമപുരുഷാർത്ഥം മാസിക ആരംഭിച്ചത്. അതിലേക്ക് ലേഖനങ്ങൾ എഴുതുക, പ്രൂഫു നോക്കുക, വരിക്കാർക്ക് അയച്ചു കൊടുക്കുക ഇവയെല്ലാം ചെയ്തിരുന്നത് സ്വാമിജ്ഞാനാനന്ദസരസ്വതി തനിച്ചായിരുന്നു! ആശ്രമത്തിൻെറ ആവശ്യത്തിനായി സ്വാമിജി ഒരു ഭജനാവലി ചിട്ടപ്പെടുത്തിയിരുന്നു. എല്ലാവിധ ഉപനിഷമന്ത്രങ്ങൾ, ഭജനകീർത്തനങ്ങൾ, സ്തുതികൾ എന്നിവയുൾപ്പെട്ടതായിരുന്നു ഈ ഭജനാ

വലി. സാധാരണ ശ്രമങ്ങളെ സാധനാശ്രമങ്ങളെന്നും സേവാശ്രമങ്ങളെന്നും രണ്ടുതരത്തിൽ വേർതിരിക്കാറുണ്ട്. എന്നാൽ സ്വാമിജിയുടെ ജ്ഞാനാനന്ദാശ്രമത്തിൽ വിരാട് സ്വരൂപിയായ ഭഗവാനെ സേവിച്ചുകൊണ്ടു തന്നെ ആശ്രമത്തിലെത്തുന്നവരെ സാധകരാക്കി മാറ്റുന്ന തരത്തിലായിരുന്നു പ്രവർത്തനം ചിട്ടപ്പെടുത്തിയിരുന്നത്.

സാംസാരിക ദുഃഖത്തിൽ നിന്നും ശാന്തിയും ആനന്ദവും കൊതിച്ച് രണ്ടോ മൂന്നോ ദിവസം തങ്ങാനെത്തുന്നവർക്കും സ്ഥിരമായി പാർക്കാനെത്തുന്നവർക്കും നിത്യേനയുള്ള കീർത്തനങ്ങളിലും സത്സംഗത്തിലും പങ്കെടുക്കാനെത്തുന്നവർക്കും ഒരുപോലെ പ്രയോജനപ്രദമായിരുന്നു സ്വാമിജിയുടെ പ്രവർത്തനങ്ങൾ.

## ജ്ഞാനാനന്ദാശ്രമത്തിലെ ഒരു ദിവസം

ഇരുനിലക്കോട്ട് ആശ്രമത്തിൽ അന്തേവാസികളായി ആദ്യകാലത്ത് 2 സന്ന്യാസിനിമാരും 3 സന്ന്യാസികളും ഉണ്ടായിരുന്നു. ആശ്രമപരിപാടികളിൽ പങ്കെടുക്കാനായി ഗൃഹസ്ഥന്മാരായ നാട്ടുകാരും കുട്ടികളും ധാരാളമായി എത്തിച്ചേരുമായിരുന്നു.

ആശ്രമത്തിലെ ഒരു ദിവസം കൃത്യം മൂന്നു മണിക്ക് ശംഖനാദം മുഴങ്ങുന്നതോടെ ആരംഭിക്കുന്നു. പിന്നെ യാർക്കും ഉറങ്ങാൻ അനുവാദമില്ല. സ്നാനാദികൾ കഴിച്ച് 4 മണിക്ക് ക്ഷേത്രനട തുറന്നാലുടൻ സ്വാമിജിയുടെ നേതൃത്വത്തിൽ ഭജനയാരംഭിക്കും. ആശ്രമഭജനാവലിയനുസരിച്ച് ശാന്തിപാഠം, ഗുരുസ്തുതി, വിഷ്ണുസഹസ്രനാമം, അഷ്ടോത്തരനാമജപം, ഗോപികാഗീതം, പുരുഷസൂക്തം, ഭാഗ്യസൂക്തം, പരമഹംസകീർത്തനം തുടങ്ങിയവ

എല്ലാവരും ചേർന്ന് ആലപിക്കണം. അപ്പോഴേയ്ക്കും രാവിലെ ആറരയാകും. ദീപാരാധന കഴിഞ്ഞ് സ്വാമിജി തന്നെ തീർത്ഥവും പ്രസാദവും കൊടുക്കും. അതുകഴിഞ്ഞാൽ എല്ലാവരും ഭക്ഷണശാലയിലെത്തും. അതിഥികളും അന്തേവാസികളും ഭക്ഷണത്തിനിരുന്നു കഴിയുമ്പോൾ സ്വാമിജി കാപ്പിയും പലഹാരങ്ങളും വിളമ്പിക്കൊടുക്കും. ഓരോ ദിവസവും പ്രാതലിന് എന്തു പലഹാരം വേണം, ഉച്ചഭക്ഷണത്തിന് എന്തെല്ലാം കറികൾ വേണം എന്നൊക്കെ നിശ്ചയിക്കുന്നതുപോലും സ്വാമിജിതന്നെ.

8 മണിയോടെ പ്രാതൽ കഴിഞ്ഞ് ഭക്തജനങ്ങൾ ഭജനഹാളിലെത്തി ഹരിനാമകീർത്തനമോ ഭഗവദ്ഗീതയോ പാരായണം ചെയ്തു തുടങ്ങണം. ഉച്ചഭക്ഷണത്തിനാവശ്യമായ സാധനങ്ങൾ കലവറയിൽ നിന്നെടുത്തു കൊടുത്തിട്ട് സ്വാമിജി ഓഫീസ് മുറിയിലേയ്ക്കുപോകും. കത്തുകൾക്കു മറുപടിയെഴുതുക, ഭക്തന്മാരുടെ സംശയങ്ങൾക്ക് ഉത്തരം എഴുതുക തുടങ്ങിയവയിൽ വ്യാപൃതനാകും. ഈ സമയത്തുതന്നെ സന്ദർശകരെ സ്വീകരിക്കുക. സന്ദർശകർ കൂടുതലുണ്ടെങ്കിൽ സ്വാമിജിയുടെ ആഫീസ് പ്രവർത്തനങ്ങൾ മുടങ്ങും. എന്നാലും കൃത്യം 11 മണിക്ക് സ്വാമിജി ഭജനഹാളിൽ എത്തിച്ചേരും. 11.30 വരെ ഉച്ചപൂജയാണ്. ക്ഷേത്രത്തിലെ മൂന്നു നേരത്തെ പൂജാസമയത്തും അന്തേവാസികൾ മുഴുവൻ എത്തിയിരിക്കണമെന്നു നിർബ്ബന്ധമായിരുന്നു. സത്സംഗത്തിനും മറ്റുമായി പുറത്തുനിന്നു വരുന്ന ഭക്തന്മാരാരെങ്കിലും പരിപാടികളിൽ പങ്കുകൊള്ളാതെ ആശ്രമത്തിലെവിടെയെങ്കിലും അലഞ്ഞുനടക്കുന്നതായി കണ്ടാൽ അവർക്ക് പിന്നീട് ആശ്രമത്തിൽ പ്രവേശനം അനുവദിക്കുകയില്ല. ഭക്തന്മാർക്കും മുമുക്ഷുക്കൾക്കും മാത്രമേ ജ്ഞാനാനന്ദാശ്രമത്തിൽ പ്രവേശനമുള്ളു എന്നു സാരം.

പൂജ കഴിയുമ്പോൾ മദ്ധ്യാഹ്നഭക്ഷണത്തിനു സമയമാകും. കൃത്യം 12 മണിക്ക് ഉച്ചഭക്ഷണം വിളമ്പും. എല്ലാവരും അവരവർക്കു നിശ്ചയിക്കപ്പെട്ട സ്ഥലങ്ങളിൽ ഇരുന്നു കഴിയുമ്പോൾ വിളമ്പിക്കൊടുക്കുന്നത് സ്വാമിജിയാണ്. ഭക്ഷണം കഴിഞ്ഞ് 1.45 വരെ വിശ്രമിക്കാം. 1.45ന് ക്ഷേത്രനട തുറക്കും. 2 മണിവരെ വിഷ്ണസഹസ്രനാമജപവും 2 മുതൽ 3 വരെ നാരായണ നാമജപവുമാണ്.

നാമജപം തീരുമ്പോൾ ചായ തയ്യാറായിരിക്കും. എന്തെങ്കിലും പലഹാരവും കാണും. ചായ കുടിച്ചിട്ട് സ്നാനാദികൾക്കായി പോകാം. 5 മണിക്കു വീണ്ടും വരണം. നട തുറന്നു വിളക്കു വച്ചു കഴിഞ്ഞാൽ രാത്രി 8 മണിവരെ നാമജപവും ഭജനയും കഴിഞ്ഞ് വൈകുന്നേരത്തെ പൂജയാണ്. അരമണിക്കൂർ സമയം സ്വാമിജി ആദ്ധ്യാത്മിക പ്രഭാഷണം നടത്തും. ഭജനയ്ക്കു നേതൃത്വം നൽകുന്നതും സ്വാമിജി തന്നെയാണ്. 8 മണി കഴിഞ്ഞാൽ അത്താഴം വിളമ്പും. അത്താഴം കഴിഞ്ഞും സ്വാമിജി നടപ്പുരയിൽ വന്നിരിക്കും. വീണ്ടും സംശയങ്ങളുമായി ഭക്തജനങ്ങൾക്ക് സമീപിക്കാം. ജിജ്ഞാസുകൾക്ക് ജ്ഞാനം എത്ര വിളമ്പിയായാലും സ്വാമിജിക്കു മതി വരാറില്ല. അതുകഴിഞ്ഞ് 9 മണിയ്ക്ക് ഉറങ്ങാൻ പോകാം.

വിശേഷദിവസങ്ങളിൽ ഈ ദിനചര്യയ്ക്കു മാറ്റം വരും. ഗുരുപൂർണ്ണിമ, ശിവരാത്രി, നവരാത്രി, ശ്രീരാമനവമി, ശ്രീകൃഷ്ണജയന്തി, സപ്താഹകാലം എന്നിവയാണ് വിശേഷദിവസങ്ങൾ, അന്നു വിശേഷാൽ പൂജ, അന്നദാനം എന്നിവയുണ്ടാകും. ആണ്ടുതോറും ഒരു സപ്താഹവും നടത്തും. അതിൽ പങ്കെടുക്കാൻ ദൂരദേശത്തിൽ നിന്നു പോലും ധാരാളം പേർ എത്തുമായിരുന്നു.

## അന്നദാന പ്രഭു

സ്വാമിജ്ഞാനാനന്ദ സരസ്വതിയുടെ പ്രത്യേകതകൾ പിന്നീടു പ്രസ്താവിക്കുമെങ്കിലും ഈയൊരു വിശേഷഗുണത്തെക്കുറിച്ച് ഇവിടെ സൂചിപ്പിക്കാതെ കഴിയില്ല. സാധകനോ, ഗൃഹസ്ഥനോ, വഴിപോക്കനോ ആരുമാകട്ടെ ആഹാരം വച്ചു വിളമ്പിക്കൊടുത്തില്ലെങ്കിൽ ജീവിതം സഫലമായില്ല എന്നാണ് സ്വാമിജിയുടെ പക്ഷം.

''ഭക്തിഃ പരേശാനുഭവോ വിരക്തി-
രന്യത്ര ചൈഷ ത്രിക ഏകകാലഃ
പ്രപദ്യമാനസ്യ യഥാശ്നതഃ സ്യു-
സ്തുഷ്ടിഃപുഷ്ടിഃ ക്ഷുദപായോ നുഘാസം''

എന്ന ഭാഗവതശ്ലോകത്തിൻെറ സാരം ഇതുപോലെ പ്രായോഗികമാക്കിയിട്ടുള്ള മറ്റൊരാളുണ്ടാകുമെന്നു തോന്നുന്നില്ല. അതായത് ഭക്ഷണം കഴിക്കുന്നൊരാളിന് ഓരോ ഉരുള അകത്തേക്കു ചെല്ലുന്തോറും മനസ്സന്തോഷം, ഉദരപൂർത്തി, വിശപ്പിൻെറ ശാന്തി ഇവ മൂന്നും ഏകകാലത്ത് ഉണ്ടാകുന്നതുപോലെ ഭഗവദ് ഭജനത്തിൽ മനസ്സിരുത്തുന്ന ഒരാൾക്ക് നിരതിശയ പ്രേമലക്ഷണയായ ഭക്തിയും, ജ്ഞാനവും, പ്രപഞ്ചകാര്യങ്ങളിൽ വിരക്തിയും ഉണ്ടാകുന്നു എന്നർത്ഥം.

ജ്ഞാനാനന്ദസ്വാമിജിയുടെ ആശ്രമങ്ങളിലും, യജ്ഞങ്ങളിലുമെല്ലാം ഭജനയും പ്രാർത്ഥനയുമൊക്കെപ്പോലെ തന്നെ അന്നദാനത്തിനും പ്രാധാന്യം കല്പിച്ചിരുന്നു. ആശ്രമത്തിൽ വരുന്നതാരായാലും ഭക്ഷണസമയത്തിനു മുമ്പാണെത്തുന്നതെങ്കിൽ വെറുംവയറോടെ മടങ്ങേണ്ടി വരാറില്ല. അതിഥികളായാലും, ജിജ്ഞാസുക്കളായാലും സന്ന്യാസിമാരായാലും, ആശ്രമജോലിക്കാരായാലും, വഴിപോക്കർക്കും, കാലിമേയ്ക്കുന്ന പിള്ളേരായാലും ആശ്ര

മത്തിൽ നിന്നും ഭക്ഷണം കിട്ടും. ഇവർക്കെല്ലാം ഭക്ഷണം വിളമ്പുന്നത് താൻ തന്നെയായിരിക്കണമെന്ന് സ്വാമി ജിക്കു നിർബ്ബന്ധമുണ്ടായിരുന്നു. മറ്റാരും ഇക്കാര്യത്തിൽ സഹായിക്കുന്നതുപോലും ഇഷ്ടമില്ല. ആശ്രമത്തിൽ വന്ന വരെല്ലാം ഭക്ഷണം കഴിച്ചുകഴിഞ്ഞാൽ സ്വാമിജി പുറത്തി റങ്ങി നോക്കും. കാലികളെ മേയ്ക്കുവാൻ വരുന്ന ഹരിജൻ ബാലന്മാരേയും പിന്നെ കാണുന്ന തൊഴിലാളി കളെയുമൊക്കെ കൂട്ടിക്കൊണ്ടുവന്നു വിളമ്പിക്കൊ ടുക്കും. എല്ലാവരേയും ഊട്ടിക്കഴിഞ്ഞ് ആശ്രമത്തിലെ പശുക്കൾക്കുപോലും ഭക്ഷണം കൊടുത്തശേഷമാണ് സ്വാമിജി തനിക്കായി മാറ്റി വച്ചിരിക്കുന്ന ഭക്ഷണം കഴി ക്കുക. ആ സമയത്ത് അവിചാരിതമായി അതിഥികൾ എത്തിയാൽ തനിക്കു വച്ചിരിക്കുന്ന ആഹാരം അവർക്കു വിളമ്പിക്കൊടുത്തിട്ട് സസന്തോഷം ഉപവാസമനു ഷ്ഠിക്കും.

പരിചയക്കാർ ആശ്രമത്തിൽ വന്നാൽ "കൈകാൽ കഴുകി വന്നിരുന്ന് നാമം ജപിക്കൂ. ഭക്ഷണം കഴിച്ചിട്ടു പോകാം". എന്നാണു സ്വാമിജി പറയുക! നാമജപം പോലെ പ്രാധാന്യമുള്ള കർമ്മം തന്നെ അന്നദാനം. അതു കൊണ്ട് സ്വാമിജി നടത്തുന്ന സപ്താഹയജ്ഞത്തിൽ പങ്കെടുക്കുന്നവർക്കെല്ലാം ഭക്ഷണം കൊടുക്കണമെന്നും നിർബ്ബന്ധമായിരുന്നു.

സ്വാമിജിയുടെ ഒരു ഭക്തൻ താൻ ആദ്യമായി സ്വാമി ജിയെക്കണ്ട വിവരം രേഖപ്പെടുത്തിയിരിക്കുകയാണ്.

കൊച്ചിയിൽ നിന്ന് ഔദ്യോഗികമായി ഞാൻ പാലക്കാ ട്ടേയ്ക്കു പോകുന്ന ഒരവസരത്തിൽ (1968 ലാണെന്നു തോന്നുന്നു) മദ്ധ്യാഹ്നം സുമാർ 12 മണിക്ക് കൊണ്ടയൂ രിലെ ആശ്രമത്തിൽ എനിക്ക് എത്താൻ സാധിച്ചു. ഞാൻ

അപ്പോൾ കണ്ട കാഴ്ച എന്നെ പുളകംകൊള്ളിച്ചു. ആശ്രമത്തിലെ പൂജാഹാളിൽ മുപ്പതിൽക്കവിഞ്ഞ ഭക്തന്മാരോടൊപ്പം (സ്ത്രീകളും പുരുഷന്മാരും) വിഷ്ണുസഹസ്രമാന പാരായണവും പൂജയും നടത്തി ഞങ്ങൾക്കെല്ലാവർക്കും ഭക്ഷണം തന്നു. സ്വാമിജിയാണ് വിളമ്പിത്തന്നത്. അതുകഴിഞ്ഞ് നാല്പതോളം പുറമെകൂടിയിരുന്ന ഹരിജനങ്ങൾക്കും സ്വാമിജി തന്നെ ഭക്ഷണം വിളമ്പിക്കൊടുത്തു. ഇതെല്ലാം കഴിഞ്ഞ് രണ്ടരമണിക്ക് സ്വാമിജി ആഹാരം കഴിച്ചത്. ഇത് ഒരു നിത്യപരിപാടിയാണെന്നു മനസ്സിലാക്കാൻ സാധിച്ചു.

കർണ്ണാടകത്തിലെ പെജവാർ സ്വാമി ഹരിജനങ്ങൾക്കിടയിൽ പോയി സേവനം ചെയ്യുന്ന കാര്യം ഞാൻ ഹിന്ദുപത്രത്തിൽ വായിച്ചപ്പോൾ കൊണ്ടയൂർ ആശ്രമത്തിൽ കണ്ട കാഴ്ചയും കേരളത്തിൽ ഭാരതപ്പുഴവക്കിലെ ഒരാശ്രമത്തിൽ ഒരു മഹാസന്ന്യാസിവര്യൻ ദിവസേന ഹരിജനങ്ങളെ അന്നമൂട്ടിയശേഷമാണ് ആഹാരം കഴിക്കുന്നതെന്ന് 'ഹിന്ദു'പേപ്പറിന് എഴുതുകയും അവർ അത് അവരുടെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു...''

ഏതാണ്ട് ഒരു ദശാബ്ദക്കാലം സ്വാമിജി ഇരുന്നിലക്കോട്ട് തന്റെ കർമ്മരംഗമാക്കി പ്രവർത്തിച്ചു. കേരളത്തിലെ ആത്മാന്വേഷികൾക്ക് എന്നും ഒരുഭയസ്ഥാനവും ആശ്വാസകേന്ദ്രവുമയിരുന്നു ജ്ഞാനാനന്ദാശ്രമം.

ഇരുന്നിലക്കോട്ട് പ്രസിദ്ധമായൊരു ഗുഹാക്ഷേത്രമുണ്ടായിരുന്നു. ആയത് പുനരുദ്ധരിച്ച് നിത്യപൂജ ഏർപ്പെടുത്തിയതും സ്വാമിജി തന്നെയാണ്. മുള്ളൂർക്കരയും ഇരുന്നിലക്കോടുംജ്ഞാനാനന്ദാശ്രമത്തിന്റെ പ്രവർത്തനഫലമായി ഭാരതമൊട്ടാകെ പ്രശസ്തമായി. സ്വാമിജി ആരം

ഭിച്ച 'പരമപുരുഷാർത്ഥം' ആധ്യാത്മിക ജിഹ്വയായും കീർത്തി നേടി.

ആശ്രമത്തിൽ വരുന്ന ആരും തന്നെ ഒരു കാര്യത്തിലും നിരാശരായി മടങ്ങാനിടയാകരുതെന്നു സ്വാമിജിക്കു നിർബ്ബന്ധമുണ്ടായിരുന്നു. അതിനാൽ ധാരാളമായി പണം ചെലവഴിച്ചിരുന്നു വരുന്നതു മുഴുവൻ ചെലവഴിക്കുക. നാളത്തേക്കുണ്ടോയെന്നു നോക്കാറില്ല. നാളത്തേത് നാളെ ഭഗവാൻ കൊണ്ടത്തരും എന്നായിരുന്നു നിലപാട്. അതിൻെറ ഫലമായി പലപ്പോഴും വല്ലാതെ ക്ലേശിക്കേണ്ടിയും വന്നു. ഒന്നുരണ്ടു തവണ എല്ലാ വ്യവഹാരങ്ങളും ഉപേക്ഷിച്ച് സ്വാമിജി ഉത്തരകാശിയിലേയ്ക്കു പോയി. അവിടത്തെ ഏകാന്തതയിൽ ബ്രഹ്മനിഷ്ഠയിൽ മുഴുകി കഴിയുമ്പോൾ പരമാനന്ദം. എന്നാൽ ഭക്തന്മാരുണ്ടോവിടുന്നു? അവർ സ്വാമിജി എവിടെപ്പോയാലും പിന്നാലെ പോയി അഭ്യർത്ഥിക്കുമ്പോൾ മടങ്ങിവരും. തന്നെക്കൊണ്ടു ഏതാനും ജീവനെയെങ്കിലും ആത്മീയമാർഗ്ഗത്തിലേക്കു നയിക്കാൻ കഴിഞ്ഞാലത്രയുമായി എന്ന ചിന്താഗതിയായിരുന്നു ഇതിനു പിന്നിൽ.

മടങ്ങിയെത്തുമ്പോൾ ആശ്രമപ്രവർത്തനങ്ങൾ പൂർവ്വാധികം ഊർജ്ജസ്വലമായി നടത്താൻ തുടങ്ങുകയായി. വെറും കുഗ്രാമമായ ഇരുന്നിലക്കോട് ഒരു തപാലാഫീസ് പ്രവർത്തനമാരംഭിച്ചത് ജ്ഞാനാനന്ദാശ്രമത്തിനുവേണ്ടിയായിരുന്നു. ഒരു സംസ്കൃതവിദ്യാലയമുണ്ടാക്കിയതും സൗജന്യ ആശുപത്രി സ്ഥാപിച്ചതും സ്വാമിജി തന്നെ. സംസ്കൃത സ്കൂൾ സർക്കാർ വിദ്യാലയവും ആശുപത്രി സർക്കാർ ആശുപത്രിയുമായി പിന്നീടു വികസിച്ചകാര്യം മുൻപു സൂചിപ്പിച്ചു. ഇങ്ങനെ നാട്ടിലെ പൊൻവെളിച്ചമായി ജ്ഞാനാനന്ദാശ്രമം ശോഭിച്ചു.

# കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമം

സ്വാമിജ്ഞാനാനന്ദ സരസ്വതിക്ക് ഒരു പ്രത്യേകത യുണ്ട്. ഏതു പ്രവർത്തനത്തിൽ ഏർപ്പെട്ടാലും കഠിന മായി പരിശ്രമിച്ച് ആയത് ഫലപൂർത്തിയിലെത്തിക്കുക യെന്നത്. സ്വാമിജിക്ക് എല്ലാം അതിവേഗത്തിൽ നട ക്കണം. തന്നോടൊപ്പം ശിഷ്യന്മാരും എത്തണം. സ്വാമി ജിക്ക് ഏതെങ്കിലും കാര്യത്തിൽ ബുദ്ധിമുട്ടനുഭവ പ്പെട്ടാൽ പിന്നെ അവിടെ പിടിച്ചു നില്ക്കുകയില്ല. മറ്റൊ രാൾക്ക് അഹിതമായി ഒരു വാക്കോ നോക്കോ പ്രവൃ ത്തിയോ സ്വാമിജിയിൽ നിന്നുണ്ടാകുകയില്ല. ഇരുന്നില ക്കോട്ട് ആശ്രമത്തിലെ സൗകര്യങ്ങൾ തൻെറ പ്രവർത്തന ങ്ങൾക്കു മതിയാവുകയില്ലെന്നു തോന്നിയപ്പോൾ അവി ടത്തെ പ്രവർത്തനം അവസാനിപ്പിച്ചു. നിളാനദിയുടെ തീരത്ത് കൊണ്ടയൂർ എന്ന സ്ഥലത്ത് ഒരു പുതിയ ആശ്രമം പണി കഴിപ്പിച്ചു. അങ്ങനെ ജ്ഞാനാനന്ദാശ്രമം കൊണ്ടയൂർ കേന്ദ്രമാക്കി പ്രവർത്തനമണ്ഡലം വിപുല മാക്കി. പഴയ ആശ്രമക്കെട്ടിടം പൊളിച്ച് അതിലെ സാധന ങ്ങൾകൂടി ഉപയോഗിച്ചാണ് കൊണ്ടയൂർ ആശ്രമക്കെട്ടിടം നിർമ്മിച്ചത്.

ഇരുന്നിലക്കോട്ട് ആശ്രമത്തിനെക്കാൾ കൂടുതൽ സൗക ര്യങ്ങളുണ്ടായിരുന്നതുകൊണ്ട് കൂടുതൽ ആളുകൾ എത്തി ച്ചേർന്നു തുടങ്ങി. നിത്യവും പത്തു നൂറുപേർ ഭക്ഷണം കഴിക്കാൻ തന്നെയുണ്ടായിരിക്കും. സ്വാമിജിക്ക് ധാരാളം സന്ന്യാസിശിഷ്യന്മാരും ഗൃഹസ്ഥശിഷ്യന്മാരും ഉണ്ടായി. അവരൊക്കെ ആശ്രമത്തിൽ വന്ന് സ്വാമിജി യുടെ പ്രഭാഷണം കേൾക്കുകയും പൂജയിലും ഭജനയിലു മൊക്കെ പങ്കെടുക്കുകയും ചെയ്തു. കൂടാതെ സ്വന്തം സ്ഥലങ്ങളിൽ സ്വാമിജിയെ ക്ഷണിച്ചുകൊണ്ടുപോയി ജ്ഞാനയജ്ഞങ്ങളും സപ്താഹങ്ങളും, സത്സംഗങ്ങളു

മൊക്കെ നടത്തി. കേരളത്തിൽ ആധ്യാത്മികരംഗത്ത് സ്വാമിജിയെ അറിയാത്തവരായി ആരുമില്ലെന്നായി. സ്വാമിജിയുടെ പ്രസംഗമോ സപ്താഹമോ ഒരിക്കലെങ്കിലും കേട്ടാൽ പിന്നെ ജിജ്ഞാസുക്കൾ അദ്ദേഹത്തിൻെറ ആരാധകരും ഭക്തരുമായി മാറിക്കഴിഞ്ഞിരിക്കും.അങ്ങനെയാണ് ശിഷ്യസമ്പത്തു വർദ്ധിച്ചു വന്നതും.

സ്വാമിജിയുടെ ആധ്യാത്മികഗ്രന്ഥങ്ങളിൽ അധികവും കൊണ്ടയൂർ ആശ്രമത്തിൽ വച്ച് പ്രസിദ്ധീകരിക്കപ്പെട്ടവയാണ്. ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഭഗവദ്ഗീതാഹൃദയം, രാമായണതത്വം വേദാന്ത വിജ്ഞാനം, മഹാഭാരതസാരസർവ്വസ്വം, പഞ്ചദശി തുടങ്ങി അറുപതോളം കൃതികൾ പ്രസിദ്ധീകരിക്കപ്പെട്ടു. ആശ്രമത്തിലെ സർവ്വപ്രവർത്തനങ്ങളിലും നേരിട്ടു ശ്രദ്ധ ചെലുത്തുകയും പൂജയിലും ഭജനയിലും കീർത്തനങ്ങളിലും നേതൃത്വം കൊടുക്കുകയും ജ്ഞാനയജ്ഞങ്ങൾ നടത്തുകയും ചെയ്യുന്നതിനിടയിലാണ് സ്വാമിജി ഈ കൃതികളത്രയും രചിച്ചതും പ്രസിദ്ധീകരിച്ചതും. ഇക്കാര്യംമാത്രം കൊണ്ട് ആ കർമ്മയോഗിയുടെ തീവ്രമായ യത്നത്തിനു മുന്നിൽ ആരും ശിരസ്സു നമിച്ചുപോകും!

ഇരുന്നിലക്കോട്ടെന്നപോലെ കൊണ്ടയൂരും സാധാരണ ജനങ്ങൾക്കിടയിൽ ആശ്രമത്തിന് വലിയ പേരുണ്ടായി ഗ്രാമീണരുടെ അജ്ഞാനമാകുന്ന തമസ്സകറ്റി ആത്മീയ പ്രകാശം ചൊരിഞ്ഞപ്പോൾ ആശ്രമത്തിലെ എല്ലാ പരിപാടികൾക്കും കണക്കില്ലാതെ ജനം എത്തിച്ചേരാൻ തുടങ്ങി. അന്നദാനമായിരുന്നു ഇവിടെയും ഏറ്റവും മഹത്തായ കർമ്മം. വസ്ത്രദാനം, വിദ്യാദാനം, ഭക്തി ജ്ഞാനവൈരാഗ്യദാനം തുടങ്ങിയവയ്ക്കും ജ്ഞാനാനന്ദശ്രമം പ്രസിദ്ധമായി മുമുക്ഷുക്കൾക്കെല്ലാം അഭയകേന്ദ്രമായി ജ്ഞാനാനന്ദാശ്രമം പരിണമിച്ചു.

## ഷഷ്ട്യബ്ദപൂർത്തി

1970 ഫെബ്രുവരി 9 ന് സ്വാമിജിയുടെ ഷഷ്ട്യബ്ദപൂർത്തിയാഘോഷം ഭക്തജനങ്ങൾ ചേർന്നു കൊണ്ടാടി. കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിൽ അന്ന് മഹോത്സവത്തിൻെറ പ്രതീതിയായിരുന്നു. ആത്മസാക്ഷാത്ക്കാരം നേടിയ ഒരു യതിവര്യന് ഷഷ്ട്യബ്ദപൂർത്തിയോശതാദിഷേകമോ ഒന്നും ബാധകമല്ല. എന്നാൽ ഇതിനകം ജ്ഞാനയജ്ഞങ്ങളിലൂടെ, അന്നദാനത്തിലൂടെ, ഭക്തിപ്രചരണത്തിലൂടെ, ശിഷ്യസമ്പത്തിലൂടെ കേരളത്തിനകത്തും പുറത്തും പ്രസിദ്ധനായിക്കഴിഞ്ഞിരുന്ന സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ ഷഷ്ട്യബ്ദപൂർത്തി ആരാധകർക്കും ഭക്തർക്കും ഒരുത്സവമായിത്തീർക്കണമെന്നു തോന്നിയാൽ സ്വാമിജിക്ക് അതിനു വഴങ്ങുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. ശ്രീപുത്തേഴത്ത് രാമൻ മേനോൻ പ്രസിഡൻറും ശ്രീമദ് സ്വാമിചിദാനന്ദ സരസ്വതി സെക്രട്ടറിമായുള്ള ഒരു കമ്മറ്റിയാണ് ഷഷ്ട്യബ്ദപൂർത്തിയാഘോഷങ്ങൾ സംഘടിപ്പിച്ചത്. അതോടനുബന്ധിച്ച് ഒരു സ്മരണികയും പ്രസിദ്ധീകരിക്കുകയുണ്ടായി. പ്രസ്തുത സ്മരണികയുടെ ആമുഖത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു:

കേരളത്തിലെ അദ്ധ്യാത്മ മണ്ഡലത്തിൽ കുറച്ചുകാലമായി അറിയപ്പെട്ടുവരുന്ന ഒരു വ്യക്തിയാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി. വേദാന്തശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തി നാനാമുഖമായ പ്രവർത്തനങ്ങൾ വഴിക്ക് കുറച്ചു കാലമായി അദ്ദേഹം മലയാള ഭാഷയിലെ അദ്ധ്യാത്മസാഹിത്യത്തെയും കേരളീയ ഭക്തന്മാരെയും അനുഗ്രഹിച്ചുകൊണ്ടിരിക്കുകയാണ്. 1970 ഫെബ്രുവരി 9 ന് അദ്ദേഹത്തിൻെറ അറുപതാം ജന്മദിനമാണ്. ആ പുണ്യമേറിയ സുദിനത്തെ സമുചിതമായ നിലയിൽ കൊണ്ടാടു

കയും ആഘോഷിക്കുകയും ആദരിക്കുകയും ചെയ്യേണ്ടത് അദ്ദേഹത്തിൻെറ ശിഷ്യന്മാരുടേയും ഭക്തന്മാരുടേയും ആരാധകന്മാരുടെയും ഒഴിവാക്കാൻ പാടില്ലാത്തൊരു കർത്തവ്യമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു..."

ഷഷ്ട്യബ്ദപൂർത്തിയോടനുബന്ധിച്ച് ഭാഗവതസപ്താഹം, സത്സംഗം, ഭജനകീർത്തനങ്ങൾ, പ്രമുഖ ആധ്യാത്മിക നേതാക്കളുടെ പ്രഭാഷണങ്ങൾ തുടങ്ങിയ പരിപാടികൾ സംഘടിപ്പിച്ചിരുന്നു. നിരവധി മഹത്തുക്കൾ ആശംസകൾ അർപ്പിക്കാൻ കൊണ്ടയൂരെത്തി. പലരും തപാലിൽ ആശംസകളയച്ചു. ഋഷികേശത്തിലെ ശിവാനന്ദാശ്രമത്തിൽ നിന്നും സ്വാമിജ്ഞാനാനന്ദസരസ്വതി അയച്ച മംഗളാശംസാ ശ്ലോകങ്ങൾ:

മാനാതീതഗുണാകരഃ സുമനസാ മഗ്രേസരഃ ശ്രീപതി-
ധ്യാനാവസ്ഥിതമാനസഃ പരിണതപ്രജ്ഞഃ പ്രകൃഷ്ടാശയഃ
നാനാ ശാസ്ത്ര വിശാരദഃപ്രണിപതൽ ഭക്തവ്രജൈരാവൃതഃ
ജ്ഞാനാനന്ദ യതീശ്വരോ വിജയതേ സൌജന്യ രത്നാകരഃ

(ഒന്നിലും അഭിമാനമില്ലാത്തവനും സകല സൽഗുണങ്ങളുടേയും വിളനിലവും, സത്വഗുണപ്രധാനമായ മനസ്സോടുകൂടിയ സജ്ജനങ്ങളിൽ ഒന്നാമനും, ശ്രീപതിയായ ഭഗവാൻെറ ധ്യാനത്തിൽ വിഹരിച്ചുകൊണ്ടിരിക്കുന്ന മനസ്സോടുകൂടിയവനും, പാകത വന്ന ബുദ്ധിയോടു കൂടിയവനും, ഉൽകൃഷ്ട ചിന്താഗതിയോടുകൂടിയവനും, സർവ്വശാസ്ത്രപാരംഗതനും, എപ്പോഴും ഭക്തിയോടു കൂടി നമസ്കരിച്ചുകൊണ്ടിരിക്കുന്ന ഭക്തജനങ്ങളാൽ ചുറ്റപ്പെട്ടവനും, ഔദാര്യ വാരാന്നിധിയുമായ ജ്ഞാനാനന്ദസരസ്വതിയെന്ന സന്ന്യാസിവര്യൻ സർവ്വോർക്കർക്കഷേണ വിജയിക്കുന്നു)

അസ്യാ ന്യാദൃശ വൈഭവസ്യയമിനഃഷഷ്ട്യബ്ദ പൂർത്ത്യുത്സവഃ
ശസ്യാനേകജ നാഭിനന്ദന വച ശ്ശ്രേണീഭിരാഘുഷ്യതേ
ആസ്യാബ്ജസ്രുത ദിവ്യസൂക്തിനികരഃസോ യം സദാ സജ്ജന
പ്രാസ്തസ്വസ്ത്യയ നൈശ്ചിരം വിജയതാ മാരോഗ്യ സൌഖ്യാന്വിതഃ

(മറ്റാരിലും കാണാത്തതായ അനേകം മഹിമകളുടെ ആവാസകേന്ദ്രമായ ഈ യോഗിശ്രേഷ്ഠൻെറ ഷഷ്ട്യബ്ദപൂർത്തി മഹാമഹം പ്രശസ്തരായ പല വിദ്വജ്ജനങ്ങളുടേയും അഭിനന്ദനങ്ങളോടുകൂടി ആഘോഷിക്കപ്പെടുകയാണ്. സജ്ജനങ്ങളുടെ മുഖാരവിന്ദങ്ങളിൽ നിന്നൊഴുകുന്ന ആശിസ്സുകളാകുന്ന അമൃതധാരയേറ്റ് ആരോഗ്യവാനും സുഖിയുമായി ഈ മഹാത്മാവ് വളരെക്കാലം വിജയിക്കുമാറാകട്ടെ)

## അജ്ഞാതവാസം

ആശ്രമത്തിൻെറ പ്രവർത്തനങ്ങളിൽ സർവ്വസമയവും മുഴുകിക്കഴിഞ്ഞിരുന്ന സ്വാമിജിക്ക് ഇനി വിശ്രമിക്കണമെന്നും ധ്യാനത്തിനും തപസ്സിനും കൂടുതൽ സമയം ചെലവഴിക്കണമെന്നും ആഗ്രഹം തോന്നിത്തുടങ്ങി. സ്വാമിജി ഒരിക്കലും മറ്റുള്ളവരുടെ വ്യക്തിപരമായ പ്രശ്നങ്ങളിൽ ഇടപെടാറില്ല. ആരുടെയും കുടുംബകാര്യങ്ങൾ അന്വേഷിക്കുകയുമില്ല. അതേ സമയം തനിക്ക് അഹിതമായി തോന്നുന്ന കാര്യത്തിൽ കൂടുതൽ ഇടപെടാനോ കുറ്റം കണ്ടാൽ ആരെയെങ്കിലും ശാസിക്കാനോ ശ്രമിക്കാറുമില്ല. അതുകൊണ്ടാണ് ഇരുന്നിലക്കോട്ട് തനിക്കു ഹിതകരമല്ലാത്ത എന്തോ സംഭവിച്ചതിൻെറ പേരിൽ ആശ്രമമുപേക്ഷിച്ച് രണ്ടു തവണ ഉത്തരകാശിയിലേയ്ക്കു പോയത്. ഷഷ്ട്യബ്ദപൂർത്തിയാഘോഷം കഴിഞ്ഞ് അധികം വൈകാതെ ഒരു ദിവസം സ്വാമിജി കൊണ്ടയൂർ നിന്ന് അപ്രത്യക്ഷമായി. കൊണ്ടയൂർ ആശ്രമത്തിലെ അന്തേവാ

സികൾ സ്വാമിജിയെ തേടി നടക്കാനും തുടങ്ങി. ആ ദിവസങ്ങളിൽ ചെർപ്പുളശ്ശേരിയിൽ ഒരു എസ്റ്റേറ്റിനുള്ളിലെ കൊച്ചുഭവനത്തിൽ ഏകാന്തധ്യാനത്തിൽ മുഴുകിക്കഴിയുകയായിരുന്നു സ്വാമിജി. ഒടുവിൽ ശിഷ്യന്മാരും ഭക്തന്മാരും തേടിപ്പിടിച്ചെത്തി അപേക്ഷിച്ചപ്പോൾ ഒരു മാസത്തിനുശേഷം സ്വാമിജി കൊണ്ടയൂർ ആശ്രമത്തിൽ മടങ്ങിയെത്തി. എന്നാൽ ആശ്രമം പ്രവർത്തനത്തിൻെറ ചുമതല രണ്ടു സന്ന്യാസിശിഷ്യന്മാരെ ഏല്പിക്കുകയുണ്ടായി. ജീവിതത്തിൽ യാതൊന്നും സ്വന്തമാക്കാനാഗ്രഹിക്കാത്ത സ്വാമിജിക്ക് ആശ്രമങ്ങളുണ്ടാക്കിയാലും മറ്റെന്തൊക്കെ സുഖഭോഗങ്ങൾ വന്നാലും തികഞ്ഞ നിർമ്മമത്വമാണുള്ളത്. ഒന്നും തൻേറതല്ല, താൻ എല്ലാറ്റിനും അതീതമാണ് എന്ന ആത്മബോധമുറച്ച ഋഷിവര്യന് കൊണ്ടയൂർ ആശ്രമത്തോടും ഇതേ മനോഭാവം തന്നെയായിരുന്നു. അതുകൊണ്ട് ആശ്രമം ഉപേക്ഷിക്കണമെന്ന അഭിലാഷം തീവ്രമായിത്തുടങ്ങി. ഉത്തരകാശിയിൽ പോയി ജീവിതശിഷ്ടം ശാന്തമായി തപസ്സിൽ മുഴുകിക്കഴിയണമെന്നായിരുന്നു സ്വാമിജിയുടെ ആഗ്രഹം. മറ്റാരും അറിയാതെ സ്വാമിജി മൂന്നു കത്തുകൾ അയച്ചു. ഉത്തരകാശിയിൽ ഗോവിന്ദഗിരിസ്വാമി, വാരണാസിയിലെ അച്ച്യുതാനന്ദസ്വാമി, കന്യാകുമാരിയിലെ സാധുശീലൻ പരമേശ്വരൻപിള്ള എന്നിവർക്കായിരുന്നു കത്തുകൾ. ഉത്തരകാശിയിൽ ചെന്നാൽ പരിമിതമായ സൗകര്യത്തിൽ കഴിയാമെന്നു മറുപടി വന്നു. വാരണാസിയിൽ സ്വാമിജി ചെന്നാൽ പരമസന്തോഷമെന്നായിരുന്നു മറുപടി ലഭിച്ചത്. കന്യാകുമാരിയിൽ താമസസൗകര്യം ഏർപ്പെടുത്തിയിട്ടുണ്ടെന്ന് പരമേശ്വരൻപിള്ളയും എഴുതി, എന്നാൽ ആ കത്ത് സ്വാമിജിക്കു ലഭിച്ചില്ല. അതിനുമുമ്പു തന്നെ ഒരു ദിവസം ആരോടും ഒന്നും പറയാതെ ഒരു വസ്ത്രം മാത്രം കൈയിലെടുത്തുകൊണ്ട് സ്വാമിജി കൊണ്ടയൂർ ആശ്രമം ഉപേക്ഷിച്ചുപോയി. കന്യാകുമാരിയിൽ എത്തി ദേവീദർശനം നടത്തണമെന്നാ

യിരുന്നു ആഗ്രഹിച്ചിരുന്നത്. മറ്റാരോടും തൻെറയാത്ര യെപ്പറ്റി സ്വാമിജി യാതൊന്നും സൂചിപ്പിച്ചിരുന്നില്ല.

1988 വരെ കൊണ്ടയൂർ ആശ്രമം സ്വാമിജിയുടെ ശിഷ്യനായ സ്വാമി അഖണ്ഡാനന്ദസരസ്വതി ഭംഗിയായി നടത്തി വന്നു. അദ്ദേഹം സമാധിയായപ്പോൾ 1990 ൽ ആശ്രമം മദ്രാസ്സിലെ ക്ഷേത്രോപാസനട്രസ്റ്റ് ഏറ്റെടുത്തു. അവർ അത് ഇപ്പോഴും നന്നായി നടത്തിവരുന്നു.

## കന്യാകുമാരിദേവിയുടെ സന്നിധിയിൽ

സ്വാമിജ്ഞാനാനന്ദസരസ്വതിക്ക് ജ്യോതിഷത്തിൽ നല്ല ജ്ഞാനമുണ്ടായിരുന്നു. 62 വയസ്സുവരെ മാത്രമേ തനിക്ക് ഭൗതികശരീരമുണ്ടായിരിക്കുകയുള്ളുവെന്ന് അദ്ദേഹം മനസ്സിലാക്കി. ഇനി രണ്ടു വർഷം ശേഷിച്ചി ട്ടുണ്ട്. ഇക്കാലമത്രയും ഉത്തരകാശിയിൽ കഴിയാമെന്നാ ണുറച്ചത്. അങ്ങോട്ടു പോകുന്നതിനുമുമ്പായി മൂന്നു മഹാസമുദ്രങ്ങളുടെ സംഗമസ്ഥാനത്ത് ഭാരതത്തെ വീക്ഷി ച്ചുകൊണ്ടു വാണരുളുന്ന ദേവികന്യാകുമാരിയെ ദർശിച്ച് മൂന്നു ദിവസം താമസിക്കണമെന്ന് ആഗ്രഹമു ണ്ടായി. അതുകൊണ്ടാണ് മൂന്നു ദിവസത്തേക്ക് താമസ സൗകര്യമേർപ്പെടുത്താൻ സാധുശീലന് കത്തെഴുതിയത്. മുമ്പ് അവർ തമ്മിൽ ഒന്നോ രണ്ടോ തവണ കണ്ടു പരിച യമേ ഉണ്ടായിരുന്നുള്ളു. അന്ന് വിവേകാനന്ദപുരത്ത് വാസസ്ഥാനങ്ങളുടെ പണി നടന്നുകൊണ്ടിരിക്കുന്നതേ യുള്ളു. അവിടത്തെ മുഴുവൻസമയപ്രവർത്തകനും പ്രധാ നിയുമായിരുന്ന സാധുശീലൻ പരമേശ്വരൻപിള്ള ഒരു മുറി സ്വാമിജിക്കായി തയ്യാറാക്കിയിരുന്നു. ക്ഷേത്രത്തിന ടുത്ത് ഒരു പൂജാരിയുടെ മഠത്തിൽ ഭക്ഷണ സൗകര്യവും ഏർപ്പെടുത്തിയിരുന്നു.

## ദേവീകടാക്ഷം

കന്യാകുമാരീദേവീസന്നിധിയിൽ മൂന്നു ദിവസം താമസിച്ചശേഷം ഉത്തരേന്ത്യയിലേക്കു മടങ്ങാൻ നിശ്ചയിച്ച സ്വാമിജിയോട് കന്യാകുമാരിയിലെ ഭക്തന്മാർ ഒരപേക്ഷ സമർപ്പിച്ചു. സ്വാമിജിയുടെ ആയുശ്ശിഷ്ടം കന്യാകുമാരിയിൽ തന്നെ കഴിയണം. കന്യാകുമാരി ദേവിക്ക് തൻെറ ഭക്തനെ കൈവിടുന്നതിനു മനസ്സില്ലാത്തതുകൊണ്ടാകണം സ്വാമിജി ആ ആപേക്ഷ സ്വീകരിക്കുകയും ചെയ്തു.

മൂന്നു മഹാസമുദ്രങ്ങളുടെ സംഗമസ്ഥാനത്ത് ദേവി നിത്യകന്യാ സ്വരൂപത്തിൽ വിരാജിച്ചരുളുന്ന കന്യാകുമാരിയിൽ പ്രാചീനകാലം മുതൽ നിരവധി മഹാത്മാക്കൾ ജീവിച്ചിരുന്നു. കന്യാകുമാരി ജില്ലയിൽ ദിവ്യന്മാരായ അവധൂതന്മാരും ജീവന്മുക്തന്മാരും സന്ന്യാസിശ്രേഷ്ഠരും അധിവാസകേന്ദ്രമാക്കിയിരുന്നു. മരുത്വാമല ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു സ്വാമികൾ തുടങ്ങിയവർ തപസ്സനുഷ്ഠിക്കാൻ തെരഞ്ഞെടുത്തിരുന്ന പുണ്യസ്ഥലമാണ്. പില്ക്കാലത്ത് നയിനാർ സ്വാമി ഇവിടെ സ്ഥാനമുറപ്പിച്ചു. ഇപ്പോഴും ഇതൊരു ആധ്യാത്മിക കേന്ദ്രമാണ്. അദ്വൈതാചര്യനായ ശ്രീശങ്കരൻ മുതൽ, ശ്രീ ചൈതന്യ മഹാപ്രഭു, സ്വാമി വിവേകാനന്ദൻ, സ്വാമിശിവാനന്ദ സരസ്വതി തുടങ്ങിയ ആചാര്യശ്രേഷ്ഠന്മാർ കന്യാകുമാരിയിൽ ദർശനം നടത്തുകയും തങ്ങുകയും ചെയ്തിട്ടുണ്ട്. ആനന്ദമയി മാതാ, മായി അമ്മ തുടങ്ങിയ പുണ്യവതികളും കന്യാകുമാരിയിൽ വന്നു തങ്ങിയിരുന്നു. ഇന്നും ഈ ജില്ലയിൽ അനേകം ആശ്രമങ്ങളും ആത്മീയ പുരുഷന്മാരുടെ സമാധികളുമുണ്ട്. അങ്ങനെയുള്ള ഈ പുണ്യസ്ഥലത്ത് സ്വാമി ജ്ഞാനാനന്ദ

സരസ്വതിയും തങ്ങാൻ തീരുമാനിച്ചതിന് കാരണം ദേവീ കാരുണ്യം തന്നെയാണ്.

## ആനന്ദകുടീരം ആരംഭിക്കുന്നു.

സ്വാമിജി ഇപ്പോൾ വസിക്കുന്ന ആനന്ദകുടീരത്തിൻെറ പ്രാരംഭത്തെക്കുറിച്ച് സ്വാമി പരമേശ്വരനാനന്ദ (പഴയ സാധുശീലൻ പരമേശ്വരൻ പിള്ള) എഴുതുന്നു:

''കന്യാകുമാരിയിൽ വന്ന് രണ്ടു മൂന്നു ദിവസം തങ്ങി ദേവീദർശനം നടത്തിയിട്ട് ജീവിതശേഷം ഉത്തരഖണ്ഡത്തിൽ കഴിയാനായി തിരിക്കുന്നു എന്നും കന്യാകുമാരിയിൽ വന്നാൽ തങ്ങാനും ദേവീ ദർശനത്തിനും മറ്റും ലഘുവായ ഏർപ്പാടുണ്ടായാൽ കൊള്ളാമെന്നും കാണിച്ച് ശ്രീ ജ്ഞാനാനന്ദ സരസ്വതി സ്വാമികളുടെ ഒരെഴുത്തു കിട്ടി. ഇതിനു മുമ്പ് സ്വാമിജിയുടെ ആശ്രമത്തിൽ പോയിട്ടില്ലെങ്കിലും ഗുരുവായൂരിൽ നടന്ന ഹൈന്ദവ സാംസ്കാരിക സമ്മേളനരംഗത്തിൽ വച്ച് കണ്ടിട്ടുള്ളതിനാൽ എനിക്ക് അന്നേ ബഹുമാനാദരവുകളുണ്ടായിരുന്നു. ലഘുജീവിതത്തിൻെറയും ഉന്നതാദർശനിഷ്ഠയുടേയും മൂർത്തസ്വരൂപമാണ് സ്വാമിജി എന്ന് അന്നേ ബോദ്ധ്യപ്പെട്ടിരുന്നു. അതിനാൽ എൻെറ പരിമിതികളെല്ലാം അവഗണിച്ചുകൊണ്ട് കന്യാകുമാരി ദേവിയുടെ കാരുണ്യകടാക്ഷ വിധേയനായി സസന്തോഷം മറുപടി അയച്ചു. എറണാകുളത്തു തങ്ങിയിരുന്ന സ്വാമിജി വിവേകാനന്ദപുരത്തു വന്നു . തൽക്കാലം ഒരു സാധാരണമുറിയിൽ താമസിക്കാനുള്ള ലഘുവായ ഒരുക്കങ്ങൾ ചെയ്തു. അതിൽ സ്വാമിജി പൂർണ്ണ തൃപ്തനായിരുന്നു. ദിവസവും ദേവീദർശനം നടത്തും. ക്ഷേത്രത്തിനടുത്തുള്ള ഒരു പൂജാരിയുടെ ഭവനത്തിൽ ഭക്ഷണം കഴിക്കും. കഴിയുന്നതും സ്വയം പര്യാപ്തതയിൽ ആയിരുന്നു. അതായത് തനതാവ

ശ്യങ്ങൾക്കുള്ള പണം കരുതിയിട്ടില്ലെങ്കിലും ബുദ്ധിമുട്ടോ പരാശ്രയമോ കൂടാതെ കഴിയാമെന്ന ഒരുറച്ച മനോഭാവമായിരുന്നു. പ്രത്യേക വരുമാനമൊന്നുമില്ലാത്ത എനിക്കും സ്വാമിജിയുടെ നിശ്ചയം കൂടുതൽ ആശ്വാസവും ഉത്തേജനവും നൽകി.അങ്ങനെയിരിക്കെ സ്വാമിജി, തൻെറ ഷഷ്ട്യബ്ദപൂർത്തിക്കുശേഷം ജാതകപ്രകാരം രണ്ടു വർഷംകൂടിയേ ജീവിതമുള്ളുവെന്നും . അതിനാൽ വീണ്ടും കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിലെലേയ്ക്കല്ല, ഇനി ഉത്തരകാശിയിലോ മറ്റോ ചെന്നിരിക്കാമെന്നാണ് വിചാരിക്കുന്നതെന്നും സന്ദർഭവശാൽ പറഞ്ഞു.

എന്നാൽ ഈ ഹ്രസ്വകാലയളവിൽ കന്യാകുമാരിയിൽ തന്നെ തങ്ങുന്നതാണ് എല്ലാംകൊണ്ടും നല്ലതെന്ന് ബോധ്യപ്പെട്ട സ്വാമിജി ഇനി ഒരു പർണ്ണശാല കെട്ടാമെന്നും തീരുമാനിച്ചു. അങ്ങനെ വിവേകാനന്ദപുരത്തു താമസിച്ചുകൊണ്ട്, ഇപ്പോൾ ആനന്ദകുടീരമിരിക്കുന്ന സ്ഥലം വിലയ്ക്കു വാങ്ങി ഒരു ചെറിയ കെട്ടിടം നിർമ്മിച്ച് 1972 ഏപ്രിൽ 13 ന് (വിഷുദിനത്തിൽ) ഗൃഹപ്രവേശം നടത്തി. ഇതിനകം പൂർവ്വഭക്തന്മാരിൽ പലരും, സ്വാമിജി കന്യാകുമാരിയിലുണ്ടെന്നറിഞ്ഞ് കാണാൻ വന്നുകൊണ്ടിരുന്നു. എങ്കിലും ഏകാന്തതയാണ് സ്വാമിജി കൂടുതൽ ഇഷ്ടപ്പെട്ടിരുന്നത്.''

## ആയുസ്സു നീട്ടിയ ഭഗവത്കാരുണ്യം

സ്വാമിജിയുടെ ആനന്ദ കുടീരത്തിൽ ആകെ രണ്ടു മുറികളും ഒരടുക്കളയുമായിരുന്നു ആദ്യമുണ്ടായിരുന്നത്. വൈദ്യുതിയും വെള്ളവും ഇല്ല. പാചകമൊക്കെ സ്വാമിജി തന്നെ ചെയ്തിരുന്നു. ചിലപ്പോൾ ചില ശിഷ്യന്മാരോ ഭക്തന്മാരോ കൂടെ വന്നു താമസിക്കും.

അവർക്കും വച്ചു വിളമ്പുന്നതു സ്വാമിജിയായിരുന്നു. അങ്ങനെയിരിക്കവേ ഒരു ദിവസം എവിടെനിന്നോ ഒരു സന്ന്യാസി ആനന്ദകുടീരത്തിൽ വന്നുകയറി നീണ്ട താടിയും ജടയും തിളങ്ങുന്ന കണ്ണുകളും. ആരാണെന്നോ എവിടെനിന്നാണെന്നോ ആർക്കുമറിയില്ല. അദ്ദേഹം സ്വാമിജിയുമായി ആധ്യാത്മികകാര്യങ്ങൾ ചർച്ചചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ തനിക്കിനി കുറച്ചുകാലത്തെ ആയുസ്സുമാത്രമേയുള്ളുവെന്ന് സ്വാമിജി അറിയിച്ചു. അദ്ദേഹം അല്പസമയം മൗനമായിരുന്നു. പിന്നെ സ്വാമിജിയുടെ പൂജാമുറിയിൽ കയറി വാതിലടച്ചു.കുറെസമയം കഴിഞ്ഞു പുറത്തു വന്ന് സ്വാമിജിയോടു പറഞ്ഞു: ''അങ്ങയുടെ ജാതകവശാലുള്ള വിധിയൊക്കെ തരണം ചെയ്തിരിക്കുന്നു. ഇനിയുള്ള കാലം ജ്ഞാനികൾക്കുള്ള അപൂർവ്വസിദ്ധിയാണ്...'' എന്നിട്ട് അദ്ദേഹം യാത്രയായി. എങ്ങോട്ടുപോകുന്നുവെന്നുള്ള ചോദ്യത്തിന് 'മരുത്വാമലയിൽ' എന്നു മാത്രം പറഞ്ഞു സ്ഥലം വിടുകയും ചെയ്തു. അദ്ദേഹത്തെ അതിനുമുമ്പും അതിനുശേഷം ഇതുവരെയും ആരും കണ്ടിട്ടില്ല! സാക്ഷാൽ കാശിവിശ്വനാഥനോ ശങ്കരാചാര്യ സ്വാമികളോ പ്രത്യക്ഷപ്പെട്ട് സ്വാമിജിയുടെ ആയുസ്സു നീട്ടിക്കൊടുത്തതല്ലെന്ന് എങ്ങനെറിയാം?

## ജ്ഞാനയജ്ഞങ്ങളും സത്സംഗങ്ങളും വീണ്ടും

നാലഞ്ചു മാസം ഏകാന്തവും ശാന്തവുമായ ജീവിതം നയിക്കുവാൻ സ്വാമിജിക്കു സാധിച്ചു. അതു കഴിഞ്ഞപ്പോൾ ഭക്തജനങ്ങൾ അന്വേഷിച്ചു പിടിച്ചുവന്നു തുടങ്ങി. അവർക്കുവേണ്ടി സത്സംഗം , സംസ്കൃത പഠന പരിപാടി എന്നിവ നടത്തി. ഇടയ്ക്കിടെ സപ്താഹങ്ങൾക്കായി ഭക്തന്മാർ ക്ഷണിച്ചുകൊണ്ടു പോകുന്നതും പതി

വായി. 1973 ജനുവരിയിൽ വിവേകാനന്ദപുരത്തുവച്ച് സ്വന്തം ചെലവിൽ സ്വാമിജി ഒരു സപ്താഹം നടത്തി. കന്യാകുമാരി ജില്ലയിൽ അതൊരു പുത്തൻ അനുഭവമായിരുന്നു. സ്വാമിജിയുടെ ശിഷ്യന്മാരിൽ അധികപങ്കും ഈ സപ്താഹത്തിൽ പങ്കെടുത്തു. വിദൂരസ്ഥലങ്ങളിൽ നിന്നുപോലും നിരവധി ഭക്തജനങ്ങൾ സപ്താഹയജ്ഞത്തിൽ പങ്കെടുക്കാനെത്തി. അതോടെ തെക്കൻ കേരളത്തിൽ സ്വാമിജിയുടെ സപ്താഹ യഞ്ജങ്ങളും പ്രഭാഷണങ്ങളും സത്സംഗങ്ങളും സംഘടിപ്പിക്കാൻ നിരവധി ഭക്തജനങ്ങൾ മുന്നോട്ടു വന്നു. ജ്ഞാനാനന്ദസരസ്വതിയുടെ ശിഷ്യന്മാരുടേയും ഭക്തന്മാരുടേയും എണ്ണം വർദ്ധിച്ചു കൊണ്ടിരിക്കുകയും ചെയ്തു. ആനന്ദകുടീരത്തിൽ സ്വാമിജിക്കു സഹായികളായി എത്തിയ രണ്ടു വ്യക്തികളുടെ കാര്യം പ്രത്യേകം പ്രസ്താവ്യമാണ് യശോദാമ്മയും വിജയകുമാർ എന്ന ബേബിയും. ജീവിതം പരിപൂർണ്ണമായി സ്വാമിജിയ്ക്കുവേണ്ടി സമർപ്പിച്ചു 1975 ൽ കന്യാകുമാരിയിൽ ഒരു വീടു വാടകയ്ക്കെടുത്ത് അവർ താമസമായി. വിജയകുമാർ കഴിഞ്ഞ പതിനെട്ടു വർഷമായി സ്വാമിജിയുടെ ഹിതാനുവർത്തിയായി സ്വാമിജിയെ പരിചരിക്കുന്നതിൽ മാത്രം ജീവിതസാഫല്യം കണ്ടെത്തി ആനന്ദകുടീരത്തിൽ കഴിയുന്നു.

## പാലക്കാട് ശിവാനന്ദാശ്രമം

സ്വാമിശിവാനന്ദസരസ്വതിയുടെ ദക്ഷിണേന്ത്യാപര്യടനത്തിനിടയിൽ ദിവാകരക്കൈമളെന്നൊരു ഭക്തൻ അദ്ദേഹത്തെ ദർശിക്കുകയും ഒലവക്കോട്ട് ദിവ്യജീവനസംഘത്തിൻെറ ഒരു ശാഖ തുടങ്ങുന്നതിന് അനുവാദം വാങ്ങുകയും ചെയ്തു. ഇദ്ദേഹത്തിന് ശിവാനന്ദ ഗുരു മഹരാജ് സ്റ്റാർ ഓഫ് ദ ഡിവൈൻ ലൈഫ് സൊസൈറ്റി(SDIS) എന്നൊരു ബിരുദം നൽകി ആദരിച്ചു. ഇതേപോലെ

ബഹുമതി ലഭിച്ചിരുന്ന ശ്രീ. റ്റി.ആർ. നായർ ദിവാകര കൈമളുമൊത്ത് 1962 ൽ ഒലവക്കോട്ട് ദിവ്യജീവന സംഘം ശാഖ സ്ഥാപിച്ച് ഭജന, കീർത്തനം തുടങ്ങിയ പരിപാടികൾ നടത്തിവന്നു. റെയിൽവേകോളനിക്കടുത്ത് ഹേമാംബികനഗറിൽ റെയിൽവേ പുറമ്പോക്കിൽ ഒരു കൊച്ചു ലൈബ്രറി- ശിവാനന്ദലൈബ്രറി-യും സ്ഥാപിച്ചു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ സ്വാമി ജ്ഞാനാനന്ദസരസ്വതിയെ ക്ഷണിച്ചുകൊണ്ടുവന്ന് പ്രഭാഷണങ്ങളും സപ്താഹങ്ങളും നടത്തിത്തുടങ്ങി.

ആദ്യകാലത്ത് ഭംഗിയായി നടന്ന ലൈബ്രറിയുടെയും ദിവ്യജീവന സംഘത്തിൻെറയും പ്രവർത്തനം പില്ക്കാലത്തു മന്ദീഭവിച്ചു. സ്വാമി ജ്ഞാനാനന്ദസരസ്വതിയുടെ നേതൃത്വത്തിൽ ദിവ്യജീവനസംഘം പുനഃസംഘടിപ്പിക്കുകയും ശിവാനന്ദസരസ്വതിയുടെ കൃതികൾ മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുന്നതിനുവേണ്ടി ശിവാനന്ദ ഡിസ്സമിനേഷൻ സെൻറർ എന്നൊരു സംഘടനയുണ്ടാക്കുകയും ചെയ്തു. സ്വാമിജി അതിൻെറ പ്രസിഡൻറും റ്റി.ആർ. നായർ വൈസ് പ്രസിഡൻറും ദിവാകര കൈമൾ സെക്രട്ടറിയുമായിരുന്നു. പുസ്തകങ്ങൾ പരിഭാഷപ്പെടുത്തുകയും അച്ചടിച്ച് മിക്കവാറും സൗജന്യമായി വിതരണം നടത്തുകയും ചെയ്തു. ദിവ്യജീവന സംഘം വകയായി ഒരു ഗണപതി ക്ഷേത്രവും ഭജനഹാളുമുണ്ടാക്കിയതാണ് ആദ്യത്തെ നേട്ടം. അത് സ്വാമിജിക്ക് വിട്ടുകൊടുക്കുകയും സ്വാമി ജ്ഞാനാനന്ദ സരസ്വതി ആയത് ഒരാശ്രമമാക്കി മാറ്റുകയും ചെയ്തു. സ്വാമിജി തൻെറ ഗുരുദേവൻെറ സ്മരണയ്ക്കായി. 'ശിവാനന്ദാശ്രമം' എന്നു പേരിട്ട് പ്രവർത്തനം തുടങ്ങി. ഭക്തജനങ്ങളുടെ അഭിലാഷവും സാമ്പത്തിക സഹായവും കൊണ്ട് 'ഗുരുദക്ഷിണ' യെന്ന പേരിൽ ഒരാഡിറ്റോറിയം പണിതു. 1980 സെപ്റ്റംബർ 8 ന് അന്നത്തെ കേരളാ ഗവർണർ ശ്രീമതി

ജ്യോതി വെങ്കിടചെല്ലം അതിൻെറ ഉദ്ഘാടനകർമ്മം നിർവഹിച്ചു. ശിവാനന്ദാശ്രമം ഭംഗിയായി നടത്തിക്കൊണ്ടു പോകാനായി സ്വാമിജിയുടെ ഒരു സന്ന്യാസശിഷ്യനായ യോഗിനിത്യാനന്ദസരസ്വതിയെ ചുമതലപ്പെടുത്തി.

നിത്യാനന്ദസരസ്വതിയുടെ നേതൃത്വത്തിൽ ആശ്രമപ്രവർത്തനങ്ങൾ ഭംഗിയായി നടന്നു വരുന്നു. വർഷംതോറും സ്വാമിജിയുടെ ജന്മദിനത്തോടനുബന്ധിച്ച് ഒരു സപ്താഹം, ഇടയ്ക്കിടെ സത്സംഗങ്ങൾ, മറ്റാഘോഷങ്ങൾ എന്നിവ സംഘടിപ്പിച്ചു വന്നിരുന്നു. കൂടാതെ ഒരു പ്രിൻറിംഗ് പ്രസ്സ്, അതിഥി മന്ദിരം, 'ശ്രീഹൃദയം' എന്ന മാസിക തുടങ്ങിയവും ഇവിടത്തെ പ്രവർത്തനങ്ങളിൽ ഉൾപ്പെടുന്നു.

## എൺപതാം പിറന്നാളാഘോഷം

സ്വാമി തിരുവടികൾക്ക് എൺപതു വയസ്സായി. ആയത് ഗംഭീരമായി ആഘോഷിക്കുന്നതിന് ഭക്തജനങ്ങൾ തീരുമാനിച്ചു. ആനന്ദകുടീരത്തിനു മുന്നിലുള്ള കാശി വിശ്വനാഥക്ഷേത്രത്തിൽ പ്രത്യേകം തയ്യാറാക്കിയ പന്തലിൽ വച്ച് ഒരു ഭാഗവതസപ്താഹയജ്ഞം, പ്രഭാഷണങ്ങൾ, ഭജൻകീർത്തനങ്ങൾ എന്നിവയോടു കൂടി 1990 ജനുവരി 20 ന് എൺപതാം പിറന്നാൾ ഭക്തജനങ്ങൾ കൊണ്ടാടി. അതോടനുബന്ധിച്ചു പുറത്തിറക്കിയ സ്മരണികയുടെ ആമുഖത്തിൽ നിന്ന് ഒരു ഭാഗം ചുവടെ ചേർക്കുന്നു.

"സ്വാമിതൃപ്പാദങ്ങളുടെ 80-ാമത്തെ ജയന്തി, പതിവു പോലെ ശ്രീമദ് ഭാഗവത സപ്താഹയജ്ഞത്തോടു കൂടി ആചരിക്കുന്നതിൻെറ അനുബന്ധമായി പ്രസിദ്ധപ്പെടു

ത്തുന്നതാണ് ഈ സ്മരണികഗ്രന്ഥം. വേദവേദ്യനായ സ്വാമിജിയുടെ ദിവ്യജീവിതവും ഭാഗവതവും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളത്. ആ മഹൽ ജീവിതം തന്നെ ഭാഗവതപുനരാഖ്യാനമാണെന്നു ധരിക്കുന്നതാണുത്തമം. കാലദേശാദികൾക്കനുസൃതമായി നമ്മളുൾപ്പടെ മാറി ക്കൊണ്ടിരിക്കുന്ന കഥാപാത്രങ്ങളെ സജീവമായി അവത രിപ്പിച്ചുകൊണ്ട് ദേശകാലാതീതമായ പരമതത്ത്വത്തിലേ യ്ക്കാനയിക്കുന്ന സത്യനിഷ്ഠവും സരളവുമായ വാഗ് ധോരണി ശ്രദ്ധയോടെ ശ്രവിക്കുന്ന ഏതൊരു ശ്രോതാ വിനും അത് സ്വജീവിതത്തിലെ സർവ്വോൽകൃഷ്ടമായ മുതൽകൂട്ടായി അനുഭവപ്പെടും. ശ്രീസ്വാമിജി തൻെറ ജന്മദിനസന്ദേശമായി നമുക്കു നൽകി അനുഗ്രഹിക്കു ന്നതും ഭഗവൽ സ്വരൂപമായ ഭാഗവത സന്ദേശം തന്നെ.''

## കാശിവിശ്വനാഥ ക്ഷേത്രം

ആനന്ദകുടീരത്തിനു മുന്നിൽ അതിപുരാതനമായ ഒരു ശിവക്ഷേത്രവും അതിനോടു തൊട്ട് വലിയൊരു ക്ഷേത്ര ക്കുളവുമുണ്ട്. പില്ക്കാലത്ത് വിശ്വനാഥ ക്ഷേത്രത്തിൽ നിത്യപൂജകൾ മുടങ്ങി നാഥനില്ലാതായി. പറമ്പു മുഴുവൻ മുൾക്കാടു പിടിച്ച് ആർക്കും അങ്ങോട്ടടുക്കാൻ പറ്റാത്ത അവസ്ഥയിലായിത്തീർന്നു. ദേവസ്വംവക കുറെ ഭൂമി പരിസരത്തുള്ള ചിലർ കൈയേറുകയും ചെയ്തു. ഈ നില കണ്ട് ദുഃഖിതനായ സ്വാമിജി ആ മുൾക്കാടത്രയും വെട്ടി തീയിട്ടു നശിപ്പിച്ചു. ക്ഷേത്രത്തിൻെറ കൽമണ്ഡപ ത്തിലിരുന്ന് എന്നും വൈകുന്നേരം ഭജനയും തുടർന്ന് പൂജയും ദീപാരാധനയും നടത്തിവന്നു. ആഴ്ചയിലൊ രിക്കൽ അവിടെ വച്ച് സത്സംഗവും ആരംഭിച്ചു. ഒടുവിൽ ദേവസ്വം അധികാരികളുടെ അനുവാദത്തോടെ

ചുറ്റുമതിൽ കെട്ടിക്കുകയും പറമ്പു മുഴുവൻ വൃത്തിയാക്കുകയും ചെയ്തു. റോസ, മുല്ല, ചെത്തി, അരളി, പിച്ചി, തുളസി, ചെമ്പരത്തി തുടങ്ങിയ പൂമരങ്ങളും ചെടികളും വച്ചു പിടിപ്പിച്ചു. ക്ഷേത്രത്തിലെ തീർത്ഥക്കുളത്തിൽ പമ്പുസെറ്റു സ്ഥാപിച്ചു ചെടികൾ നനച്ചു. അവയുടെ സംരക്ഷണത്തിനായി ഒരു ജോലിക്കാരനെയും നിയമിച്ചു. ക്ഷേത്രത്തിൽ നിത്യപൂജ മുടങ്ങാതെ നടത്താനായി ഒരു ശാന്തിക്കാരനെയും സ്വാമിജി നിയമിച്ചു.

ക്ഷേത്രക്കുളം ഇടിഞ്ഞുപൊളിഞ്ഞ് പായൽമൂടിക്കിടക്കുകയായിരുന്നു. സ്വാമിജി വിശാലമായ കുളത്തിലെ പടവുകൾ നന്നാക്കി. കുളത്തിലെ പായൽവാരി വൃത്തിയാക്കി. ഇപ്പോൾ ഈ കുളത്തിലാണ് പരിസരവാസികളായ സ്ത്രീപുരുഷന്മാർ സ്നാനാദികർമ്മങ്ങൾ നിർവ്വഹിക്കുന്നത്. ക്ഷേത്രക്കുളത്തിനോടു തൊട്ടു തന്നെ ഒരു വിനായക ക്ഷേത്രമുണ്ടായിരുന്നു. അതും നന്നാക്കി നിത്യപൂജ നടത്തിവരുന്നു. ലക്ഷക്കണക്കിനു രൂപാ ചെലവാക്കി സ്വാമിജി ക്ഷേത്രം നന്നാക്കിച്ചതെന്തിനാണെന്നു സംശയിച്ചേയ്ക്കും. നിർഗ്ഗുണബ്രഹ്മമായ സ്വാമിജിക്കെന്തിനു ക്ഷേത്രാരാധന? പക്ഷേ സ്വാമിജി സഗുണോപാസനയെയാണ് പ്രോത്സാഹിപ്പിക്കുന്നത്. അവിദ്യയാകുന്ന മായയിൽ മൂടിക്കഴിയുന്ന നമുക്കൊക്കെ ഭക്തിയുറയ്ക്കാനും മുക്തിമാർഗ്ഗം തെളിയാനും ക്ഷേത്രാരാധനയാണ് എളുപ്പവഴി. അതുകൊണ്ടാണ് സ്വാമിജി ക്ഷേത്രം നന്നാക്കാനിറങ്ങിയത്.

ഇപ്പോൾ കന്യാകുമാരിയിൽ ദേവീദർശനം നടത്തി കാശി വിശ്വനാഥനെയും വണങ്ങാനും പൂജയും അർച്ചനയുമൊക്കെ നടത്താനും അവസരം ലഭിക്കുന്നത് സ്വാമിജിയുടെ ശ്രമം കൊണ്ടാണ്.

## ആനന്ദകുടീരത്തിലെ ആനന്ദം

ഒരുത്തമഭക്തൻ എങ്ങനെ ജീവിക്കണമെന്നും ഒരു ജ്ഞാനാന്വേഷിയുടെ കർമ്മപദ്ധതികൾ എന്തൊക്കെയായിരിക്കണമെന്നും സ്വാമിജ്ഞാനാനന്ദസരസ്വതി സ്വന്തം ജീവിത രീതികളിലൂടെ മറ്റുള്ളവർക്കു സദാ അനുഭവവേദ്യമാക്കിക്കൊണ്ടിരിക്കുന്നു. ഗുരുവിൻെറ ആയിരം ഉപദേശങ്ങളെക്കാൾ നന്നായി ഒരു മാതൃകാ പ്രവൃത്തിയിലൂടെ ഏതൊരു തത്ത്വവും ശിഷ്യൻെറ ഉള്ളിലുറപ്പിക്കാൻ കഴിയും. ഗുരുവിനെ മാതൃകയാക്കി ജീവിക്കുന്ന ശിഷ്യർക്ക് പിന്നെ വഴിതെറ്റുകയേയില്ല. ആനന്ദകുടീരവുമായി അടുപ്പമുള്ള, ആനന്ദകുടീരത്തിൽ ഒരു ദിവസമെങ്കിലും കഴിഞ്ഞിട്ടുള്ളവർക്കെല്ലാം ഈ വസ്തുത ബോധ്യമാകും.

ആകെ മൂന്നു മുറികളും ഒരു നീണ്ട ഇടനാഴിയും അടുക്കളയുമുള്ള ഒരു ഭവനമാണ് ആനന്ദകുടീരം. മുൻവശത്ത് ഓഫീസ് മുറിയും, അവിടെത്തന്നെ ഒരറ്റത്ത് പുസ്തകങ്ങൾ സൂക്ഷിക്കുന്ന രണ്ടുമൂന്നലമാരകളും. അടുത്ത് ഒരു കട്ടിലിൽ സ്വാമിജി സന്ദർശകർക്കു സ്വാഗതമോതിക്കൊണ്ട് സദാഭഗവത് ചിന്തയിൽ മുഴുകി വിശ്രമിക്കുകയാവും. ആശ്രമത്തിൽ അന്തേവാസികൾ ഒന്നോ രണ്ടോ സന്ന്യാസിമാരും വിജയകുമാർ (ബേബി) എന്ന ബ്രഹ്മചാരിയും മാത്രം. സ്ത്രീകൾക്ക് ആശ്രമത്തിൽ താമസിക്കാൻ അനുവാദമില്ല. അടുക്കളയുടെ ചുമതലയേറ്റിരിക്കുന്ന യശോദാമ്മ( വിജയകുമാറിൻെറ മാതാവ്) യും രണ്ടു സ്ത്രീകളും മറ്റൊരു വീട്ടിലാണു താമസം. അവർ വെളുപ്പിന് നാലു മണിക്ക് ആശ്രമഗേറ്റിലെത്തും. അത്താഴം കഴിഞ്ഞ് അടുക്കള പൂട്ടിയാലുടൻ സ്ഥലം വിടുകയും വേണം!

ആനന്ദകുടീരത്തിലെ ഒരു ദിവസം വെളുപ്പിന് 3 മണിക്ക് ഉണരുന്നതോടെ ആരംഭിക്കുന്നു. 4 മണിക്ക് എല്ലാവരും കുളിച്ച് തയ്യാറായി പൂജയ്ക്ക് ഒരുങ്ങണം. 4.30 ന് ഓരോ കപ്പു ചൂടുചായ ലഭിക്കും. ഇതിനകം അടുക്കളയുടെ ചുമതലയുള്ളവർ വന്ന് പശുവിനെക്കറന്ന് ചായയുണ്ടാക്കിയിരിക്കും. ഒരാൾ ചായയുണ്ടാക്കുമ്പോൾ മറ്റൊരാൾ തറയൊക്കെ തുടച്ചു വൃത്തിയാക്കും. അപ്പോൾ സന്ന്യാസി ശിഷ്യന്മാർ പൂജാമുറി അലങ്കരിക്കും. കൃത്യം 5 മണിക്ക് സ്വാമിജി പൂജാമുറിയിലെത്തി നമസ്ക്കരിച്ച് ആസനത്തിൽ ഉപവിഷ്ടനാകും. ആനന്ദ കുടീരത്തിൻെറ പൂജാമുറി കാണാനും ആനന്ദമയമാണ്. ശ്രീകൃഷ്ണൻെറ ഒരു വലിയ ചിത്രം. അതിനടുത്തായി ദേവികന്യാകുമാരി, സ്വാമി ശിവാനന്ദസരസ്വതി, സ്വാമിജ്ഞാനന്ദസരസ്വതിയുടെ പുണ്യമാതാവ് ശ്രീമതി കുഞ്ഞുക്കുട്ടി വാരസ്യർ എന്നിവരുടെ ചിത്രങ്ങൾ. തൊട്ടടുത്ത് ഒരു വലിയ ഗണേശ വിഗ്രഹം. ഈ ചിത്രങ്ങൾക്കു മുന്നിലായി ചെറിയ ചെറിയ പിച്ചള തളികകളിൽ ശ്രീരാമൻ ശ്രീകൃഷ്ണൻ വിനായകർ മുരുകൻ ദേവി തുടങ്ങിയവരുടെ ചെറിയചെറിയ വിഗ്രഹങ്ങൾ നിരത്തി വയ്ക്കുന്നു. ഇവയെല്ലാം പൂമാലകൾ കൊണ്ടലങ്കരിച്ചിരിക്കും. ശാന്തിമന്ത്രത്തോടെ ജപം ആരംഭിക്കുന്നു. ആദ്യം സ്വാമിജി ഭാഗവതം മൂലത്തിൽ നിന്നും ഒരദ്ധ്യായം വായിക്കും തുടർന്ന് പുരുഷസൂക്തം ശ്രീസൂക്തം മറ്റു സ്തോത്രങ്ങൾ, ധ്യാനശ്ലോകങ്ങൾ എന്നിവ ആലപിക്കും. അവസാനം വിഷ്ണുസഹസ്രനാമം ചൊല്ലുമ്പോൾ ഏതെങ്കിലും ശിഷ്യനോ ബ്രഹ്മചാരിയോ ചിത്രങ്ങൾക്കു മുന്നിൽ അർച്ചന നടത്തും. ആറു മണിയാകുമ്പോൾ കർപ്പൂരാരാധനയോടെ പൂജ സമാപിക്കും. ഗുരുദേവൻ മറ്റുള്ളവർക്ക് തീർത്ഥവും പുഷ്പവും കളഭകുങ്കുമാദികളും നൽകും. ദീർഘദണ്ഡനമസ്കാരം നടത്തി എല്ലാവരും പൂജാമുറി വിട്ടിറങ്ങുമ്പോൾ കന്യാകുമാരി ദേവീ

ദർശനത്തിന് ഗുരുദേവൻ തയ്യാറായിക്കഴിയും. 6.30-ന് ദർശനം കഴിഞ്ഞു സ്വാമിജിയും സംഘവും മടങ്ങിയെത്തും. 7 മണിക്ക് പ്രാതൽ വിളമ്പും. ഈ എൺപത്തിനാലാം വയസ്സിലും സ്വാമിജി തന്നെ സ്വന്തം കരങ്ങളാൽ വിഭവങ്ങൾ വിളമ്പിക്കൊടുത്തിട്ടേ ഭക്ഷണത്തിനിരിക്കുകയുള്ളൂ. 7.30-ന് പ്രാതൽ കഴിഞ്ഞു വരുമ്പോൾ മുമ്പൊക്കെ സ്വാമിജി സത്സംഗം ആരംഭിക്കുമായിരുന്നു. ഏതെങ്കിലുമൊരാദ്ധ്യാത്മിക വിഷയം ഗംഗാപ്രവാഹം പോലെ ശാന്തഗംഭീരമായി, എന്നാൽ ശ്രോതാക്കളുടെ ശ്രവണപുടങ്ങളിൽ അമൃതപ്രവാഹമായി ഒഴുകിക്കൊണ്ടിരിക്കും. ശ്രോതാക്കൾ സമയം കടന്നുപോകുന്നതറിയാറേയില്ല. എന്നാൽ സമയബോധം ശരിക്കും പാലിക്കുന്ന സ്വാമിജി കൃത്യം 8.30-ന് ക്ലാസ്സ് അവസാനിപ്പിക്കും.

എല്ലാവരും എണീറ്റ് ആശ്രമത്തിന് തൊട്ട് എതിർ ഭാഗത്തുള്ള കാശിവിശ്വനാഥക്ഷേത്രത്തിലേയ്ക്കു പോകും. ദർശനം കഴിഞ്ഞു മടങ്ങിയെത്തി സ്വാമിജി പത്രപാരായണം, കത്തുകൾക്കു മറുപടി തയ്യാറാക്കൽ, ലേഖനങ്ങൾ തയ്യാറാക്കൽ തുടങ്ങിയ ദിനവൃത്തികളിൽ മുഴുകും. ഇതിനിടയിൽ എത്തിച്ചേരുന്ന സന്ദർശകർക്കു ദർശനം നൽകും. കുശലപ്രശ്നം നടത്തി അനുഗ്രഹം ചൊരിഞ്ഞ് അവരെ യാത്രയാക്കും. രാവിലെ 10 മണിമുതൽ 12 വരെ ആശ്രമത്തിൽ സൂചി വീണാൽ കേൾക്കാവുന്നത്ര നിശ്ശബ്ദതയായിരിക്കും. അടുക്കളയിൽ പാത്രങ്ങൾ ചലിക്കുന്ന ശബ്ദം പോലും പുറത്തു കേൾക്കാൻ പാടില്ല. അത്ര ചിട്ടയാണ്. കൃത്യം 12 മണിക്ക് ഉച്ചഭക്ഷണത്തിന് ഇലയിടും. എന്നും ആശ്രമത്തിൽ ഉച്ചഭക്ഷണം കഴിക്കാനെത്തുന്നവർ 12-നു മുമ്പായി എത്തിയിരിക്കണം. ഇല്ലെങ്കിൽ മുൻവാതിൽ അടയ്ക്കും. പിന്നീട് ആഹാരം വേണമെങ്കിൽ പിൻവാതലിലൂടെ അകത്തു പ്രവേശിക്കേണ്ടി

വരും. ഊണു കഴിക്കുന്നതിനും ചില ചിട്ടകളുണ്ട്. ഓരോരുത്തർക്കും ഇരുന്ന് ഊണുകഴിക്കുന്നതിന് പ്രത്യേക സ്ഥലം നിശ്ചയിച്ചിട്ടുണ്ടാകും അവിടെത്തന്നെയിരിക്കണം. ഭക്ഷണം വിളമ്പിത്തുടങ്ങുമ്പോൾ ഭഗവദ്ഗീതയിലെ 15-ാം അദ്ധ്യായവും ബ്രഹ്മാർപ്പണവും ചൊല്ലിയ ശേഷമാണ് ഊണു കഴിക്കുക. സ്വാമിജിക്ക് നല്ല ആരോഗ്യമുള്ളപ്പോൾ സ്വാമിജി തന്നെ വിളമ്പിക്കൊടുക്കും. തീരെ അവശനിലയിലായാൽപ്പോലും ഏതെങ്കിലും ഒരു വിഭവമെങ്കിലും സ്വാമിജി വിളമ്പും. നല്ല സ്വാദിഷ്ഠമായ ശുദ്ധ സാത്വിക ഭക്ഷണമാണ് ആനന്ദകുടീരത്തിലേത്. ഊണു കഴിഞ്ഞാലുടൻ സ്വാമിജി സന്ദർശകരേയും മറ്റു ഭക്തന്മാരേയും അനുഗ്രഹിച്ച് യാത്രയാക്കും. അപ്പോൾ അടുക്കള പൂട്ടി യശോദാമ്മയും സ്ത്രീകളും പോകും. ആശ്രമത്തിൽ താമസിക്കുന്ന ഒന്നോ രണ്ടോ സന്ന്യാസിശിഷ്യന്മാർ ഒഴിച്ച് മറ്റുള്ളവരെല്ലാം പോയിക്കഴിയുമ്പോൾ ആശ്രമത്തിൽ വീണ്ടും നിശ്ശബ്ദത നിറയും. വൈകുന്നേരം 3.30-ന് എന്തെങ്കിലും ലഘുഭക്ഷണവും ചായയും വിളമ്പുന്നു. ആശ്രമത്തിൽ ശങ്കരിയെന്നു പേരായ ഒരു പശുവും രോഹിണിയെന്നൊരു പശുക്കുട്ടിയുമുണ്ട്. ഇവയ്ക്ക് സ്വാമിജി തന്നെയാണ് തീറ്റ കൊടുക്കുക. ആശ്രമത്തിൻെറ ആവശ്യത്തിനുള്ള പാൽ കൂടാതെ കന്യാകുമാരി ദേവിക്ക് നിത്യവും അഭിഷേകത്തിനുള്ള പാലും ആശ്രമത്തിൽ നിന്നാണ് എത്തിക്കുന്നത്.

സന്ധ്യയ്ക്ക് തൊട്ടടുത്ത മണ്ഡപത്തിൽ 6 മുതൽ 7 വരെ അഖണ്ഡനാമജപം നടക്കും. അതു കഴിയുമ്പോൾ 7.30-ന് കാശി വിശ്വനാഥ ക്ഷേത്രത്തിൽ ദീപാരാധനയായി മുമ്പൊക്കെ 6.30 മുതൽ സ്വാമിജിയുടെ സത്സംഗമുണ്ടായിരുന്നു. കൃത്യം 8 മണിക്ക് അത്താഴം വിളമ്പും. സ്വാദിഷ്ടമായ പൊടിയരിക്കഞ്ഞിയും കറിയും അല്ലെങ്കിൽ ചോറും ലഘുവായ കറികളും. ആനന്ദകുടീ

രത്തിൽ നിന്നും ഒരുനേരമെങ്കിലും ഭക്ഷണം കഴിച്ചിട്ടു ള്ളവർ അതിൻെറ പ്രത്യേക സ്വാദ് ഒരിക്കലും മറക്കുക യില്ല! അത്താഴഭക്ഷണത്തിനുശേഷം ഭക്തന്മാർ ആരെ ങ്കിലും കൊണ്ടുവന്ന പഴവർഗ്ഗങ്ങൾ മുറിച്ച് എല്ലാവർക്കു മായി നൽകും. ഭക്തന്മാരും ശിഷ്യന്മാരും ആശ്രമം സഹാ യികളുമെല്ലാം സ്വാമിജിയോടു യാത്ര പറഞ്ഞു പിരിഞ്ഞു കഴിയുമ്പോൾ 9 മണിക്ക് വിളക്കുകൾ അണ യുന്നു. ശാന്തമായ ഒരനുഭൂതിയിൽ ആനന്ദകുടീരത്തിൽ നിദ്ര മെല്ലെ മെല്ലെ കടന്നുവരുന്നു. സ്വാമിജിയും ശിഷ്യ ന്മാരും സുഷുപ്തിയിൽ വിലയം പ്രാപിക്കുന്നു.



# മൂന്ന്
# സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ വ്യക്തിത്വം

## വിലയിരുത്തൽ

സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ വ്യക്തിത്വം വിലയിരുത്തേണ്ടത് ജീവചരിത്രകാരനോ ശിഷ്യന്മാരോ അല്ല. സ്വാമിജിയുമായി വർഷങ്ങളായി അടുത്തിടപഴകിയിട്ടുള്ള നിരവധി മഹദ് വ്യക്തികളുണ്ട്. സ്വാമിജിയുടെ പ്രത്യേകതകളെല്ലാം അനുഭവിച്ചറിഞ്ഞവർ പലരും പലപ്പോഴായി കുറിച്ചിട്ടിട്ടുള്ള ലേഖനങ്ങളിൽ നിന്നും, പലരുമായും നടത്തിയ അഭിമുഖ സംഭാഷണങ്ങളിൽ നിന്നും, സ്വാമിജിയുമായി അടുത്ത ഏതാനും വർഷത്തെ അനുഭവങ്ങളിൽ നിന്നും അല്പം ചിലതൊക്കെ ഇവിടെ കുറിച്ചിടുന്നു. ഇവ പൂർണ്ണമല്ല. ചില രേഖാചിത്രങ്ങൾ മാത്രമാണ്. നിസ്സംഗനായ, നിർമമനായ എന്നാൽ പരമസാത്വികനും ഭക്തനും കരുണാമയനുമായ ഒരു സന്ന്യാസി ശ്രേഷ്ഠൻ എങ്ങനെയിരിക്കണമെന്നതിന് ഉത്തമമാതൃകയാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതി. അദ്ദേഹത്തിൻെറ സന്നിധിയിൽ ആദ്യം എത്തി ഏതാനും നിമിഷങ്ങൾ ചെലവഴിച്ചു കഴിയുന്ന ആരിലും സാത്വികഭാവവും ശാന്തിയും പ്രസരിക്കുമെന്നത് അനുഭവവേദ്യമാണ്.

## സപ്താഹങ്ങൾ

സ്വാമി ജ്ഞാനാനന്ദ സരസ്വതിയെന്ന നാമധേയം കേൾക്കുന്ന ആരും ആദ്യം സ്മരിക്കുന്നത് സ്വാമിജിയുടെ സപ്താഹത്തെപ്പറ്റിയാണ്. സപ്താഹമെന്നാൽ സ്വാമി ജ്ഞാനാനന്ദസരസ്വതിയെന്നു പറയുന്നവർ പോലുമുണ്ട്. ചുരുക്കത്തിൽ ഭാഗവതപുരാണത്തിന്റെ മറ്റൊരു പര്യായപദമാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതിയെന്നത്.

സ്വാമിജിയുടെ സപ്താഹം ഒരിക്കൽ ശ്രവിക്കാൻ ഭാഗ്യം ലഭിച്ചവർക്ക് ആജീവനാന്തം അത് ആസ്വാദ്യമായി അനുഭവപ്പെടുമായിരുന്നു. സ്വാമിജിക്ക് ഇത്രയധികം ആരാധകരും ഭക്തന്മാരും ശിഷ്യന്മാരുമുണ്ടായത് സപ്താഹശ്രവണത്തിൽ നിന്നാണെന്നു പറയുന്നതിലും അതിശയോക്തിയില്ല. കാരണം ഒരു തവണ കേൾക്കുന്നവർക്ക് അടുത്ത സപ്താഹവും കേൾക്കണമെന്ന് ആസക്തിയുണ്ടാകും. ഭാഗവതം പാണ്ഡവപൗത്രനായ പരീക്ഷിത്തിന് മോക്ഷം ലഭിക്കാനുണ്ടാക്കിയ കഥയല്ല, ശ്രോതാക്കളിൽ ഓരോരുത്തരോടുമുള്ള ഉപദേശസാരസംഗ്രഹമാണെന്ന് വ്യക്തമാക്കിക്കൊണ്ടാവും സപ്താഹം ആരംഭിക്കുന്നത്. തുടർന്ന് ഭാഗവതത്തിലെ ഓരോ കഥയും സംഭവങ്ങളും നമ്മുടെ നിത്യജീവിതവുമായി ബന്ധപ്പെടുത്തി അവയുടെ താത്വികാംശം വ്യക്തമാക്കിക്കൊണ്ടാവും പാരായണം മുന്നോട്ടു നീങ്ങുക. മൂവായിരത്തിലധികം ശ്രോതാക്കളുണ്ടായിരുന്ന സദസ്സുകളിൽപ്പോലും സൂചി വീണാൽ കേൾക്കുന്ന നിശ്ശബ്ദതയായിരിക്കും. വെളുപ്പിന് 6 മണി മുതൽ രാത്രി 9 മണി വരെ നീണ്ടു നിൽക്കുന്ന ഒരു തപസ്സായിരുന്നു സ്വാമിജിയുടെ സപ്താഹയജ്ഞങ്ങൾ.

ഭാഗവതം പ്രഥമസ്കന്ധത്തിൽ ശ്രോതാവിന്റെയും വക്താവിന്റെയും ലക്ഷണങ്ങൾ പ്രതിപാദിക്കുന്നു. പരീക്ഷിത്തിനെപ്പോലെ തീവ്രവിരക്തനും മുമുക്ഷുവുമായ ശ്രോതാവും ശ്രീശുകബ്രഹ്മർഷിയെപ്പോലെ പരമജ്ഞാനിയായ വക്താവും കൂടിച്ചേർന്നാലേ ഭാഗവതശ്രവണം പൂർണ്ണമാകുകയുള്ളു. ദ്വിതീയസ്കന്ധത്തിൽ ഭാഗവതം ശ്രവിക്കേണ്ട വിധികളെപ്പറ്റിയും തൃതീയം മുതൽ ദ്വാദശം വരെ സ്കന്ധങ്ങളിൽ സർഗ്ഗം മുതൽ ആശ്രയം വരെയുള്ള പത്തു ലക്ഷണങ്ങളുമാണ് വർണ്ണിക്കുന്നതെന്നും ആ നിലയിൽ വേണം ഭാഗവതത്തിലെ ഓരോ കഥയേയും ഗ്രഹിക്കേണ്ടതെന്നും സ്വാമിജി വ്യക്തമാക്കും.

ഭാഗവതത്തിലെ ഓരോ കഥയിലും ഭാഗവതകാരൻ ഒളിച്ചുവച്ചിരിക്കുന്ന ആധ്യാത്മികതത്ത്വം സ്വാമിജി ഏറ്റവും പാമരനായ ശ്രോതാവിനുപോലും ഗ്രഹിക്കത്തക്കവിധത്തിലാവും വർണ്ണിക്കുക. ഉദാഹരണമായി വരാഹാവതാരം. ഇത് കർമ്മവും കർമ്മയോഗവും തമ്മിലുള്ള വ്യത്യാസമാണു വെളിവാക്കുന്നത്. കർമ്മം ബന്ധകാരണമായിരിക്കുമ്പോൾ കർമ്മയോഗം ഈശ്വരാർപ്പണമാകയാൽ മോക്ഷകാരണവുമാണ്. സ്വാമിജിയുടെ മാസ്റ്റർ പീസുകളിൽ ഒന്നാണ് കപിലോപദേശം. സാംഖ്യം, യോഗം, ഭക്തി, കർമ്മം എന്നിവയിലൂടെയുള്ള ജീവന്റെ സംസാരഗതി സ്വാമിജി വ്യക്തമാക്കും. ദക്ഷയാഗത്തിലെ തത്ത്വം ജ്ഞാനയോഗമാണ്. ധ്രുവചരിതത്തിലെ സുരുചിയും സുനീതിയും അവിദ്യയും വിദ്യയുമാണ്. ഉത്തമനും ധ്രുവനും അവിവേകവും വിവേകവുമാണ്. അവിദ്യയേയും അവിവേകത്തെയും വെടിഞ്ഞ് വിദ്യയും വിവേകവും സ്വീകരിച്ചാലേ ജീവന്മുക്തി സംഭവിക്കുകയുള്ളുവെന്ന് ധ്രുവചരിതം കഥ വെളിവാക്കുന്നു. ഇതുപോലെ തന്നെ പ്രഹ്ലാദചരിതത്തിലെ തത്ത്വവും. ഹിരണ്യകശിപു ഭൗതിക സുഖഭോഗങ്ങളുടെ പ്രതീകമാണ്. പ്രഹ്ലാദനാകട്ടെ ആധ്യാത്മിക ജീവിതത്തിന്റെയും. ഇവ തമ്മി

ലുള്ള സംഘർഷത്തിൽ അന്തിമവിജയം ആധ്യാത്മികശക്തിക്കാണ്. ഇതാണ് നരസിംഹാവതാരം. അജ്ഞാനമാകുന്ന നക്രത്തിന്റെ വായിലകപ്പെട്ട ജീവനാകുന്ന ഗജേന്ദ്രൻ ഭഗവൽകാരുണ്യം കൊണ്ട് ജ്ഞാനം ലഭിച്ച് മുക്തനാകുന്നതാണ് ഗജേന്ദ്രമോക്ഷം. രുക്മിണീ സ്വയംവരം വെറുമൊരു കല്യാണഘോഷമല്ല. അതിലുമുണ്ട് ഗഹനമായ ആധ്യാത്മിക തത്ത്വം. ജീവനാകുന്ന രുക്മിണിയെ പഞ്ചേന്ദ്രിയങ്ങളും മനസ്സുമാകുന്ന സോദരന്മാർ തടവിലാക്കിയിരിക്കുന്നു. ഇവരിൽ നിന്നും മോചിപ്പിച്ച് ജീവന് ബ്രഹ്മത്തോട് ഐക്യം പ്രാപിക്കാൻ കഴിയുമെന്നതാണ് രുക്മിണീ സ്വയംവരം കഥ. ഇങ്ങനെ ഓരോ അവതാരത്തിലും ഭാഗവതത്തിലെ ഓരോ കഥയിലും ഉള്ളടക്കിവച്ചിരിക്കുന്ന ആധ്യാത്മികതത്ത്വം ലളിതമായി സ്വാമിജി വ്യാഖ്യാനിച്ചു കേൾപ്പിക്കുമ്പോൾ ശ്രോതാക്കൾക്കു പുതിയൊരനുഭവം തന്നെയായിരിക്കും. ഏഴു ദിവസവും അമൃതവാഹിനിയിൽ മുങ്ങിക്കഴിയുന്ന പ്രതീതി. യജ്ഞം സമാപിപ്പിച്ച് അവഭൃതസ്നാനവും നടത്തി പ്രസാദവും വാങ്ങിപ്പിരിയുമ്പോൾ സ്വാമിജിയുടെ സപ്താഹം തൊട്ടടുത്ത് എന്ന് എവിടെയുണ്ടെന്ന് തിരക്കുന്നവരായിരിക്കും അധികം പേരും.

സ്വാമിജിയുടെ സപ്താഹങ്ങൾക്കുള്ള മറ്റൊരു പ്രത്യേകത അത് അല്പം ചെലവേറിയ യജ്ഞമാണെന്നുള്ളതാണ്. വെറും ചടങ്ങിനു വേണ്ടിയോ, 'വഴിപാടു' നടത്താനായിട്ടോ സപ്താഹം നടത്തുന്നതിനോട് സ്വാമിജിക്ക് യോജിപ്പില്ല. യജ്ഞത്തിൽ പങ്കെടുക്കാൻ വിദൂരസ്ഥലങ്ങളിൽ വരുന്നവർക്കെല്ലാം താമസസൗകര്യം നൽകണം. എല്ലാ ദിവസവും സപ്താഹത്തിൽ പങ്കെടുക്കാനെത്തുന്നവർക്കെല്ലാം ഭക്ഷണം നൽകണമെന്നകാര്യവും നിർബന്ധമാണ്. രുക്മിണീ സ്വയംവരദിവസം വിഭവസമൃദ്ധമായ സദ്യയൊരുക്കണം. ഗണപതിഹോമം, നാമസങ്കീർത്തനങ്ങൾ, മൂന്നുനേരവും പൂജ, നിവേദ്യങ്ങൾ, അവതാര

ങ്ങൾക്കും മറ്റും വിശേഷാൽ പൂജകൾ, വേദാന്ത പ്രഭാഷണങ്ങൾ, ഹരികഥ, ഭജന എന്നിങ്ങനെ വിപുലമായ പരിപാടികൾ കാണും. രുക്മിണീ സ്വയംവരത്തിന് വിവാഹ ഘോഷം കെങ്കേമമാക്കണം. അതിനു രുക്മിണിയുടെ പ്രതിരൂപവുമായി ഘോഷയാത്ര നടത്തുന്ന കന്യകയ്ക്ക് ഒരു വർഷത്തിനുള്ളിൽ വിവാഹം നടക്കുമെന്ന് സ്വാമിജി പറയാറുണ്ട്. ഈ ലേഖകൻ അതിന് അനുഭവസ്ഥനുമാണ്. തിരുവനന്തപുരത്ത് ആറ്റുകാൽ ഭഗവതി ക്ഷേത്രത്തിൽ സ്വാമിജിയുടെ സപ്താഹം നടത്തണമെന്നാഗ്രഹിച്ച് എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. എന്നാൽ മാഹാത്മ്യം പറഞ്ഞുകഴിഞ്ഞ് സ്വാമിജിക്ക് അസുഖം ബാധിച്ച് കന്യാകുമാരിയിലേക്ക് മടങ്ങി. ശ്രീമദ് ചിദാനന്ദസരസ്വതി സ്വാമികൾ സപ്താഹം തുടർന്നു നടത്തി. ഈ ലേഖകൻ സപ്താഹ നടത്തിപ്പിന്റെ ഒരു ഭാരവാഹിയായിരുന്നു. സ്വാമിജിക്ക് കടുത്ത പനിയും അബോധാവസ്ഥയുമായി. എന്നാൽ അപ്പോഴും സ്വാമിജി കിടക്കയിൽ കിടന്നുകൊണ്ട് ഭാഗവതം ചൊല്ലുകയും നടത്തിപ്പിന്റെ ഓരോ കാര്യങ്ങൾ അന്വേഷിക്കുകയും ചെയ്യുമായിരുന്നു! സ്വാമിജിയുടെ നിർദ്ദേശാനുസരണം രുക്മിണീ സ്വയംവര ഘോഷയാത്രയിൽ രുക്മിണീ വിഗ്രഹം വഹിച്ചത് എന്റെ മകൾ സുനിതയായിരുന്നു. മൂന്നു വർഷം കഴിയാതെ വിവാഹം നടക്കുകയില്ലെന്നു ജ്യോത്സ്യന്മാർ പറഞ്ഞിരുന്ന എന്റെ മകൾക്ക് സപ്താഹം കഴിഞ്ഞ് ആറു മാസത്തിനുള്ളിൽ വിവാഹം കഴിഞ്ഞു! സ്വാമിജിയുടെ സപ്താഹയജ്ഞം എല്ലാ അർത്ഥത്തിലും യജ്ഞം തന്നെയാണെന്നും അതിൽ പങ്കെടുക്കുന്നവർക്കെല്ലാം യജ്ഞഫലം ലഭിക്കുമായിരുന്നുവെന്നും വ്യക്തമാക്കാനാണീ സംഭവം ഇവിടെ രേഖപ്പെടുത്തിയത്. അതുകൊണ്ടാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ സപ്താഹങ്ങൾക്ക് ഭക്തജന പ്രവാഹം ഉണ്ടാകുമായിരുന്നത്. ഏകാദശസ്കന്ധം മുഴുവൻ പാരായണം ചെയ്തുകഴിഞ്ഞ് ഏതാണ്ട് രണ്ടു മണിക്കൂർ കൊണ്ട് സ്വാമിജി സകല ആധ്യാത്മിക തത്ത്വ

ങ്ങളും വെളിവാക്കും. എല്ലാം കഴിയുമ്പോൾ "അജ്ഞാന നിദ്രയിൽ നിന്നുണരൂ. സ്വയം ബോധ സ്വരൂപത്തിലേക്കു ചേരൂ..." എന്ന് ഉൾവിളി ഓരോ ശ്രോതാവിനും ഉണ്ടായി ക്കഴിഞ്ഞിരിക്കും.

ഭാഗവത മാഹാത്മ്യത്തിൽ ചില സപ്താഹനിയമങ്ങൾ നിഷ്കർഷിക്കുന്നുണ്ട്. സൂര്യോദയം മുതൽ മൂന്നരയാമം വരെയും സാന്ദ്രവും സുഖകരമായ സ്വരത്തോടു കൂടിയും മധ്യാഹ്നത്തിൽ രണ്ടരനാഴിക നേരം നിർത്തിയും വിഷ്ണു ഭക്തന്മാരെ ഹരിനാമകീർത്തനങ്ങൾ കൊണ്ടു രസി പ്പിച്ചും പ്രവചനം ചെയ്യുക തുടങ്ങിയവ അതേ പടി പാലി ക്കുന്നവയായിരുന്നു സ്വാമിജിയുടെ സപ്താഹങ്ങൾ. ശ്രീ ശുകബ്രഹ്മർഷി പരീക്ഷിത്തിന് ജീവന്മുക്തി ലഭിക്കണ മെന്ന ആഗ്രഹത്തോടെയാണ് പ്രഥമ സപ്താഹം നടത്തി യത്. സ്വാമി ജ്ഞാനാനന്ദ സരസ്വതിയും ശ്രോതാക്കൾക്കു ഭക്തിയും മുക്തിയും ലഭിക്കണമെന്ന തീവ്രമായ അഭിലാ ഷത്തോടെയായിരുന്നു സപ്താഹങ്ങൾ നടത്തിയിരുന്നത്. അവതാരസമയങ്ങളിൽ സ്വാമിജി ഭക്തികൊണ്ട് അലിഞ്ഞ് കണ്ണുനീർ തൂകി ഗദ്ഗദകണ്ഠനായിത്തീരും. കരിമ്പുഴ ശ്രീരാമസ്വാമിയുടെ പരമഭക്തനായ സ്വാമിജി ശ്രീരാമാവതാരാവസരത്തിലും ശ്രീകൃഷ്ണാവതാരഘട്ട ത്തിലുമൊക്കെ തൊണ്ടയിടറി "കൃഷ്ണ കൃഷ്ണാ...." എന്നു ജപിക്കുന്നതു കേൾക്കുമ്പോൾ ആ ഭക്തിപാരവശ്യ ത്തിൻെറ അലയൊലികൾ ശ്രോതാക്കളുടെ ചിത്തത്തി ലേക്കു പാഞ്ഞുകയറി സർവ്വരേയും ദിവ്യാനുഭൂതിയി ലേക്കു നയിക്കും. സ്വാമിജിയുടെ സപ്താഹശ്രവണം തന്നെ പുണ്യപ്രദമാണെന്ന് ഭക്തജനങ്ങൾ വിശ്വസിച്ചി രുന്നു.

## സത്സംഗങ്ങൾ

സ്വാമി ജ്ഞാനാനന്ദസരസ്വതി കേരളത്തിലങ്ങോളമി

ങ്ങോളവും ഭാരതത്തിന്റെ പല ഭാഗങ്ങളിലുമായി ഏകദേശം അഞ്ഞൂറിലധികം ഭാഗവത സപ്താഹങ്ങൾ നടത്തിയിട്ടുണ്ട്. എന്നാൽ പതിനായിരക്കണക്കിന് പ്രഭാഷണങ്ങളും അന്തർയോഗങ്ങളുമാണ് നടത്തിയിട്ടുള്ളത്. സംസാരിക്കാൻ ബുദ്ധിമുട്ടുള്ള അവസരങ്ങളിലൊഴികെയുള്ള ദിവസങ്ങളിലെല്ലാം ആനന്ദകുടീരത്തിൽ രാവിലെയും വൈകുന്നേരവും സ്വാമിജിയുടെ സത്സംഗമുണ്ടായിരിക്കും. എവിടെപ്പോയാലും അദ്ദേഹത്തിനു ചുറ്റും ജിജ്ഞാസുക്കൾ കൂടും. അവരോട് ലോകകാര്യങ്ങളൊന്നും പറയുകയില്ല. ആധ്യാത്മിക വിഷയങ്ങൾ ലളിതമായി വിശദീകരിച്ചു കൊടുക്കും. ചുരുക്കത്തിൽ സ്വാമിജി പോകുന്നിടത്തെല്ലാം സത്സംഗങ്ങൾ അനവരതം നടന്നുകൊണ്ടിരിക്കും.

ശങ്കരാചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളതുപോലെ സത്സംഗം കൊണ്ട് നിസ്സംഗത്വവും നിസ്സംഗത്വം കൊണ്ട് പടിപടിയായി ജീവന്മുക്തിയും ലഭിക്കുമെന്ന് സ്വാമിജിയുടെ സത്സംഗത്തിൽ പങ്കുകൊണ്ടിട്ടുള്ളവർക്കെല്ലാം അനുഭവവേദ്യമാണ് ഏതു പ്രഭാഷണവും ആരംഭിക്കുമ്പോൾ അല്ലെങ്കിൽ അവസാനിപ്പിക്കുമ്പോൾ ഭഗവൽ പാദാരവിന്ദങ്ങളിൽ പരിപൂർണ്ണ ശരണാഗതി പ്രാപിക്കുന്ന ഒരു സത്യാന്വേഷിക്ക്, അല്ലെങ്കിൽ ഭക്തന്, യാതൊരു ഭയവും കൂടാതെ ദൃഢചിത്തതയോടെ ജീവിതം മുന്നോട്ടു കൊണ്ടുപോകാൻ ഒരു വിഷമവും വരികയില്ല എന്ന് ഉറപ്പു നൽകും. അതോടെ സ്വാമിജിയുമായി അടുക്കണമെന്നും കൂടുതൽ കൂടുതൽ അറിയണമെന്നും ആഗ്രഹം നാമ്പിടും. പല സംശയങ്ങളും മാറിക്കിട്ടും.

ഒരാൾക്കും ഗ്രന്ഥപാരായണത്തിലൂടെയോ ക്ഷേത്രാരാധനയിൽ കൂടി മാത്രമോ ആധ്യാത്മിക ജ്ഞാനം ലഭിക്കുക

യില്ല. ഇത് പുണ്യാത്മാക്കളുമായുള്ള നിരന്തര സമ്പർക്കത്തിലൂടെ മാത്രമേ ലഭിക്കുകയുള്ളൂ. ഭഗവാനെ അതിയായി സ്നേഹിക്കുന്നവരുമായുള്ള പരിചയം, അവരുമായി ഭഗവത് വിഷയങ്ങൾ ചർച്ച ചെയ്യൽ, അവരുടെ പാദസേവ, അവരുടെ ജീവിതം മാതൃകയാക്കൽ ഇവയെല്ലാം ഒരു വ്യക്തിയെ സാധകനും ആത്മാന്വേഷിയുമാക്കും. ഗുരുകടാക്ഷം പരിപൂർണ്ണമായി ലഭിച്ചാൽ ആത്മസാക്ഷാത്കാരം നേടുകയും ചെയ്യാം.

ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ സത്സംഗമുഹൂർത്തങ്ങളിൽ പങ്കുകൊള്ളാൻ സാധിച്ചിട്ടുള്ളവർക്കെല്ലാം അതിൻെറ മാധുര്യവും ആനന്ദവും അനുഭവിച്ചറിയാൻ കഴിഞ്ഞിട്ടുണ്ട്. എത്രത്തോളം ശാസ്ത്രം പഠിച്ചാലും എന്തൊക്കെ പ്രയത്നിച്ചാലും ശരിയായ വസ്തുബോധവും നിസ്സംഗത്വവും കൈവരുന്നതിന് സത്സംഗം ഒന്നുകൊണ്ടു മാത്രമേ സാധിക്കുകയുള്ളൂവെന്ന് മഹാഭാരതം അനുശാസനപർവ്വത്തിൽ ഭീഷ്മ പിതാമഹൻ ഉപദേശിക്കുന്നത് ശരിയാണെന്ന് സ്വാമിജിയുമായി ബന്ധപ്പെട്ടു കഴിയുമ്പോഴേ ബോധ്യമാകുകയുള്ളൂ. തന്നെ സമീപിക്കുന്നവർക്കെല്ലാം യാതൊരു ലോഭവും കൂടാതെ സത്സംഗം നൽകാൻ ഇത്രയും സമയം വിനിയോഗിച്ചിട്ടുള്ള മറ്റൊരാചാര്യൻ സ്വാമി ശിവാനന്ദ സരസ്വതി മാത്രമേയുള്ളൂവെന്നു പറയാം. എപ്പോൾ വന്നാലും സ്വാമിജിയെ ദർശിക്കാം. ആത്മാന്വേഷിയാണ് എന്നറിഞ്ഞാൽ പിന്നെ വളരെ സന്തോഷത്തോടുകൂടി അവർക്കു വേണ്ടുന്നതെല്ലാം വാരിക്കോരി വിളമ്പും. ഭക്ഷണവും സ്നേഹവും വിളമ്പുന്നതുപോലെതന്നെ യാതൊരു ലുബ്ധും കൂടാതെയാണ് ആധ്യാത്മിക തത്ത്വങ്ങൾ അമൃതരൂപത്തിലാക്കി സ്വാമിജി വിളമ്പിക്കൊടുത്തിരുന്നത്. അതുകൊണ്ടു തന്നെയാണ് സ്വാമിജിയെ ജീവനു തുല്യം സ്നേഹിക്കുന്ന ആയിരക്കണക്കിന് ഭക്തന്മാരുണ്ടായതും.

8

## അന്നദാനമെന്ന മഹായജ്ഞം

സ്വാമിജിയുടെ അന്നദാനത്തെക്കുറിച്ച് രണ്ടാമധ്യാ യത്തിൽ സൂചിപ്പിച്ചു. ദാനങ്ങളിൽ വച്ച് പരമശ്രേഷ്ഠമാ യതാണ് അന്നദാനം. അന്നദാനത്തെ മഹാനാരായണപൂജ യായിട്ടാണു പുണ്യാത്മാക്കൾ കരുതിയിരുന്നത്. ദാന ത്തെക്കുറിച്ച് സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ അഭി പ്രായം: ''ഒരു ജീവിയേയും മനസാ വാചാ കർമ്മണാ ഉപദ്ര വിക്കാതിരിക്കുന്നതു പരമമായ ദാനം''. ദാനത്തിൻെറ മുഖ്യമായ ഘടകങ്ങൾ കാലം, ദേശം, പാത്രം എന്നിങ്ങനെ മൂന്നാണ്. പ്രസ്തുത മൂന്നു ഘടകങ്ങളേയും നോക്കി വേണം ദാനം നടത്താൻ. തക്കതായ ദേശത്തും തക്കതായ കാലത്തും അർഹമായ പാത്രത്തിലുമായിരിക്കണം ദാനം. അങ്ങനെ ചെയ്യപ്പെടുന്ന ദാനം വളരെ ഫലവത്താണ്. കാല ത്തേയും ദേശത്തേയും പാത്രത്തേയും നോക്കി യാതൊരു പ്രത്യുപകാരോദ്ദേശ്യവുമില്ലാതെ ശാസ്ത്രവിധിയനുസരി ച്ചാണ് സാത്വികന്മാർ ദാനകർമ്മത്തെ നടത്തേണ്ടത്.

ഇനി അന്നദാനത്തെക്കുറിച്ചുള്ള സ്വാമിജിയുടെ കാഴ്ചപ്പാട് നോക്കാം: ''മദ്ധ്യാഹ്നസമയത്ത് ആഹാരം കിട്ടാതെ വിഷമിക്കുന്ന ഒരാൾക്ക് നല്ല ആഹാരപദാർത്ഥ ങ്ങളെ ഔദാര്യത്തോടുകൂടി കൊടുക്കുന്നത് ശരിയായ ദാനമാണ്. എന്നാൽ മദ്ധ്യാഹ്നസമയത്തല്ലാതെയോ വിശ പ്പില്ലാത്ത ആൾക്കോ കൊടുക്കപ്പെടുന്ന ദാനം തക്കതായ ദാനമാണെന്നു പറഞ്ഞുകൂടാ.

ഉത്തമങ്ങളായ ദാനങ്ങളെക്കൊണ്ടു ദാതാവിനു പാപ നിവൃത്തിയും പുണ്യാഭിവൃദ്ധിയുമുണ്ടാകും. എന്നാൽ അഭിമാനമില്ലാതിരിക്കുകയും വേണം. താൻ ഇന്നിന്ന തൊക്കെ ചെയ്തുവെന്നഭിമാനിക്കുകയോ, അതു മറ്റുള്ള വരെ അറിയിക്കുകയോ ചെയ്യരുത്. അങ്ങനെയും കൂടി യാവണം ദാനം ചെയ്യേണ്ടതെന്നു മറക്കരുത്.''

ദാനത്തെക്കുറിച്ച് പ്രത്യേകിച്ച് അന്നദാനത്തെക്കുറിച്ച് സ്വാമിജി ശിഷ്യന്മാരെ ഉപദേശിക്കുക മാത്രമല്ല ചെയ്തിട്ടുള്ളത്. ഏതൊരു സന്ന്യാസിക്കും മഠാധിപതിക്കും ഗൃഹസ്ഥനും മാതൃകയാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ അന്നദാനം. ഇരുനിലക്കോട്ടു വച്ചും കൊണ്ടയൂർ വച്ചും ആനന്ദകുടീരത്തിലും സ്വാമി മദ്ധ്യാഹ്നത്തിനു മുമ്പു വന്നെത്തുന്ന സന്ദർശകർക്കെല്ലാം ആഹാരം കൊടുത്തേ വിടാറുള്ളൂ. അതും സ്വന്തം കൈകൊണ്ട് സർവ്വർക്കും വിളമ്പണമെന്നു നിർബന്ധവുമുണ്ട്. വളരെ അവശതയിൽ കഴിയുമ്പോൾ പോലും സ്വാമിജിയെന്തിനാണിങ്ങനെ സാഹസപ്പെടുന്നതെന്ന് ഈയുള്ളവൻ പോലും അത്ഭുതപ്പെട്ടിട്ടുണ്ട്. പിന്നീടതിന്റെ തത്ത്വം മനസ്സിലായി. അന്നം നൽകുന്നത് പൂർണ്ണമായ മനസ്സോടെ ഔദാര്യത്തോടെയാവണം. എങ്കിലേ അതിനു ഫലമുള്ളൂ. മറ്റു വല്ലവരേയും വിളമ്പാനേല്പിച്ചാൽ അവർ മനസ്സിൽ ശപിച്ചുകൊണ്ടു വിളമ്പിയെന്നു വരും. അല്ലെങ്കിൽ വിളമ്പുന്നതിൽ പിശുക്കു കാണിച്ചുവെന്നു വരാം. അതു സ്വാമിജിക്കിഷ്ടമില്ല. അതുകൊണ്ട് തൃപ്തിയാവോളം - സ്വാമിജിക്കു മതിയെന്നു തോന്നുന്നിടത്തോളം - വിളമ്പുന്നതാണ് രീതി. ഭക്ഷണം കഴിച്ചെഴുന്നേല്ക്കുന്നത് പരിപൂർണ്ണ സംതൃപ്തിയോടെയായിരിക്കണം.

സ്വാമിജി ഊണു കഴിക്കുന്നതിനു മുമ്പായി ജോലിക്കാരെയൊക്കെ വിളിച്ചിരുത്തിക്കഴിയും. ആശ്രമവുമായി ബന്ധപ്പെട്ടു വരുന്ന കൂലിപ്പണിക്കാർക്കൊക്കെ അവിടെ നിന്നും ഊണു നൽകും. എന്നിട്ടു സ്വാമിജി ഗേറ്റിൽ വന്നു നിന്നു നോക്കും; ആരെങ്കിലും വിശന്നു വരുന്നുണ്ടോ, ഏതെങ്കിലും പാവങ്ങളോ കുട്ടികളോ ചുറ്റി നില്പുണ്ടോ എന്ന്. അവരെയും കൂട്ടിക്കൊണ്ടുവന്ന് വിളമ്പിക്കൊടുത്തതിനു ശേഷം മാത്രമാണു സ്വാമിജിയുടെ ഊണ്.

ഇത്രയും പേർക്ക് നിത്യവും വച്ചുവിളമ്പാൻ പാഞ്ചാലിയുടെ അക്ഷയപാത്രം സ്വാമിജിയുടെ കയ്യിലുണ്ടോയെന്ന് ആരും സംശയിക്കും. ആശ്രമത്തിന് ഭക്തജനങ്ങൾ നൽകുന്ന സംഭാവനയിൽ നല്ലൊരു പങ്ക് അന്നദാനത്തിനായിട്ടാണു വിനിയോഗിക്കപ്പെടുക. അത് ഒരിക്കലും മുട്ടാറുമില്ല. 'കൊടുക്കുന്തോറുമേറിടും' എന്നു വിദ്യയെപ്പറ്റിപ്പറഞ്ഞത് അന്നദാനത്തിനും ബാധകമാണെന്നുള്ളതിന് തെളിവു കൂടിയാണിത്.

ആശ്രമത്തിലെ ഭക്ഷണപദാർത്ഥങ്ങൾക്കും സാത്വികഗുണമുണ്ടായിരിക്കും. എങ്ങനെയുള്ള ആഹാരമാണു നാം കഴിക്കേണ്ടത്? സ്വാമിജി പറയുന്നു: ''ആഹാര ശുദ്ധി സത്വ ശുദ്ധിഃ' ആഹാരശുദ്ധി കൊണ്ടാണ് അന്തഃകരണശുദ്ധിയുണ്ടാവുന്നത് എന്നാണു ശാസ്ത്രം. ആപത്കാലത്തൊഴിച്ച് മറ്റു സന്ദർഭങ്ങളിൽ അഭക്ഷ്യാന്നത്തെ വർജ്ജിക്കണം. മരണം സ്വാഭാവികമെന്നു വരുന്ന ഘട്ടത്തിൽ എന്താഹാരം കഴിച്ചാലും, ആകാശത്തിൽ ചളി പറ്റാത്തതു പോലെ, അയാളിൽ യാതൊരു പാപവും പറ്റുന്നില്ല' - എന്നിങ്ങനെ സ്മൃതിയും മേൽ പ്രസ്താവിച്ച അഭിപ്രായത്തെ സമർത്ഥിക്കുന്നുണ്ട്.''

ആഹാരം ശുദ്ധ സാത്വികവും ജീവിക്കാൻ വേണ്ടി മാത്രമുള്ളതുമായിരിക്കണമെന്നു സാരം. ആനന്ദകുടീരത്തിലെ ഭക്ഷണവും ഭക്ഷണക്രമവും സന്ന്യാസിമാർക്കും ഭക്തർക്കും അന്തഃകരണശുദ്ധിയും 'അന്നമയകോശ'ശുദ്ധിയും നൽകുന്ന വിധത്തിലാണ്. സാധാരണയായി രാവിലെ ഇഡ്ഢലിയോ ദോശയോ ആയിരിക്കും. പഴം പുഴുങ്ങിയതും കാണും. ഉച്ചയ്ക്ക് ഒരു തോരൻ അഥവാ മെഴുക്കുപുരട്ടി, പർപ്പടകം, ഒരു കൂട്ടുകറി, ഒരച്ചാർ, സാമ്പാർ, മോര് എന്നിവയായിരിക്കും വിഭവങ്ങൾ. വിശേഷദിവസങ്ങളിലോ ഏതെങ്കിലും ഭക്തൻെറ വക

യായി സദ്യ നടത്തുമ്പോഴോ കാളനോ ഓലനോ ഉണ്ടാകും പായസവും തയ്യാറാക്കും. അത്താഴത്തിന് ചോറോ അല്ലെങ്കിൽ പൊടിയരിക്കഞ്ഞിയോ ആയിരിക്കും. ആമാശയത്തിന് അധികശ്രമം കൊടുക്കാത്ത തരത്തിൽ ഭക്ഷ്യപേയങ്ങൾ ഉപയോഗിക്കുന്നവർക്ക് ഉദരരോഗങ്ങൾ ഉണ്ടാകുകയില്ല. അതിന് അനുയോജ്യമാണ് ആശ്രമത്തിൽ തയ്യാറാക്കി നൽകുന്ന ആഹാരം.

## സമയനിഷ്ഠ

സ്വാമി ജ്ഞാനാനന്ദസരസ്വതിയുടെ സമയനിഷ്ഠ വളരെ പ്രസിദ്ധമാണ് യജ്ഞങ്ങൾക്കായാലും സത്സംഗങ്ങൾക്കായാലും നിത്യജീവിതത്തിലായാലും എന്തിന് പൂജാമുറിയിൽപോലും സമയനിഷ്ഠ പാലിക്കുന്ന കാര്യത്തിൽ സ്വാമിജി മാതൃകയാണ്. സപ്താഹയജ്ഞം നടക്കുമ്പോൾ മാഹാത്മ്യം മുതൽ എട്ടു ദിവസവും പാരായണം, വ്യാഖ്യാനപ്രഭാഷണം, പൂജകൾ, ഭക്ഷണം എന്നിവയ്ക്കുള്ള സമയം കൃത്യമായി പാലിക്കും. ഉദാഹരണമായി ശ്രീരാമാവതാരം ഇന്ന ദിവസം ഇത്രമണിക്കെന്നു സ്വാമിജി പറഞ്ഞാൽ അതിനു മാറ്റം വരാറില്ല. ആ സമയത്ത് ആ ഭാഗമെത്തിയിരിക്കും. സ്വാമിജിയുടെ പ്രഭാഷണങ്ങളിൽ വലിച്ചുനീട്ടലോ വെട്ടിച്ചുരുക്കലോ കാണില്ല. നിശ്ചിത സമയത്തിനുള്ളിൽ കൃത്യമായി കാച്ചിക്കുറുക്കി പഞ്ചസാരയും ചേർത്ത് തത്ത്വം വിളമ്പുന്ന അനുഭവം. വെള്ളം ചേർത്ത് വയറുനിറയ്ക്കുന്നതിനേക്കാൾ എത്രയോ ഗുണകരവും സ്വാദിഷ്ഠവുമാണ് സ്വാമിജിയുടെ പ്രഭാഷണങ്ങൾ. എല്ലാ പരിപാടികൾക്കും ഇതേരീതിയിൽ സമയക്രമം പാലിച്ചായിരിക്കും മുന്നോട്ടു പോകുക. അതുകൊണ്ട് സപ്താഹം പൂർത്തിയാകാതെ വരുകയോ നേരത്തേ തീരുകയോ ചെയ്യുന്ന പ്രശ്നം ഉണ്ടാകാറില്ല.

അന്തർയോഗങ്ങളിലും സത്സംഗങ്ങളിലുമെല്ലാം ഈ സമയക്രമം സ്വാമിജി അനുഷ്ഠിക്കാറുണ്ടായിരുന്നു. ആശ്രമത്തിലെ ടൈംടേബിൾ മുമ്പു സൂചിപ്പിച്ചു. സകല പ്രവർത്തനങ്ങളും ക്ലോക്കിലെ സൂചിക്കനുസരിച്ചു ചിട്ടയായി നടന്നിരിക്കും. ശിഷ്യന്മാരെയും മറ്റും ഈ സമയക്രമം പാലിക്കാൻ പരിശീലിപ്പിക്കുകയും ചെയ്യും. 'സമയം കിട്ടിയില്ല' എന്ന വാക്കുകൾക്ക് സ്വാമിജിയുടെ മുന്നിൽ വിലയില്ല. സമയം നമ്മുടേതാണ്. നമുക്കാവശ്യമുള്ളത്ര ഉപയോഗിക്കാം. അതിന് മനസ്സു വേണമെന്നു മാത്രം. വളരെയധികം ജോലികൾ ഉണ്ടെങ്കിൽ പോലും ആയതിലൊന്നെങ്കിലും മാറ്റിവച്ചതായിട്ടോ നടത്താതെ പോയതായിട്ടോ ചരിത്രമില്ല. ജോലിക്കൂടുതലുണ്ടായാൽ സമയനിഷ്ഠ തെറ്റുന്ന പ്രശ്നവുമില്ല. അതാണ് സ്വാമിജിയുടെ ചിട്ട.

## ചരാചരസ്നേഹം

ജരായുജം, അണ്ഡജം, സ്വേദജം, ഉത്ഭിജം എന്നിങ്ങനെയുള്ള ശരീരികൾ നാലു പ്രകാരത്തിലുള്ളവയാണ്. ശിശുവിനെ പ്രസവിച്ചുണ്ടാകുന്ന വർഗ്ഗത്തെയാണ് ജരായുജമെന്നു പറയുന്നത്. മുട്ട വിരിഞ്ഞുണ്ടാകുന്ന വർഗ്ഗത്തെയാണ് അണ്ഡജമെന്നു പറയുന്നത്. വിയർപ്പിൽ നിന്നും അഴുക്കിൽ നിന്നും ജനിക്കുന്ന വർഗ്ഗത്തെ സ്വേദജമെന്നു പറയുന്നു. വിത്തിൽനിന്നും പൊട്ടിമുളച്ചുണ്ടാകുന്ന വൃക്ഷതൃണാദികൾ ഉത്ഭിജങ്ങളുമാണ്. മനുഷ്യരും മൃഗങ്ങളും ജരായുജവർഗ്ഗത്തിൽപ്പെടുന്നു. പക്ഷികൾ അണ്ഡജങ്ങളാണ്. കൊതുക്, ഈച്ച, ചില കൃമികൾ തുടങ്ങിയവയെല്ലാം സ്വേദജങ്ങളിൽപ്പെടും. ഇങ്ങനെ ജീവന്മാരുടെ ശരീരത്തിന് ഭേദവും ഉൽക്കർഷാപകർഷങ്ങളും ഉണ്ടാകാൻ കാരണം ഓരോ ജീവൻെറയും കർമ്മവിശേഷം തന്നെ. പ്രാരബ്ധത്തെ അനുഭവിക്കാനാണല്ലോ സ്ഥൂലശ

രീരം. പ്രാരബ്ധകർമ്മം ഏതു രൂപത്തിലായിരിക്കുന്നുവോ അതിന്നനുരൂപമായിരിക്കും സ്ഥൂലശരീരവും."

ഭൂമുഖത്തുള്ള സർവ്വജീവജാലങ്ങളും ബ്രഹ്മത്തിൻെറ ഭാഗമാണെന്നു വ്യക്തമാക്കാനാണ് മേൽപ്പറഞ്ഞ വാക്യങ്ങൾ ഉദ്ധരിച്ചു ചേർത്തത്. ഓരോ ജീവനും പ്രാരബ്ധകർമ്മഫലമായി ഓരോ തരം ശരീരമെടുക്കേണ്ടി വരുന്നു. മനുഷ്യർ, മൃഗങ്ങൾ, തിര്യക്കുകൾ, വൃക്ഷലതാദികൾ എന്നിവയ്ക്കൊന്നിനും തമ്മിൽ ഭേദം കല്പിക്കേണ്ട കാര്യമില്ലെന്നും ലോകാസമസ്താ സുഖിനോഭവന്തു എന്നതാണു നമ്മുടെ ആദർശമെന്നും എല്ലാ ആചാര്യന്മാരും അർത്ഥശങ്കയ്ക്കിടയില്ലാതെ വെളിവാക്കിയിട്ടുണ്ട്. അതനുസരിച്ച് ഇതര ജീവികളെ സ്വന്തം ആത്മാവായി സ്നേഹിക്കുന്നവർ എത്ര പേരുണ്ട്? വളരെ ചുരുക്കം! സ്വാമി ജ്ഞാനാനന്ദസരസ്വതി ചരാചരസ്നേഹത്തിൻെറ മൂർത്തിമദ്ഭാവമാണ്.

ആശ്രമത്തിൽ വരുന്നവരോട് ഏതു ജാതിയെന്നോ മതമെന്നോ ജോലിയെന്തെന്നോ ഒന്നും തന്നെ സ്വാമിജി അന്വേഷിക്കാറില്ല. ജിജ്ഞാസുക്കളായി എത്തുന്ന സർവ്വർക്കും അവിടെനിന്നും ജ്ഞാനവും ഭക്തിയും ഭക്ഷണവും ലഭിക്കും. കൊണ്ടയൂർ ആശ്രമത്തിൽ വച്ച് ഉച്ചഭക്ഷണ സമയത്ത് സ്വാമിജി കന്നുകാലികളെ മേയ്ക്കാൻ വരുന്ന ഹരിജൻ ബാലന്മാരെ കൂട്ടിക്കൊണ്ടുവന്നു ഭക്ഷണം കൊടുത്തിരുന്നത് ഓർമ്മിക്കുക. ആനന്ദകുടീരത്തിലും പുറം ജോലിക്കായി വരുന്ന കൂലിപ്പണിക്കാർക്കൊക്കെ ആശ്രമത്തിനുള്ളിൽ വിളിച്ചിരുത്തി ഭക്ഷണം വിളമ്പിക്കൊടുക്കുന്നതു കാണാം. മനുഷ്യരോടു മാത്രമല്ല, പട്ടി, പൂച്ച, പശു, കാള തുടങ്ങിയ ജീവികളോടും പക്ഷികളോടുമെല്ലാം ഇതേ സ്നേഹഭാവം പ്രകടിപ്പിക്കും. സ്വാമിജിയുടെ കൈയിൽ നിന്നും ഭക്ഷണം കഴിച്ച് ആനന്ദകുടീരത്തിൽ ഒരു 'മൈന' വളർന്നിരുന്നു.

ചരാചരസ്നേഹം പ്രസംഗത്തിലല്ല, പ്രവൃത്തിയിലാണു വേണ്ടതെന്ന് സ്വാമിജി മറ്റുള്ളവർക്കു കാണിച്ചുകൊടുക്കുകയാണു ചെയ്തിരുന്നത്.

ആശ്രമത്തിൽ വരുന്നവരുടെ ഇഷ്ടാനിഷ്ടങ്ങൾ മനസ്സിലാക്കി അതനുസരിച്ച് അവരെ സല്ക്കരിക്കുന്നത് സ്വാമിജിക്ക് പ്രത്യേക ആനന്ദമായിരുന്നു. ശിഷ്യന്മാർക്ക് ആർക്കെങ്കിലും അസുഖമോ മറ്റോ വന്നാൽ ഉത്കണ്ഠയോടെ ചികിത്സയ്ക്കു വേണ്ട ഏർപ്പാടുകൾ ചെയ്യുക സ്വാമിജിയായിരിക്കും. ദൂരദിക്കുകളിൽ നിന്നും സന്ദർശകർ ആരെങ്കിലും വന്നാൽ അവർ മടങ്ങിപ്പോകുമ്പോൾ തീവണ്ടിയിലോ ബസ്സിലോ വച്ച് കഴിക്കാൻ ഭക്ഷണപ്പൊതി കൊടുത്തയയ്ക്കുന്നത് ഈ ഗ്രന്ഥകർത്താവ് കണ്ടിട്ടുണ്ട്.

## നർമ്മബോധം

സ്വാമിജിയുടെ നർമ്മബോധം അടുത്തവർക്കെല്ലാം അനുഭവവേദ്യമാണ്. കുട്ടിക്കാലത്ത് പാഠകം പറയാൻ പരിശീലിച്ചിരുന്നതുകൊണ്ടാകാം അന്യരെ അനുകരിച്ച് സംസാരിക്കാൻ അസാമാന്യ വിരുതുണ്ടായിരുന്നു. ചില പ്രത്യേക സംസാരരീതികളും നീട്ടലും കുറുക്കലുമൊക്കെ 'മിമിക്രി' കാണിക്കുന്നതുപോലെ സ്വാമിജി അനുകരിച്ചു കാണിക്കും. നർമ്മം സ്വാമിജിയുടെ ജന്മഗുണമാണെന്നു പറയാം. ഈ ഗ്രന്ഥകർത്താവ് സ്വാമിജിയുടെ ജീവചരിത്രമെഴുതണമെന്ന ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ പറഞ്ഞു: "എന്റെ ജീവചരിത്രം പറഞ്ഞു തരണമല്ലേ? എഴുതിക്കോളൂ. ഗോവിന്ദവാരിയർ പത്തെൺപതു കൊല്ലം മുമ്പു ജനിച്ചു. അങ്ങുമിങ്ങുമൊക്കെ അലഞ്ഞു നടന്ന് എങ്ങനെയോ ജീവിച്ചു. ഇപ്പോഴിതാ ഇവിടെയിങ്ങനെ കുത്തിയിരിക്കുന്നു...... ഇതാണ് ജീവചരിത്രം. പോരേ?"

ഈ വാക്കുകളിലടങ്ങിയിരിക്കുന്ന നർമ്മം ആലോചനാമൃതമാണ്. എങ്ങോ ജനിച്ച ഒരു ഗോവിന്ദവാരിയരുടെ ജീവചരിത്രം അറിഞ്ഞിട്ട് നിങ്ങൾക്കെന്തു പ്രയോജനം എന്ന് ഭംഗ്യന്തരേണ ചോദിക്കുകയായിരുന്നു സ്വാമിജി.

ഒരിക്കൽ ഒരാൾ വലിയ വേദാന്ത പണ്ഡിതൻ എന്ന ഭാവത്തിൽ സ്വാമിജിയുടെ അറിവൊന്നളക്കാൻ ആനന്ദ കുടീരത്തിലെത്തി. അയാളുടെ വരവും മട്ടും ഭാവവും കണ്ടപ്പോൾ സ്വാമിജിക്കു രോഗം മനസ്സിലായി. അയാളെ ബഹുമാനത്തോടെ സ്വീകരിച്ചിരുത്തി. ആ മനുഷ്യൻ ചോദിച്ച ചോദ്യങ്ങൾക്കൊന്നിനും ഉത്തരം പറയാതെ ഒന്നുമറിയാത്ത പൊട്ടൻെറ ഭാഗം അഭിനയിക്കുകയും ചെയ്തു. അയാൾ പോയിക്കഴിഞ്ഞശേഷം ശിഷ്യന്മാരിൽ ചിലർ സ്വാമിജിയോടിതിനെക്കുറിച്ച് ചോദിച്ചപ്പോൾ പറഞ്ഞ മറുപടിയിതാണ്: ''അയാൾക്ക് എന്നെക്കാൾ പാണ്ഡിത്യമുണ്ടെന്നാണ് ഭാവം. പാവം, ആ സന്തോഷത്തെ ഞാനായിട്ടെന്തിനു നശിപ്പിക്കണം?''

മറ്റൊരു സംഭവം. ഒരു ശിഷ്യനോട് സ്വാമിജി എന്തോ എഴുതിക്കൊണ്ടുവരാൻ ആവശ്യപ്പെട്ടു. സാമാന്യം പിശുക്കുള്ള ശിഷ്യൻ എഴുതാനുള്ള കടലാസ്സു വാങ്ങാനുള്ള കാശിന് മറ്റു ശിഷ്യന്മാരിൽ ചിലരെ സമീപിച്ചു. അവരാരും കൊടുത്തില്ല. അപ്പോൾ ഗുരുവിൻെറ അടുത്തു തന്നെ വന്ന് എഴുതാൻ കടലാസ്സു വേണമെന്നാവശ്യപ്പെട്ടു. സ്വാമിജി കടലാസ്സ് കൊടുത്തിട്ടു ചോദിച്ചു: ''എഴുതാൻ പേന വേണ്ടേ? അതും കൂടി തരട്ടേ?'' അതുകേട്ടപ്പോൾ ശിഷ്യനുണ്ടായ മാനസികാവസ്ഥ നമുക്കൂഹിക്കാം.

ആരെയും വേദനിപ്പിക്കുന്ന തരത്തിൽ സ്വാമിജി സംസാരിക്കുയോ ഭാവിക്കുകയോ പോലുമില്ല. ഒരു പക്ഷേ ഒട്ടും ഇഷ്ടമില്ലാത്ത കാര്യമാണ് മറ്റുള്ളവർ ചെയ്യുന്ന

തെങ്കിൽ ഉടൻ ഒരു കഥ പറയും. ആ കഥയിലെ പ്രധാന കഥാപാത്രം ചെയ്യുന്ന പ്രവൃത്തിയുടെ ഔചിത്യമില്ലായ്മ വെളിവാക്കിക്കഴിയുമ്പോൾ ആ പ്രവൃത്തി ചെയ്തയാൾക്ക് കാര്യം പിടികിട്ടും!

സ്വാമിജിയുടെ ഒരു ശിഷ്യൻ ഒരു സംഭവം ഓർമ്മിക്കുന്നു. ഉച്ച ഭക്ഷണത്തിന് എല്ലാവരും ഒന്നിച്ചാണല്ലോ ഇരിക്കുക. സ്വാമിജി തന്നെയാണു വിളമ്പുന്നത്. ശിഷ്യന്മാരും ഗൃഹസ്ഥഭക്തന്മാരും ഭക്ഷണം കഴിച്ചു പോയശേഷവും ധാരാളം പേർ പിന്നെയും ഊണുകഴിക്കാൻ കാണും. ഈ ശിഷ്യൻ വളരെ സാവകാശത്തിൽ ഊണുകഴിക്കുന്നയാളാണ്. എല്ലാവരും എണീറ്റു പോയിക്കഴിഞ്ഞ ശേഷവും മെല്ലെയങ്ങനെയിരിക്കും. ഒരു ദിവസം ഇതുപോലെ എല്ലാവരും ഊണുകഴിച്ചെഴുന്നേറ്റു പോയിട്ടും ഇദ്ദേഹം എണീല്ക്കാറായിട്ടില്ല. സ്വാമിജി അടുത്തു വന്നിരുന്നു ചോദിച്ചു: ''എന്താ; കുറച്ചു ചോറുകൂടിയിടട്ടേ?'' ആ ചോദ്യത്തിൻെറ അർത്ഥം ശിഷ്യന് വളരെ വേഗം പിടികിട്ടി. പിന്നീട് വേഗത്തിൽ ഊണുകഴിക്കാൻ ശ്രമിക്കുമായിരുന്നു.

## സിദ്ധികൾ

ആത്മജ്ഞാനം നേടിയ മഹത്തുക്കളുടെ അനുഗ്രഹത്തിലും വാക്കുകളിലും, പ്രവൃത്തികളിലുമെല്ലാം സിദ്ധിയുടെ അംശം നിറഞ്ഞിരിക്കും. ആത്മാന്വേഷണത്തിലേയ്ക്കുള്ള മുന്നേറ്റത്തിനിടയിൽ സിദ്ധികൾ പലതും വന്നുച്ചേരും. അതിൽ മയങ്ങിപ്പോകുന്നവർക്കു പിന്നീടു മുന്നേറാൻ കഴിയുകയുമില്ല. സിദ്ധികളെക്കുറിച്ചു സ്വാമിജിയുടെ വീക്ഷണമെന്താണെന്നു നോക്കാം:

''ശരീരേന്ദ്രിയ മനോബുദ്ധികളുടെ പരിവർത്തനം കൊണ്ടുണ്ടാകുന്ന നൂതനമായ ശരീരസ്ഥിതിയെയാണ്

സിദ്ധിയെന്നു പറയുന്നത്. അത് അഞ്ചുപ്രകാരത്തിലു ണ്ടാവാം. (1) ജന്മംകൊണ്ട് (2) ഔഷധങ്ങളെക്കൊണ്ട് (3) മന്ത്രങ്ങളെക്കൊണ്ട് (4) തപസ്സുകൊണ്ട് (5) സമാധി കൊണ്ട്. പറയപ്പെട്ട സിദ്ധികളെക്കൊണ്ട് ഒരുനിലയി ലുള്ള ശരീരേന്ദ്രിയ മനസ്സുകൾക്കു മറ്റൊരു നിലയിലേയ് ക്കുണ്ടാകുന്ന പരിവർത്തനത്തിന്നു 'ജാത്യന്തപരിണാമ' മെന്നു പറയുന്നു.

പരിവർത്തനത്തിനാസ്പദമായ വിലക്ഷണപ്രകൃ തിയെ ഒരാൾക്കു തൻെറ കരണങ്ങളിൽ നിറയ്ക്കാനുള്ള കഴിവില്ല. കരണങ്ങളെ അതിനു തക്കനിലയിൽ പാകപ്പെടു ത്തിയാൽമതി അതു താനേ നിറഞ്ഞുകൊള്ളും. മറ്റൊരിട ത്തുള്ള ജലത്തെ തൻെറ വയലിലേയ്ക്കൊഴുക്കാൻ കൃഷി ക്കാരന്നു പ്രാപ്തിയില്ല. എന്നാൽ ആഴത്തിൽ ചാലു കീറിയാൽ തന്നെത്താൻ ജലം ഒഴുകിവന്നു വയലിൽ നിറ ഞ്ഞോളും. കീഴ്പ്പോട്ടൊഴുകുകയെന്നതു ജലത്തിൻെറ പ്രകൃതിയാണ്. ആ പ്രകൃതിക്കു പ്രവർത്തിക്കാനുള്ള സൗകര്യമുണ്ടാക്കിക്കൊടുത്താൽ മതി. അതുപോലെ വില ക്ഷണപ്രകൃതിക്കു കരണങ്ങളിൽ വന്നു നിറയാനുള്ള സൗകര്യമുണ്ടാക്കിക്കൊടുത്താൽ മതി. അതാണ് മുൻപറ യപ്പെട്ട ജന്മാദിസിദ്ധികളെക്കൊണ്ടു സാധിക്കുന്നത്.

ചിത്തത്തിൻെറ ഉപാദാനകാരണം തന്നെ അസ്മിത യാണ്. അപ്പോൾ ഏതുപ്രകാരത്തിൽ ചിത്തത്തെ രൂപീക രിച്ചാലും അസ്മിത വർദ്ധിക്കയല്ലാതെ വിട്ടുപോവാൻ വയ്യ. അതിനാൽ ചിത്തത്തിൻെറ രൂപീകരണംകൊണ്ടു ണ്ടാകുന്ന സിദ്ധികൾ എത്രയൊക്കെ ശ്രേഷ്ഠങ്ങളോ, പ്രയോജനകരങ്ങളോ ആയിരുന്നാലും അവ അസ്മിതദോ ഷത്തിൻെറ വികാസത്തോടു കൂടിയതേ ആവാൻ വഴി യുള്ളു...

സിദ്ധികൾ സാധകന്നു യാദൃച്ഛികമായി അനുഭവപ്പെ

ട്ടാൽകൂടി അവ പരിത്യജിക്കപ്പെടേണ്ടവയാണ്. കാരണം അവ സമാധിക്കു വിഘ്നകാരികളാണ്. ചിത്തംലോകാനുഭവങ്ങളിൽ ചഞ്ചലമാവുന്നുവെങ്കിൽ അവ സാധകൻെറ ലക്ഷണമല്ല. സിദ്ധികളെ ആദരിക്കുകയും അവയെ തൻെറ ആവശ്യങ്ങൾക്കുപയോഗപ്പെടുത്തുകയും ചെയ്യുന്നു എന്നതുകൊണ്ടാണ് ചിലപ്പോൾ അധഃപതനമുണ്ടാകുന്നത്. സിദ്ധികളെല്ലാം പ്രകൃതിധർമ്മങ്ങളാണ്. അവയോടു അടുക്കുന്തോറും ദുഃഖം വർദ്ധിക്കുക മാത്രമാണ് ഫലം. തനിക്കു ഭഗവൽ പ്രാപ്തിയൊഴിച്ചു മറ്റൊന്നും ആവശ്യമില്ലെന്നു ദൃഢമായ ഉദ്ദേശ്യത്തിൽ ഉറച്ചു നില്ക്കണം. എന്തൊക്കെ പ്രലോഭനങ്ങളുണ്ടായാലും മനസ്സു ചലിക്കാനിട വരരുത്. അങ്ങനെ ചെയ്തില്ലെങ്കിൽ വീണ്ടും സംസാരപതനമുണ്ടാകും...''

സ്വാമിജിയെ സംബന്ധിച്ചിടത്തോളം ഒരിക്കലും സിദ്ധികൾ പ്രകടിപ്പിക്കുകയോ ആയതിൻെറ സൂചനയെങ്കിലും നൽകുകയോ ചെയ്തിട്ടില്ല. എന്നാൽ ആത്മസാക്ഷാൽക്കാരം നേടിയ മഹത്തുക്കളുമായി അടുത്തിടപഴകുമ്പോൾ അവരിലുള്ള ദൈവികശക്തികൊണ്ട് ചിലതൊക്കെ നമുക്കനുഭവപ്പെടും. അങ്ങനെ നിരവധി അനുഭവങ്ങൾ ഭക്തജനങ്ങൾക്കുണ്ടായിട്ടുണ്ട്. ശ്രീ. എം.കെ. ബാലകൃഷ്ണൻ എന്ന ഭക്തൻ എഴുതുന്നു:

''.. 1979 ൽ കന്യാകുമാരിയിലെ ആനന്ദകുടീരത്തിൽ ചെന്നപ്പോഴാണ് സ്വാമിജിയെ നേരിൽ കാണുന്നത്. എൻെറ അനുജൻ എം.കെ. നാരായണൻ കത്തുമൂലം മുമ്പെ പരിചയപ്പെടുത്തിയിട്ടുണ്ട്. എങ്കിലും ചെന്നയുടനെ ബാലകൃഷ്ണനല്ലേ എന്നു ചോദിച്ചു. (നാരായണൻ ആകാലത്ത് ബാഗ്ദാദിലാണ്) ഞാൻ വല്ലാതെ അത്ഭുതപ്പെട്ടുപോയി. നേരിൽ കാണാതെ എന്നെയും എൻെറ പേരും എങ്ങനെ മനസ്സിലായി എന്നു വിചാരിച്ച് അന്തംവിട്ടുനിന്നു. സ്വാമിജിയുടെ മനോവിചാരത്തെപ്പറ്റി മന

സ്സിലായിത്തുടങ്ങിയപ്പോൾ മാത്രമെ എന്റെ അത്ഭുതത്തിന് അവസാനമായുള്ളു. ശിഷ്യരുടെ മനോവികാരങ്ങൾ വളരെദൂരത്തു നിന്നു തന്നെ മനസ്സിൽ കാണുവാനുള്ള സിദ്ധി സ്വാമിജിക്ക് ഉണ്ട് എന്ന് പല സന്ദർഭങ്ങളിലും എനിക്കു ബോധ്യമായിട്ടുണ്ട്. ഒരിക്കൽ മനസ്സിന്റെ വിക്ഷേപാവരണങ്ങളെപ്പറ്റി കാര്യമായ ഒരു സംശയം എനിക്കുണ്ടായി. സ്വാമിജിയെ കന്യാകുമാരിയിൽ പോയിക്കണ്ടു. സത്സംഗം നടക്കുന്ന സമയമായിരുന്നു. എന്റെ മുഖത്തേക്കു നോക്കി സ്വാമിജി സംസാരിച്ചുകൊണ്ടിരുന്നത്. എന്റെ സംശയത്തിനുള്ള ഉത്തരമായിരുന്നു ! ചോദ്യം ചോദിക്കേണ്ടി വന്നില്ല. ദൂരത്തു നിന്നു തന്നെ ടെലിപ്പതിപോലെ മനഃശക്തി ഉപയോഗിച്ച് ശിഷ്യരെ നിയന്ത്രിക്കാനുള്ള സിദ്ധിസ്വാമിജിക്ക് ഉണ്ട് എന്നാണ് എന്റെ വിശ്വാസം...''

ഇതുപോലുള്ള അനുഭവങ്ങൾ നിരവധി ഭക്തന്മാർക്ക് പറയാനുണ്ട്. ഇരുനിലക്കോട്ട് ആശ്രമം ഉണ്ടായിരുന്നതു മുതൽ അനേകം പേർക്ക് ആഹാരം കൊടുത്തിരുന്ന സ്വാമിജിക്ക് ഇതെങ്ങനെ സാധിച്ചിരുന്നു എന്ന് ഇന്നും അത്ഭുതമാണ്. കൊണ്ടയൂർ വച്ച് ചിലപ്പോൾ അടുത്ത ദിവസത്തേക്കു ഭക്ഷണം കൊടുക്കാൻ കലവറയിൽ ഒരു മണി അരിപോലും കണ്ടില്ലെന്നു വരും. സ്വാമിജിയുടെ ചില സപ്താഹങ്ങൾക്കും തലേദിവസംവരെ ഭക്ഷണംകൊടുക്കാനുള്ള വകയില്ലാതെ വന്നിട്ടുണ്ട്. മറ്റു സംഘാടകർ പരിഭ്രമിക്കുമ്പോൾ സ്വാമിജിക്ക് ഒരു കുലുക്കവുമുണ്ടാകാറില്ല. അടുത്ത ദിവസം എവിടെനിന്നെങ്കിലും വേണ്ടതെല്ലാം എത്തിച്ചേരും. ഭഗവാൻ കൃഷ്ണൻ തന്റെ പരമഭക്തനായ സ്വാമിജിയുടെ ആവശ്യങ്ങൾ അറിഞ്ഞ് എല്ലാം കൊണ്ടെത്തിക്കും. ഭഗവാന്റെ ഈ കാരുണ്യം നേടാൻ കഴിഞ്ഞതു തന്നെ സ്വാമിജിക്ക് സിദ്ധി!

മുണ്ടൂരിലെ കൃഷ്ണൻ മാസ്റ്റർ ഈ ഗ്രന്ഥകാരനുമായി നേരിൽ സംസാരിച്ചപ്പോഴും പിന്നീട് കത്തു മുഖേന ബന്ധപ്പെട്ടപ്പോഴും വ്യക്തമാക്കിയ കാര്യമിതാണ്. "സ്വാമിജിക്കു സിദ്ധികളുണ്ടെന്നുള്ളതിന് പ്രത്യക്ഷ ഉദാഹരണമാണ് ഇപ്പോഴും ജീവിച്ചിരിക്കുന്ന ഞാൻ..."

കോഴിക്കോടു മെഡിക്കൽകോളേജിൽ നട്ടെല്ലിനുള്ളിൽ ഗുരുതരമായ രോഗം ബാധിച്ച് (Ankylosi Spondilitisonspinal code) മരണവുമായി മല്ലിട്ടിരുന്ന വ്യക്തിയാണ് കൃഷ്ണൻ മാസ്റ്റർ. ആറു മാസത്തിൽ കൂടുതൽ മാസ്റ്റർക്ക് ആയുസ്സില്ലെന്ന് ഡോക്ടർമാർ വിധിച്ചതായിരുന്നു. സ്വാമി ജ്ഞാനാനന്ദ സരസ്വതിയുമായി ദൈവഗത്യാബന്ധപ്പെടാനിടയായി. സ്വാമിജി പറഞ്ഞു: "സാരമില്ല. ഈശ്വരനെ ഭജിച്ചോളൂ.. എല്ലാം സുഖമാകും." ഇനി കൃഷ്ണൻ മാസ്റ്ററുടെ വാക്കുകൾ തന്നെ ഉദ്ധരിക്കാം. " ഒരു ജീവന്റെ - മനുഷ്യന്റെ - ആദ്ധ്യാത്മികമായ ഉന്നതിക്കു വേണ്ടിയും അവനെ ആപത്തുകളിൽ നിന്നും രക്ഷപ്പെടുത്താനും അതിനിഗൂഢമായി, ആർക്കും തിരിച്ചറിയാത്തവിധം വളരെ രഹസ്യമായി അത്യപൂർവ്വ സന്ദർഭങ്ങളിൽ സ്വാമിജിയിൽ ജ്വലിക്കുന്ന സിദ്ധി വൈഭവം പ്രകടിപ്പിച്ച രംഗങ്ങളുണ്ട്.." കൃഷ്ണൻ മാസ്റ്റർക്ക് മറ്റും ചില പ്രയാസങ്ങൾ ഇപ്പോഴും അനുഭവപ്പെടുന്നുണ്ടെങ്കിലും ഒരു പ്രൈമറി സ്കൂൾ ഹെഡ്മാസ്റ്ററായി ഇപ്പോഴും ജീവിച്ചിരിക്കുന്നത് സ്വാമിജിയുടെ അനുഗ്രഹംകൊണ്ടു മാത്രമാണ്. ഇത് സ്വാമിജിയുടെ സിദ്ധിയോ ജീവകാരുണ്യമോ എന്നു വായനക്കാർക്കു വിലയിരുത്താം.

സ്വാമിജിയുടെ ഒരു സന്ന്യാസ ശിഷ്യന് പൂർവ്വാശ്രമത്തിലുണ്ടായ ഒരനുഭവവും വിചിത്രമാണ്. അയിരൂർ ദേശിയായ ഇദ്ദേഹം പരമപുരുഷാർത്ഥം മാസികയിലൂടെയാണ് സ്വാമിജിയെക്കുറിച്ചറിയുന്നത്. കൊണ്ടയൂർ

ആശ്രമത്തിൽ പോയി സ്വാമിജിയെ സന്ദർശിച്ചു. അന്നു മുതൽ സ്വാമിഭക്തനായി മാറുകയും ചെയ്തു. സദാജ്ഞാനാനന്ദനാമം ജപിച്ചു നടന്നിരുന്ന ഇദ്ദേഹം ഒരു ദിവസം സന്ധ്യക്ക് പശുക്കളെ നോക്കാൻ വൈദ്യുതദീപവും കൈയിലെടുത്ത് തൊഴുത്തിലേക്കുപോയി. നീണ്ടു കിടക്കുന്ന വയർലീക്കായിരുന്നോ എന്നറിയില്ല. എങ്ങനെയോ ഷോക്കടിക്കുകയും ആ വയർ ദേഹത്തുചുറ്റുകയും ചെയ്തു. നിലവിളിക്കാൻ നാവു പൊങ്ങുന്നില്ല. ബോധഹീനനായി നിലത്തു വീഴുമ്പോഴും സ്വാമിജിയുടെ മുഖം മനസ്സിൽ തെളിയുകയും ആ നാമം ഉച്ചരിക്കുകയും ചെയ്തു. ഏതാനും നിമിഷം കഴിഞ്ഞപ്പോൾ സ്വാമിജി തൻെറ സമീപത്തു നില്ക്കുന്നതായി അനുഭവപ്പെട്ടു. വൈദ്യുതി പ്രവഹിച്ചിരുന്ന വയർ എടുത്തു മാറ്റി അനുഗ്രഹിച്ചിട്ടു പോകുന്നതായി ഇദ്ദേഹം കണ്ടു. സ്വാമിജിയുടെ ശബ്ദവും വ്യക്തമായി കേട്ടു. കണ്ണുതുറന്നപ്പോൾ സമീപത്താരുമില്ല. സ്വാമിജി തൻെറ ജീവൻ രക്ഷിക്കാനെത്തിയതാണ് എന്നുറപ്പിച്ചു വിശ്വസിക്കുന്ന ഇദ്ദേഹം ഈ വിവരം എഴുതിയറിയിച്ചപ്പോൾ മറുപടി വന്നു. ''ഞാനല്ലാ ഗുരുവായൂരപ്പൻ നിങ്ങളെ രക്ഷിക്കാനെത്തിയതാണ്...''

ഇങ്ങനെ പല അനുഭവങ്ങൾ പലർക്കും പറയാൻ കാണും. വിസ്തരിക്കുന്നില്ല. സിദ്ധികളുണ്ടെന്നതല്ല ഒരു മഹാത്മാവിൻെറ മഹത്ത്വത്തിനും അദ്ദേഹം ആത്മസാക്ഷാത്ക്കാരം സാധിച്ചിട്ടുള്ളതിനുമുള്ള തെളിവ്. സൽഗുരുക്കന്മാർ സിദ്ധികളും അത്ഭുതങ്ങളും പ്രദർശിപ്പിക്കാറില്ല. ഇന്ദ്രിയാതീതങ്ങളായ സൂക്ഷ്മതത്ത്വങ്ങളുണ്ടെന്നു ശിഷ്യന്മാരെ ബോധ്യപ്പെടുത്താനോ അവരെ പ്രോത്സാഹിപ്പിക്കാനോ, അവരിൽ വിശ്വാസം വളർത്താനോ വേണ്ടി ചിലപ്പോൾ ചില സിദ്ധികൾ കാണിച്ചെന്നു വരാം. ഒരു സൽഗുരുവിന് എണ്ണിയാലൊടുങ്ങാത്ത സിദ്ധികളുണ്ടാവും. എല്ലാ ദൈവികൈശ്വര്യങ്ങളും അദ്ദേ

ഹത്തിലുണ്ടാവും. എന്നാൽ പേരിനോ പ്രശസ്തിക്കോ വേണ്ടിയോ ധനസമ്പാദനത്തിനുവേണ്ടിയോ സ്വാർത്ഥതാല്പര്യങ്ങൾക്കായോ സിദ്ധികൾ പ്രദർശിപ്പിക്കുന്നവർ യഥാർത്ഥ മഹാത്മാക്കളുമായിരിക്കില്ല.

## ഭക്തി

സ്വാമിജ്ഞാനാനന്ദ സരസ്വതിയെന്നാൽ ഭക്തിയുടെ പര്യായമാണ്. സ്വാമിജിയെക്കുറിച്ച് എന്തെഴുതിയാലും ഭക്തിയുടെ കാര്യംകൂടി അതിൽ അടങ്ങിയിരിക്കും. 1959-ൽ ഉത്തരകാശിയിൽ സ്വാമിജി ഒരു വർഷത്തോളം കാലം താമസിച്ച് ഏകാന്തതപസ്സനുഷ്ഠിച്ചിരുന്നു. ആത്മസാക്ഷാത്ക്കാരം നേടിയ മഹാന്മാർ സാധാരണ നിർഗ്ഗുണോപാസനയിലേക്കായ്ക്കാകും മാറുക. അവർക്കു പിന്നെ സാധാരണലൗകികരെപ്പോലെ വിഗ്രഹരാധനയോ ക്ഷേത്രോപാസനയോ ഒന്നും ആവശ്യമില്ല. സ്വാമിജിയാകട്ടെ ഇപ്പോഴും ദേഹസുഖമുണ്ടെങ്കിൽ പ്രഭാതത്തിൽ ഒരു മണിക്കൂർ പൂജാമുറിയിലുണ്ടാകും. സ്തോത്രങ്ങൾ ആലപിക്കുകയും പൂജാവിധികളിൽ പങ്കെടുക്കുകയും ചെയ്യും. അതുപോലെ കഴിയുമെങ്കിൽ കന്യാകുമാരീ ദേവീദർശനവും കാശിവിശ്വനാഥ ക്ഷേത്രത്തിലെ ദീപാരാധനയും മുടക്കാറില്ല. സ്വാമിജിയെന്തിന്ന് ഈ സഗുണോപാസന ചെയ്യുന്നു? ശിഷ്യന്മാർക്കും മറ്റുള്ളവർക്കും വേണ്ടിയെന്നുത്തരം.

ഭഗവാന്റെ തിരുനാമങ്ങൾ ഉച്ചരിക്കുമ്പോൾ സ്വാമിജിയുടെ മുഖത്ത് ഭക്തിപാരവശ്യമുണ്ടാകും. സപ്താഹങ്ങൾക്കിടയിൽ ഭഗവദ്കാര്യങ്ങൾ പറയുമ്പോൾ കണ്ണുനിറയും കണ്ഠമിടറും.. ഭക്തിയെക്കുറിച്ച് നിർവ്വചിക്കുന്ന 'നാരദഭക്തിസൂത്രം' സ്വാമിജി വ്യാഖ്യാനിച്ചിട്ടുണ്ട്. അവയിൽ നിന്നും ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നതുചിതമായിരിക്കുമെന്നുതോന്നുന്നു.

"ഈശ്വരങ്കലുള്ള പരമമായ പ്രേമമാണു ഭക്തി. എപ്പോഴും ഭക്തജനങ്ങളുമായി സമ്പർക്കം പുലർത്തിയും ഭഗവൽ മഹിമകളെ തന്നെ പറഞ്ഞും കേട്ടും അതിൽതന്നെ ചിത്തം മുഴുകിയും കഴിയുന്നവനാണ് യഥാർത്ഥ ഭക്തൻ. ശരീരം, കർമ്മം, ഗൃഹംധനം, കുടുംബം തുടങ്ങിയവയി ലൊന്നും ഞാനെന്നോ എൻേറതെന്നോ ഉള്ള അഭിമാന ത്തിൻെറ സ്ഫുരണംപോലുമുണ്ടാകരുത്. ദംഭം, ക്രോധം, പാരുഷ്യം എന്നിവയ്ക്ക് ചിത്തത്തിൽ പ്രവേശനം അനു വദിക്കരുത്. ഭഗവൽ ഭാവംകൊണ്ട് അവയെല്ലാം അകറ്റു കയും ജയിക്കുകയും വേണം. ഭക്തന്മാരുടെ നിത്യസമ്പർ ക്കംകൊണ്ട് ചിത്തത്തിൻെറ കലുഷങ്ങളൊക്കെ നീങ്ങി സംശുദ്ധമാകും. തൻെറ സർവ്വത്തേയും ഭഗവാൻെറ തൃപ്പാ ദത്തിൽ സമർപ്പിക്കണം. താൻ ചെയ്യുന്ന ഏതു പ്രവൃ ത്തിയും ഭഗവൽ പ്രീതിക്കുള്ളതായും തനിക്കുണ്ടാകുന്ന ഏതനുഭവവും ഭഗവൽ പ്രസാദമായും കരുതണം.

കഥാകഥനം, കഥാശ്രവണം, നാമസങ്കീർത്തനം, സ്തോ ത്രപാരായണം മുതലായ വാങ്മയ വ്യാപാരങ്ങളാണ് ഭക്തിയുടെ ബാഹ്യലക്ഷണം. ജീവൻ ഈശ്വരപ്രേമാവേശം കൊണ്ട് മറ്റെല്ലാം മറന്ന് എല്ലാ കരണങ്ങളെക്കൊണ്ടും ഭഗ വാനെമാത്രം അനുഭവിച്ച് നിർവൃതിയിൽ മുഴുകിക്കൊ ണ്ടിരിക്കുന്ന അവസ്ഥയാണു ഭക്തി.

ഒരാൾക്കു ഭക്തിയുണ്ടാകാൻ മുജ്ജന്മ സുകൃതം വേണം. ഈശ്വരകടാക്ഷവും ഉണ്ടായിരിക്കണം. എന്നാൽ സല്ക്കർമ്മങ്ങളെക്കൊണ്ട് പാപം നശിച്ച് പുണ്യം വള രുമ്പോൾ സ്വാഭാവികമായി ഒരാൾക്ക് ഈശ്വരവിശ്വാ സവും ഭക്തിയുമുണ്ടാകും. അങ്ങനെ ഉറച്ച വിശ്വാസ ത്തോടുകൂടി പ്രേമപരവശനായി എപ്പോഴും ഭഗവാൻെറ തിരുനാമങ്ങളെ ജപിക്കുക, അവിടുത്തെ അവതാരങ്ങ ളേയും അവതാരലീലകളേയും സ്മരിക്കുക, കീർത്തിക്കുക, ഏകാഗ്രചിത്തനായി ഭഗവാനെ ധ്യാനിക്കുക, ഭക്തന്മാ

രോടു കൂടിയിരുന്ന് ഭഗവൽ മഹിമകളെ പറഞ്ഞു രസി ക്കുക ഇത്രയും ചെയ്താൽ തന്നെ കാലംകൊണ്ടു പരമഭക്ത നായിത്തീരാം. ഭക്തന് ഈ ലോകത്തിൽ കിട്ടേണ്ടതോ കിട്ടാ ത്തതോ ആയിട്ടൊന്നും തന്നെയില്ല. ഈശ്വരനൊഴിച്ച് മറ്റെല്ലാം ഭക്തൻെറ ദൃഷ്ടിയിൽ നിസ്സാരങ്ങളും ദുഃഖങ്ങളു മാണ്. ദാരിദ്ര്യം രോഗം ഭയം മൃത്യു ഇവയൊന്നും ഭക്തനെ ചലിപ്പിക്കുകയില്ല. അന്തകനടക്കം എല്ലാവരും ഭക്തനെ ഭയപ്പെടുന്നു. ഭക്തനെ പ്രീതിപ്പെടുത്താൻ എല്ലാവരും തയ്യാറാവുന്നു. ഇതിൽനിന്നും മനസ്സിലാവുന്നത് ഭക്ത നിൽക്കവിഞ്ഞൊരു പദവിയും ലോകത്തിലില്ലെന്നാണ്.''

മേൽപ്പറഞ്ഞവ അതേപടി ജീവിതത്തിൽ പകർ ത്തിയും ഊണിലും ഉറക്കത്തിലും രോഗശയ്യയിലും എല്ലാം ഭഗവൽ മഹിമകൾ കീർത്തിച്ചും ചിന്തിച്ചും സംസാ രിച്ചും കഴിയുന്ന സ്വാമിജിതന്നെ ഭക്തൻമാർക്കു മാതൃക യാണ്.

## പത്രപ്രവർത്തനം

ആധ്യാത്മികരംഗത്തിലേക്ക് സാധാരണക്കാരായ മനു ഷ്യരെ ആകർഷിക്കുന്നതിനും വേദാന്തരഹസ്യങ്ങൾ അവർക്കു വെളിപ്പെടുത്തിക്കൊടുക്കുന്നതിനും ഒരു പുരുഷായുസ്സുമുഴുവൻ ചെലവഴിച്ച മഹാത്മാവാണ് സ്വാമിജ്ഞാനാനന്ദ സരസ്വതി. ഗഹനമായ ആധ്യാത്മിക രഹസ്യങ്ങൾ സാധാരണക്കാരായ മുമുക്ഷുക്കൾക്ക് അപ്രാ പ്യമാണ്. വേദാന്ത വിജ്ഞാനം അവർക്ക് എത്തിച്ചുകൊ ടുക്കുന്നതിനുവേണ്ടിയാണ് സ്വാമിജിയുടെ എല്ലാ പ്രവർ ത്തനങ്ങളും ആരംഭിച്ചത്.

അതിന് സഹായകമായവിധത്തിൽ ഇരുന്നിലക്കോട്ട് ആശ്രമത്തിൽ നിന്നും 'പരമപുരുഷാർത്ഥം' എന്ന പേരിൽ ഒരാധ്യാത്മിക മാസിക ആരംഭിച്ചു. അതിൻെറ ലേഖകനും

പ്രൂഫ് വായനക്കാരനും സർക്കുലേഷൻ മാനേജരും എല്ലാം സ്വാമിജിതന്നെയായിരുന്നു. ഭഗവദ്ഗീത, മഹാഭാഗവതം, ഭാരതം തുടങ്ങിയവയിലെ ആധ്യാത്മിക തത്ത്വങ്ങളും, ശങ്കരാചാര്യ കൃതികളും, ഉപനിഷത്തുക്കളുമെല്ലാം ലളിതമനോഹരമായ ശൈലിയിൽ എഴുതി സ്വാമിജി പരമപുരുഷാർത്ഥത്തിൻെറ താളുകളിലൂടെ മുമുക്ഷുക്കൾക്കെത്തിച്ചുകൊടുത്തു. ആധ്യാത്മിക കേന്ദ്രങ്ങളിലെല്ലാം മാസികസൗജന്യമായി അയച്ചുകൊടുത്തു. വരിസംഖ്യയുടെ കാര്യത്തിലൊന്നും വലിയ നിർബ്ബന്ധമുണ്ടായിരുന്നില്ല. കൊടുത്താൽ വാങ്ങും. എങ്കിലും മാസിക പ്രചരിപ്പിക്കുവാൻ സ്വാമിജി കഠിനമായി പരിശ്രമിച്ചു. അതിൽ സ്വാമിജിയുടേതല്ലാത്ത ഒറ്റ ലേഖനം പോലും ഉണ്ടായിരുന്നുമില്ല. ജ്ഞാനാനന്ദാശ്രമം കൊണ്ടയൂരിലേയ്ക്കു മാറ്റിയപ്പോൾ 'പരമപുരുഷാർത്ഥം' പ്രസിദ്ധീകരണം അവിടെ നിന്നാക്കി. വരിക്കാരുടെയും മാസികവായനക്കാരുടെയും എണ്ണം വർദ്ധിക്കുകയും ചെയ്തു.

ഒരു ജീവിതകാലം മുഴുവൻ കൊണ്ടും മഹാസാഗരം പോലെ ആഴവും പരപ്പുമുള്ള ഭാരതീയ വേദാന്തവിജ്ഞാനം ഒരു മാസികയിലൂടെ വിളമ്പിത്തീർക്കാൻ കഴിയില്ലെന്നു സ്വാമിജി മനസ്സിലാക്കിയപ്പോൾ കൊണ്ടയൂർ ആശ്രമത്തിൽ നിന്നും പരമപുരുഷാർത്ഥത്തിന് ഒരു സഹോദരികൂടി പിറന്നു "ആത്മഭാരതി". പരമപുരുഷാർത്ഥത്തോടൊപ്പം 'ആത്മഭാരതി'യും ഭക്തജനങ്ങളുടെ ലാളനയ്ക്കു പാത്രമായി. ആവശ്യക്കാർ കൂടി വന്നു. ആത്മഭാരതിക്ക് ജിജ്ഞാസുക്കൾക്കിടയിലുണ്ടായ സ്വീകരണം സ്വാമിജിയെ സന്തോഷിപ്പിച്ചു. ഒരേ സമയത്തു രണ്ടു മാസികകൾ നടത്തിക്കൊണ്ടു പോകാനുള്ള ബുദ്ധിമുട്ടൊന്നും ആദ്യം കാര്യമാക്കിയില്ല. 'ആത്മഭാരതി'യിൽ മറ്റു ലേഖകരുടെ സൃഷ്ടികളും ചേർത്തിരുന്നു. പരമപുരുഷാർത്ഥത്തിൽ സ്വാമിജിയുടെ ലേഖനങ്ങൾ മാത്രമേയുണ്ടായിരുന്നുള്ളു. ഏതൊരു പ്രസിദ്ധീകരണവും സാമ്പത്തിക ഭദ്ര

തയില്ലാതെ നടത്തിക്കൊണ്ടു പോകാൻ സാധിക്കുകയി ല്ലല്ലോ. കച്ചവടമനസ്ഥിതിയുള്ളവർ പരസ്യങ്ങൾ പിടിച്ചും ആയുഷ്ക്കാല വരിക്കാരെ ചേർത്തും കുറെക്കാലം പിടിച്ചു നില്ക്കും. സ്വന്തമായി പ്രസ്സോ മറ്റു സജ്ജീകരണ ങ്ങളോ ഫണ്ടോ ഒന്നുമില്ലാത്ത സ്വാമിജിക്ക് ക്രമേണ രണ്ടു പ്രസിദ്ധീകരണവും തുടരാൻ കഴിയില്ലെന്നു ബോധ്യ മായി. ആദ്യം ആത്മഭാരതി നിറുത്തി. 12 വർഷം തുടർച്ച യായി ഒറ്റലക്കംപോലും മുടക്കാതെ പ്രസിദ്ധീകരിച്ചി രുന്ന പരമപുരുഷാർത്ഥം എറണാകുളം ചിന്മയാ മിഷനെ ഏല്പിച്ചു. അവർ കുറെക്കാലം പ്രസിദ്ധീകരിച്ച ശേഷം അതു നിറുത്തി.

സ്വാമിജിക്ക് വേദാന്ത വിജ്ഞാനത്തെക്കുറിച്ച് ധാരാളം പറയാനുണ്ട്. അത് ജിജ്ഞാസുക്കൾക്കിടയിൽ വിതരണം ചെയ്യാനായി ഒരു പ്രസിദ്ധീകരണം കൂടാതെ കഴിയില്ലെന്നു തോന്നി. ഏതെങ്കിലും ജീവന് ആത്മീയ ജ്ഞാനം ലഭിക്കാൻ അവസരം കിട്ടുന്നെങ്കിൽ ആയി ക്കോട്ടെ എന്ന ചിന്താഗതി രൂഢമൂലമായപ്പോൾ പരമപു രുഷാർത്ഥം കൈവിട്ട് 4 മാസം കഴിഞ്ഞ് 'ആത്മനിർവൃ തി' യെന്നൊരു പ്രസിദ്ധീകരണം തുടങ്ങി. 1971-ൽ സ്വാമിജി കൊണ്ടയൂർ വിട്ടു കന്യാകുമാരിക്കു പോയശേ ഷവും മാസിക പ്രസിദ്ധീകരിച്ചിരുന്നു. 1972 ഫെബ്രുവ രിയിൽ ആത്മനിർവൃതി'യുടെ പ്രസിദ്ധീകരണവും നിലച്ചു.

ഒലവക്കോട്ട് ശിവാനന്ദാശ്രമത്തിൽ നിന്നും 'ശ്രീഹൃദ യം' എന്നൊരു മാസിക പില്ക്കാലത്ത് പ്രസിദ്ധീകരണമാ രംഭിച്ചു. അതിനുവേണ്ടി ഒരു പ്രസ്സും സ്ഥാപിച്ചു. സ്വാമി നിത്യാനന്ദസരസ്വതിയുടെ പത്രാധിപത്യത്തിൽ 'ശ്രീഹൃദ യം' ഇപ്പോഴും ഭംഗിയായി പ്രസിദ്ധീകരിച്ചു വരുന്നു.

## ദൃഢചിത്തത

സ്വാമിജ്ഞാനാനന്ദസരസ്വതിയുടെ വ്യക്തിത്വത്തെക്കുറിച്ചുള്ള അവലോകനം പൂർണ്ണമാകണമെങ്കിൽ സ്വാമിജിയുടെ ദൃഢചിത്തതയെക്കൂടി പ്രാമർശിക്കാതെ കഴിയില്ല. 'സ്ഥിതപ്രജ്ഞനു' മാത്രമേ ആധ്യാത്മികമായി മുന്നേറാൻ കഴിയൂ. ഈശ്വരങ്കൽ എത്തിച്ചേരണമെന്ന നിർബ്ബന്ധവും പ്രയത്നവുമുണ്ടെങ്കിൽ മാത്രമേ ഒരു സാധകന് ലക്ഷ്യത്തിലെത്താൻ കഴിയുകയുള്ളു. ദൃഢചിത്തനല്ലാത്തയാൾ വഴിയിൽ വീണുപോകും. കാരണം ആധ്യാത്മിക ജീവിതം പട്ടുമെത്തയല്ല. ത്യാഗമാണ് . സ്വാമിജിയുടെ പൂർവ്വാശ്രമജീവിതവും സന്ന്യാസാശ്രമ ജീവിതവും പരിശോധിച്ചു നോക്കുമ്പോൾ നമുക്കു കാണാൻ കഴിയുന്നത് തീവ്രമായ അഭിവാഞ്ഛയോടൊപ്പം ലക്ഷ്യം കണ്ടെത്തും എന്ന വാശിയും സ്വാമിജിക്കുണ്ടായിരുന്നു എന്നാണ്. ലക്ഷ്യം കണ്ടെത്തിക്കഴിഞ്ഞശേഷം സാധകരേയും ശിഷ്യഗണങ്ങളേയും മുന്നോട്ടു നയിക്കുന്ന വിഷയത്തിൽ ഈ 'ഉറച്ചമനസ്സ്'' സ്വാമിജി സൂക്ഷിക്കുന്നുണ്ട്. ഏതു കാര്യത്തിലും സ്വാമിജിക്ക് സ്വന്തമായ അഭിപ്രായമുണ്ട്. അന്യരുടെ ഉപദേശങ്ങൾ കേട്ട് മാറിയും തിരിഞ്ഞും ചിന്തിക്കുകയോ പ്രവർത്തിക്കുകയോയില്ല. അങ്ങനെ ആടുന്ന മനസ്സുള്ളവരെ സ്വാമിജി വിടുകയുമില്ല.

ആശ്രമപ്രവർത്തനങ്ങളിലായാലും സപ്താഹയജ്ഞങ്ങളിലായാലും മുൻകൂട്ടി നിശ്ചയിക്കപ്പെട്ട പരിപാടികളും സമയക്രമവും ചിട്ടകളും ഉണ്ടായിരിക്കും. അതുപാലിക്കണമെന്നു നിർബ്ബന്ധമാണ്. അതുപോലെ തന്നെ ഏതു പ്രശ്നത്തിലും സ്വാമിജിയുടെ അഭിപ്രായത്തിനു തന്നെ വില. ആ അഭിപ്രായം മാറ്റി മറിക്കാൻ ഒരുത്തരാലും സാധ്യമല്ല. ഏറ്റവും വാത്സല്യവും അടുപ്പവുമുള്ള ശിഷ്യന്മാരോ അനുയായികളോ വിചാരിച്ചാൽ പോലും സ്വാഭി

പ്രായം മാറ്റാൻ സ്വാമിജി അനുവദിക്കാറില്ല. അതേസമയത്ത് ഭക്തർക്കുഹിതകരമായി അവരുടെ സന്തോഷത്തിനുവേണ്ടി ചിലതിനൊക്കെ നിന്നു കൊടുക്കും. അവിടെ സ്വാമിജി സ്വന്തമായ അഭിപ്രായമെന്താണെന്നു പ്രകടിപ്പിക്കുകയുമില്ല. ഓ! നിങ്ങൾക്കുവേണ്ടി ഞാനിരുന്നു തരാം എന്ന മട്ടിലാണ് സ്വാമിജിയുടെ പേരിലുള്ള ആഘോഷങ്ങളൊക്കെ നടത്തിവരുന്നത്. എല്ലായിടത്തും തികഞ്ഞ നിർമ്മമതയോടെ ഇരുന്നു കൊടുക്കും. മറ്റു കാര്യങ്ങളിൽ സ്വാമിജിയുടെ അഭിപ്രായം തന്നെ അന്തിമം. അതിനുമാറ്റമുണ്ടാകാറില്ല. ഈ സ്വഭാവം അനുകരിച്ചു മുന്നേറുന്ന ഒരു സാധകന് ലക്ഷ്യപ്രാപ്തിയെക്കുറിച്ചു സംശയിക്കേണ്ട കാര്യമേയില്ല.

## നിർഭയത്വം

ഈശ്വരനെ പരിപൂർണ്ണമായി ശരണം പ്രാപിച്ച സാധകനും സാക്ഷാത്ക്കാരം ലഭിച്ച മഹാത്മാവിനും ലഭിക്കുന്ന ഏറ്റവും വലിയ സമ്പത്തു നിർഭയത്വമാണ്. അവർക്കു ഭയപ്പെടാൻ ഒന്നും തന്നെയില്ലല്ലോ. എല്ലാം ഈശ്വരൻ നിവർത്തിക്കുമ്പോൾ ശത്രുക്കളെ ഭയപ്പെടേണ്ടതില്ല. ജീവാത്മാക്കളെല്ലാം ബ്രഹ്മത്തിൻെറ അംശമാണെന്നറിയുമ്പോൾ സഹജീവികളെ ഭയക്കേണ്ടതില്ല. ക്ഷുത് പിപാസാദികളെ ഭയക്കുകയേ വേണ്ട. കാരണം സാധകന് വേണ്ടതെല്ലാം യഥാസമയത്ത് എത്തിച്ചേർന്നുകൊള്ളും. പിന്നെ ഭയപ്പെടേണ്ടതായിട്ടുള്ളത് മരണത്തെയാണ്. ജനിച്ചിട്ടില്ലായെന്നു ബോധ്യമുള്ള ഒരാൾക്ക് മരിക്കുമെന്ന ഭയമെന്തിന്? ഇല്ലാത്ത ഒന്നിനെ ഭയപ്പെടുന്നവർ മൂഢാത്മാക്കളാണ്. ബ്രഹ്മത്തിൽ നിന്നും പ്രാരബ്ധകർമ്മഫലമായി മായകൊണ്ട് ശരീരം കിട്ടി. ഈ ശരീരവും ചുറ്റുമുള്ള ലോകവും മായാവലയിതമാണെന്ന് എപ്പോഴും ബോധ്യപ്പെട്ടുകൊണ്ടുതന്നെയിരിക്കുന്ന ഒരാൾക്ക് മരണഭയം ഉണ്ടാകേണ്ട കാര്യമില്ല. കാരണം അങ്ങനെയൊന്നില്ല.

ഭഗവദ് ഗീതയിൽ ഭഗവാൻ അർജ്ജുനനോടു മരണത്തെപ്പ റ്റിപ്പറയുന്നത് ഇങ്ങനെയാണ്:

"വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതിനരോ പരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ
ന്യന്യാനി സംയാതി നവാനി ദേഹീ."

(ജീർണ്ണങ്ങളായ വസ്ത്രങ്ങൾ ഉപേക്ഷിച്ച് മനുഷ്യർ പുതിയ പുതിയ വസ്ത്രങ്ങൾ സ്വീകരിക്കുന്നത് എങ്ങ നെയോ അപ്രകാരം ജീർണ്ണങ്ങളായ ശരീരങ്ങൾ ഉപേക്ഷിച്ച് ദേഹി (ദേഹധാരിയായ ആത്മാവ്) മറ്റു പുതിയ ശരീര ങ്ങളെ സ്വീകരിക്കുന്നു.)

സ്വാമിജ്ഞാനാനന്ദസരസ്വതി എപ്പോഴും ഈയവസ്ഥ യിലാണ്. അദ്ദേഹത്തിന് മരണത്തെ ഭയമില്ല. എന്നു മാത്ര മല്ല നിരന്തരസഹവാസം ചെയ്യുന്ന സന്ന്യാസിമാരേയും ഭക്തരേയും മരണമെന്നത് ഇല്ലാത്തതാണെന്ന് സദാബോ ധ്യപ്പെടുത്തി അവരിൽ നിന്നും മരണഭയത്തെ പാടെ നിർമ്മാർജ്ജനം ചെയ്തിരിക്കും. പിന്നീടുള്ള അവസ്ഥ എത്ര ശാന്തവും മനോഹരവുമാണ്! ഈ ശാന്തി സ്വാമിജി യുമായി സമ്പർക്കത്തിലാകുമ്പോൾ നമുക്കും അനുഭവി ക്കാറാകും.

അടുത്തകാലത്തായി രണ്ടു മൂന്നു തവണ സ്വാമിജിക്ക് ഗുരുതരമായ രോഗബാധയുണ്ടായി. മരണത്തെ മുഖാ മുഖം കാണുകയുണ്ടായി. അതിൽ ഏറ്റവും ഗുരുതരമായ രോഗബാധയുണ്ടായത് 1988 ലാണ്. ന്യുമോണിയാ ബാധിതനായി സ്വാമിജിക്ക് ശ്വാസം മുട്ടലനുഭവപ്പെട്ടു. ശിഷ്യരും ഭക്തരുമെല്ലാം ആശങ്കാകുലരായി നില്ക്കുമ്പോൾ ശ്രീമദ് ശക്രാനന്ദസ്വാമി നിർദ്ദേശിച്ചതനു സരിച്ച് ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമം ആശുപ ത്രിയിൽ സ്വാമിജിയെ പ്രവേശിപ്പിച്ചു. സ്വാമിജിയുടെ

ഒരു ഭക്തൻ കൂടിയായ ഡോക്ടർ വെങ്കിടേശ്വരൻ പരിശോധിച്ച് സ്വാമിജിയുടെ നില അത്യന്തഗുരുതരമെന്നാണു വിധിച്ചത്. അതറിഞ്ഞ് ഭക്തന്മാരുടേയും ശിഷ്യന്മാരുടെയും പ്രവാഹമായിരുന്നു. ആശുപത്രിയിൽ കൂട്ടപ്രാർത്ഥനയുമാരംഭിച്ചു. സ്വാമിജി അബോധാവസ്ഥയിൽ കട്ടിലിൽ കിടക്കുന്നു. എന്നാൽ അപ്പോഴും അദ്ദേഹം സപ്താഹ പാരായണം നടത്തിക്കൊണ്ടിരിക്കുന്നു! ശിഷ്യന്മാരും ആരാധകരും നാമസങ്കീർത്തനങ്ങളോടെ കട്ടിലിനു ചുറ്റും കൂടി നില്ക്കുമ്പോൾ ഡോക്ടർ എത്തി. അദ്ദേഹത്തോട് ഭാഗവതമാഹാത്മ്യത്തെക്കുറിച്ച് സ്വാമിജി പ്രഭാഷണം ആരംഭിച്ചു. അപ്പോൾ ഡോക്ടർ ചോദിച്ചു: ''അങ്ങിപ്പോഴെവിടെയാണു കിടക്കുന്നത്?'' സ്വാമിജിയുടെ മറുപടി ഉടനെയെത്തി: ''പഞ്ചഭൂതങ്ങളുടെ മുകളിൽ!'' അതുകേട്ടവർ പൊട്ടിച്ചിരിച്ചുപോയി.

1994 ജനുവരിയിൽ വിവേകാനന്ദസ്മാരക ഹാളിൽ വച്ച് സ്വാമിജിയുടെ ശതാഭിഷേകം കൊണ്ടാടി. കാശിവിശ്വനാഥക്ഷേത്രത്തിൽ കെട്ടിയുണ്ടാക്കിയ പന്തലിലായിരുന്നു വൈദികകർമ്മങ്ങൾ നടന്നത്. എല്ലാ ചടങ്ങുകൾക്കും സ്വാമിജി ഒരു പാവയെപ്പോലെയിരുന്നുകൊടുക്കുകയായിരുന്നു! തൊട്ടടുത്തയാഴ്ച തിരുവനന്തപുരത്ത് അഭേദാശ്രമത്തിൽ വച്ച് ക്ഷേത്രോപാസനട്രസ്റ്റും ഭക്തന്മാരും ചേർന്ന് സ്വാമിജിക്കൊരു സ്വീകരണമൊരുക്കിയിരുന്നു. ആയതിൻെറ മറുപടിയായി സ്വാമിജി ഇങ്ങനെ പറഞ്ഞു: ''ഇത്രയും കാലം ജീവിച്ചതുകൊണ്ട് പരിപൂർണ്ണതൃപ്തനാണ്. എന്തൊക്കെയോ ചെയ്തു. ചെയ്തതൊക്കെ മഹത്തരമാണെന്ന് അവകാശപ്പെടുന്നില്ല. ഈ ജീവിതം കൊണ്ട് ഒരു കാര്യം മാത്രം ഗ്രഹിച്ചു- മരണം എന്നൊന്നില്ല. ഇല്ലാത്ത ഒന്നായതുകൊണ്ട് അതിനെ ഭയവുമില്ല. ഏതുനിമിഷത്തിലും അതിനെ സ്വീകരിക്കാൻ തയ്യാറായി കഴിയുന്നു..''

മണിക്കൂറുകൾ നീണ്ടു നില്ക്കുന്ന ഒരാധ്യാത്മിക പ്രഭാഷണത്തെക്കാൾ ശക്തിമത്തും ചിന്താമധുരവുമായിരുന്നു സ്വാമിജിയുടെ മറുപടി പ്രസംഗം. അതാണ് സ്വാമിജ്ഞാനാനന്ദ സരസ്വതിയുടെ പ്രത്യേകതയും!

കാഞ്ഞങ്ങാട്ട് ആനന്ദാശ്രമത്തിലെ മാതാജിയും സ്വാമിജിയുമായി ഒരിക്കൽ നടന്ന സംഭാഷണം ഇവിടെ രേഖപ്പെടുത്തുന്നത് ഉചിതമായിരിക്കുമെന്നു തോന്നുന്നു. ആനന്ദാശ്രമവുമായി സ്വാമിജിക്ക് അഭേദ്യമായ ബന്ധമാണുണ്ടായിരുന്നത്. മുമ്പ് പരിവ്രാജകനായി നടക്കുന്ന കാലത്ത് കാഞ്ഞങ്ങാട്ട് കുറച്ചുനാൾ സംസ്കൃതം പഠിപ്പിച്ചു താമസിച്ചിരുന്നു. ആനന്ദാശ്രമത്തിൽ പപ്പാരാംദാസ് ഉണ്ടായിരുന്നകാലത്ത് സ്വാമിജി സന്ദർശകനായിപ്പോകുകയും പ്രഭാഷണയജ്ഞങ്ങൾ നടത്തുകയും ചെയ്തിരുന്നു. മാതാജി കൃഷ്ണാബായിക്ക് സ്വാമിജ്ഞാനനന്ദ സരസ്വതിയോട് പപ്പായോടുണ്ടായിരുന്നത്രയും ഭക്തി ബഹുമാനങ്ങൾ ഉണ്ടായിരുന്നു. 1987 ഒക്ടോബർ അവസാനവാരത്തിലൊരുദിവസം സ്വാമിജി ആനന്ദാശ്രമം സന്ദർശിക്കാനെത്തി. ഏതാണ്ട് ഉച്ച സമയമാകാറായി. മാതാജി കുറെ മാസങ്ങളിലായി രോഗശയ്യയിലായിരുന്നു. സന്ദർശകരെ കർശനമായി നിയന്ത്രിച്ചിരിക്കുകയായിരുന്നു. എന്നാൽ സ്വാമിജ്ഞാനാനന്ദസരസ്വതി അനുയായികളോടൊപ്പം ആശ്രമത്തിലെത്തിയപ്പോൾ ഹൃദ്യമായ ഒരു വരവേല്പാണു ലഭിച്ചത്. സ്വാമിജിയെ മാതാജി വിശ്രമിക്കുന്ന മുറിയിലേയ്ക്കു കൊണ്ടുപോയി. സ്വാമിജി കൃഷ്ണാബായിയുടെ തൊട്ടടുത്തു തന്നെയിരുന്ന് രോഗം ഭേദമാകാൻ ആശംസകളർപ്പിയ്ക്കുകയും കുശലപ്രശ്നം നടത്തുകയും ചെയ്തു. ഉച്ചഭക്ഷണ സമയമായപ്പോൾ എല്ലാവരേയും മാതാജിയുടെ നിർദ്ദേശാനുസരണം ഭക്ഷണശാലയിലേയ്ക്കു നയിച്ചു. സ്വാമിജിക്കും സംഘത്തിനും താമസിക്കാൻ വിപുലമായ സജ്ജീ

കരണങ്ങളാണ് തയ്യാറാക്കിയിരുന്നത്. സ്വാമിജിയുടെ സത്സംഗവും ഏർപ്പാടു ചെയ്തിരുന്നു.

രണ്ടാംദിവസം വൈകുന്നേരം സ്വാമിജി സത്സംഗത്തിനിരുന്നപ്പോൾ അവശയായ മാതാജി ഏതാനും ഭക്തകളുടെ സഹായത്തോടെ സത്സംഗഹാളിലേയ്ക്കു കടന്നുവന്നു. മറ്റുള്ളവർ അത്ഭുതപ്പെട്ടു നോക്കുമ്പോൾ മാതാജി സ്വാമിജിയുടെ മുന്നിലെത്തി പാദത്തിൽ ശിരസ്സുമുട്ടിച്ചു നമസ്ക്കരിച്ച് സമീപത്തിരുന്നു. അടുത്തുതന്നെ സച്ചിദാനന്ദ സ്വാമിജിയും ഇരുന്നു. താൻ ഈ ലോകത്തിൽ നിന്നും യാത്ര പറയാനായി കെട്ടും ഭാണ്ഡവും മുറുക്കി - കാത്തിരിക്കുകയാണെന്ന് മാതാജി പറഞ്ഞു. നേരത്തെ പരലോകത്തെത്തി സ്വാമിജിയെയും മറ്റും സ്വീകരിക്കാൻ വേണ്ടതൊക്കെ ഒരുക്കാമെന്നു കൂടി മാതാജി പറഞ്ഞപ്പോൾ സ്വാമിജി ഇടപ്പെട്ടു. ''അതുവേണ്ട മാതാജി കുറെക്കാലം കൂടെ ശരീരത്തോടുകൂടിയിരിക്കണം. എനിക്കിനി വലുതായിട്ടൊന്നും ചെയ്തു തീർക്കാനില്ല. ഞാൻ ആദ്യം പോയി മാതാജിയെ സ്വീകരിക്കാൻ തയ്യാറാണ്''. ഇതുകേട്ട് സച്ചിദാനന്ദസ്വാമിജി ഉടനെ പറഞ്ഞു. ''തർക്കംവേണ്ട നമുക്കെവർക്കും കൂടി അങ്ങു -പോകാം''. അവിടെ ചിരിയുടെ ഹൃദ്യമായ താളമുയർത്താൻ ഈ വാക്കുകൾക്കു കഴിഞ്ഞു. (1989 ഫെബ്രുവരി 12 ന് മാതാജി കൃഷ്ണാബായി മഹാസമാധി പ്രാപിച്ചു)

# നാല്

# ഗുരുവും ശിഷ്യന്മാരും

ഋഷികേശിലെ സ്വാമി ശിവാനന്ദസരസ്വതിയുടെ ശിഷ്യപരമ്പരയിൽ പ്രമുഖനാണ് സ്വാമിജ്ഞാനാനന്ദസരസ്വതി. സ്വാമി ശിവാനന്ദസരസ്വതി ശിഷ്യസമ്പത്തുകൊണ്ട് പ്രഭുവാണ്. ഗുരുവിനെപ്പോലെ തന്നെ ശിഷ്യസമ്പത്തിൽ സ്വാമിജിയും ഒട്ടും പിന്നിലല്ല. അവരിൽ സന്ന്യാസശിഷ്യന്മാരായി ജീവിച്ചിരുന്നവർ തന്നെ 50 പേരുണ്ട്. ബ്രഹ്മലീനരായ സന്ന്യാസശിഷ്യന്മാർ 16 പേർ. അതായത് 66 പേർക്ക് സ്വാമിജി ഇതിനകം സംന്യാസദീക്ഷ നൽകിയിട്ടുണ്ട്. മന്ത്രദീക്ഷ വാങ്ങി സാധന ചെയ്യുന്നവരുടെ എണ്ണത്തിനു കണക്കില്ല. ഇതിനും പുറമേയാണ് ഗൃഹസ്ഥാശ്രമികളാകുന്ന ശിഷ്യന്മാർ. ഭാരതത്തിനു പുറത്തും, ഭാരതത്തിനകത്തും കേരളത്തിനകത്ത് പല ഭാഗത്തുമായി ഇവർ ചിതറിക്കിടക്കുന്നു!

ജ്ഞാനിയായ ഒരു ഗുരുവിനു മാത്രമേ ആത്മാവിന് തത്ത്വമസിയെന്ന പരമതത്ത്വം മനസ്സിലാക്കിത്തരാൻ കഴിയൂ. ലൗകികജീവിതത്തിൽ മായയിൽ മയങ്ങിക്കിടക്കുന്ന മനസ്സ് ചഞ്ചലമാണ്. പഞ്ചേന്ദ്രിയങ്ങളുടെ പിടിയിൽപെട്ട് വിഷയസുഖങ്ങളുടെ പിന്നാലെ പാഞ്ഞ് നട്ടം തിരിയുന്ന മനസ്സിനെ തൻെറ ജ്ഞാനംകൊണ്ടും തപശ്ശക്തികൊണ്ടും, അനുഗ്രഹം കാരുണ്യം എന്നിവകൊണ്ടും, ഉപദേശങ്ങളിലൂടെ ആകർഷിച്ച് അന്തർമുഖനാക്കി ജീവൻെറ സത്യാവസ്ഥയാകുന്ന ആത്മാമൃതത്തെ പാനം ചെയ്യിക്കുന്ന മഹാത്മാവാണ് സദ്ഗുരുനാഥൻ. ഗുരുകൃപകൊണ്ടു മാത്രമേ അഹങ്കാരം ശമിക്കുകയുള്ളൂ. അഹങ്കാ

രനാശംകൊണ്ടു മാത്രമേ സത്യബോധമുണ്ടാകുകയുള്ളൂ. ഗുരുകടാക്ഷം കൊണ്ട് ജന്മജന്മാന്തരങ്ങളിലായി സഞ്ചിതമായ പ്രാരബ്ധകർമ്മങ്ങളിൽ നിന്നും മോചനം ലഭിക്കും. അതിന് നിരവധി ജന്മങ്ങളിലെ സുകൃതം വേണം. ദൈവാനുഗ്രഹം വേണം. തപസ്വിയും പരമകാരുണികനുമായ ഗുരു, ശിഷ്യൻെറ പാപങ്ങളെ ഏറ്റെടുത്ത് ശിഷ്യനെ പരിശുദ്ധനാക്കി മാറ്റി ആത്മജ്ഞാനം നൽകുന്നു.

സദ്ഗുരുവിനെ സമീപിക്കുക, പ്രണമിക്കുക, ശുശ്രൂഷിക്കുക, ബ്രഹ്മജ്ഞാനത്തിനായി അപേക്ഷിക്കുക, ഗുരൂപദേശങ്ങളെ വളരെ ശ്രദ്ധയോടെ ശ്രവിക്കുക, അനുസരിക്കുക, ആചരിക്കുക എന്നിവയാണ് സാധാനാമാർഗ്ഗങ്ങൾ.

## ഉത്തമഗുരുവിൻെറ ലക്ഷണം

ഇങ്ങനെയൊക്കെയാണെങ്കിൽ ഉത്തമനായ ഗുരുവിൻെറ ലക്ഷണമെന്താണ്? സ്വാമിജി തന്നെ അതും വ്യക്തമാക്കിയിട്ടുണ്ട്:

''ഗുരു എന്ന ശബ്ദത്തിനു തന്നെ എല്ലാറ്റിലും വച്ചു വലുതെന്നർത്ഥമാണ്. ഈ അർത്ഥത്തെത്തന്നെയാണ് ഒരു ഗുരുവിൽക്കൂടി ആസ്തികനായ ഒരു ഭാരതീയൻ കാണുന്നത്.

''ഗുരുർ ബ്രഹ്മാ ഗുരൂർ വിഷ്ണുർ
ഗുരുർദ്ദേവോ മഹേശ്വരഃ''

എന്നീ രൂപങ്ങളിലാണ് ഈ ഭാരതത്തിൽ ഗുരുവിനെ കണ്ടിരുന്നത്. അങ്ങനെതന്നെ 'ശരീരമർത്ഥം പ്രാണഞ്ച' കാൽക്കൽ വച്ചാണ് നമസ്കരിക്കുന്നത്.

പരമപുരുഷനും സർവ്വാന്തർയ്യാമിയുമായ ഏതൊരീശ്വരനെക്കാണാൻ ബദ്ധപ്പെടുന്നുവോ, ആപരമേശ്വരൻെറ തന്നെ പ്രത്യക്ഷസ്വരൂപമാണു ഗുരു. അകത്ത് ആത്മാവായും പുറത്തു ഗുരുവായും പ്രകാശിക്കുന്നത് ഒരേ ചൈതന്യമാണ്. ആത്മാവ് നിർഗ്ഗുണ സ്വരൂപമാണെങ്കിൽ ഗുരു സഗുണ സ്വരൂപമാണ്. രണ്ടും രണ്ടല്ല; ഒന്നു തന്നെ. ആ സ്ഥിതിക്ക് ഈശ്വരങ്കൽ എപ്രകാരമുള്ള ഭക്തിയും വിശ്വാസവുമുണ്ടോ അതു പോലുള്ള വിശ്വാസാദരങ്ങൾ മഹാത്മാവായ ഗുരുവിലും എപ്പോഴും ഉണ്ടായിരിക്കണം. മനുഷ്യബുദ്ധിയോടുകൂടി ഗുരുവിനെ നോക്കാൻ പോലും ഇട വരരുത്. ഗുരുദർശനത്തെ പ്രത്യക്ഷ ഈശ്വരദർശനമായിക്കരുതണം.

ശരിയായ വൈദികജ്ഞാനം, ബ്രഹ്മനിഷ്ഠ, എല്ലാ കരണങ്ങളുമടങ്ങി സ്ഫുരിക്കുന്ന അമൃതായമാനമായ ശാന്തി, എല്ലാവരോടും എല്ലാററിനോടും എപ്പോഴും തുല്യഭാവം, അഹന്താ മമതകളുടെ അഭാവം, ശീതോഷ്ണ സുഖദുഃഖാദിദ്വന്ദ്വങ്ങളുടെ ബാധയില്ലായ്മ, ഒന്നിനേയും തൻേറതാക്കി സ്വീകരിക്കാതിരിക്കൽ, ഒന്നിലും അപേക്ഷയില്ലായ്മ, ബാഹ്യാന്തരശുദ്ധി കാര്യങ്ങളിൽ കുശലത, അപാരമായ കാരുണ്യം എന്നിവയാണ് ഉത്തമനായ ആചാര്യൻെറ ലക്ഷണങ്ങൾ.''

ഇത്തരത്തിൽ പൂർണ്ണനായ ഗുരുവിനെ കണ്ടെത്തുക ഇക്കാലത്ത് വളരെ ദുഷ്കരമാണ്. ആത്മസാക്ഷാത്കാരം നേടിയ നിരവധിപേർ അവിടവിടെ ശരീരത്തോടു കൂടിയിരിക്കുന്നുണ്ട്. അധികം പേരും മററുള്ളവർക്ക് ഉപദേശം കൊടുക്കാനോ, ഗുരുസ്ഥാനമേല്ക്കാനോ, ശിഷ്യന്മാരെ വാർത്തെടുക്കാനോ തയ്യാറാകുന്നില്ല. അതുകൊണ്ടാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതി മുമുക്ഷകൾക്കെല്ലാം ആചാര്യനായിത്തീരാൻ സന്മനസ്സു കാട്ടിയത്.

# ഗുരുവിൻെറ ആവശ്യകത.

ആധ്യാത്മിക ജ്ഞാനം നേടാൻ ഗുരുവിൻെറ ആവശ്യം യഥാർത്ഥത്തിലുണ്ടോ?

വേദാന്തവിജ്ഞാനം എന്ന ഗ്രന്ഥത്തിൽ 'അധ്യാത്മ ജ്ഞാനത്തിനു ഗുരുവിൻെറ ആവശ്യകത' എന്ന പേരിൽ സ്വാമിജിയെഴുതിയ ലേഖനത്തിൽ നിന്നും ചില വരികൾ ഉദ്ധരിക്കാം: അദ്ധ്യാത്മജ്ഞാനത്തിനുള്ള ചിന്താസരണി തന്നെ ഒന്നു വേറെയാണ്. വേദങ്ങളും ശാസ്ത്രങ്ങളും ഒക്കെ പഠിക്കാറുണ്ട്. അവകളുടെയൊക്കെ അർത്ഥചിന്ത കളും ചെയ്യാറുണ്ട്. എങ്കിലും ആത്മജ്ഞാനം അതൊന്നു വേറെതന്നെയാണ്. വേദശാസ്ത്രങ്ങളുടെ പഠനം അത്യാവശ്യമാണെങ്കിലും അതുകൊണ്ട് ആത്മ ജ്ഞാനം ഉണ്ടായിക്കൊള്ളണമെന്നില്ലല്ലോ. ആത്മസ്വരൂ പവും അറിയേണ്ട ക്രമവും അവകളിൽ പ്രതിപാദിക്കാ യ്കയല്ല; എങ്കിലും അറിയുകയെന്നത് ഒന്നു പ്രത്യേകം തന്നെയാണ്.

ഒരു മനുഷ്യന് അറിയാനുള്ള ഉപകരണങ്ങൾ ആകെ മൂന്നാണ്: ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇങ്ങനെ കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് ഈ അഞ്ചിനെയാണ് ഇന്ദ്രി യങ്ങളെന്നു പറയുന്നത്. ഇതിൽ കണ്ണ് രൂപത്തേയും മൂക്ക് ഗന്ധത്തെയും, ചെവി ശബ്ദത്തെയും, നാവ് രസ ത്തെയും, ത്വക്ക് സ്പർശത്തേയും അറിയുന്നു. സ്ഥൂലങ്ങ ളായ ഈ അഞ്ചു ശബ്ദാദിവിഷയങ്ങളെ ഒഴിച്ചു വേറെ ഒന്നിനെയും ഇന്ദ്രിയങ്ങളെക്കൊണ്ട് അറിയുവാൻ സാദ്ധ്യ മല്ല. അതും ജാഗ്രദാവസ്ഥയിൽ മാത്രം. സ്വപ്നസുഷുപ്തി കളിലേയ്ക്കു സ്ഥൂലേന്ദ്രിയങ്ങൾക്ക് വ്യാപ്തിയേ ഇല്ല. മന സ്സാണ് പിന്നെ ഉപകരണം. വിചാരസ്വരൂപേണയാണ തിൻെറ അറിവ്. അതും മുൻപറഞ്ഞ ശബ്ദാദി അഞ്ചു വിഷയങ്ങളെ തന്നെയാണ് അറിയുന്നത്. ജാഗ്രത്തിലും സ്വപ്നത്തിലും വിചാരസ്വരൂപേണയാണ് അറിയുന്നത്.

അപ്പോൾ മനോബുദ്ധീന്ദ്രിയങ്ങളാകുന്ന മൂന്നു കരണങ്ങളും ശബ്ദാദി അഞ്ചു വിഷയങ്ങളിൽ മാത്രമാണു വ്യാപരിക്കുന്നതെന്നാണ് വരുന്നത്. പഠിപ്പുകൊണ്ടും അഭ്യാസങ്ങളെക്കൊണ്ടും പ്രസ്തുത കരണങ്ങളെ പലപ്രകാരത്തിലും സംസ്കരിക്കാം. പക്ഷേ എങ്ങനെയൊക്കെ സംസ്കരിച്ചാലും ശബ്ദാദി അഞ്ചു വിഷയങ്ങളിൽ മാത്രമാണ് അവ വ്യാപരിക്കുന്നത്. ഇതാണ് വേദശാസ്ത്രങ്ങളൊക്കെ പഠിച്ചാലും ഒരാൾക്ക് ആത്മജ്ഞാനമുണ്ടാകാതിരിക്കാനുള്ള കാരണം. ശബ്ദാദി വിഷയമല്ല ആത്മാവെന്ന കാരണത്താൽ ആത്മസ്വരൂപം അപരിചിതവുമായിരിക്കും. ആത്മജ്ഞാനത്തിനു വേണ്ടി എത്ര പരിശ്രമിച്ചാലും ആ പരിശ്രമമൊക്കെയും ഇന്ദ്രിയാദി അഞ്ചു കരണങ്ങളിലും ജാഗ്രദാദി മൂന്നവസ്ഥകളിലും ശബ്ദാദി പഞ്ചവിഷയങ്ങളിലും മാത്രമാണ്. അതുകൊണ്ടു തന്നെയാണ് എത്ര പ്രയത്നിച്ചിട്ടും ആത്മജ്ഞാനമുണ്ടാകാതിരിക്കാനുള്ള കാരണം. അവകളെ വിടുമ്പോഴാണ് ഒരാൾക്ക് ആത്മസ്വരൂപം അറിയാനിട വരുന്നത്. ആ സമ്പ്രദായമാകട്ടെ അതിന്റെ അറിവും അനുഭവവുമുള്ള ഒരു മഹാത്മാവിൽ കൂടെ ഗ്രഹിക്കാനേ പറ്റൂ. ശ്രവണം, മനനം, നിദിധ്യാസനം ഇങ്ങനെ മൂന്നു പടികളാണ് ആത്മാനുഭൂതിക്കുള്ള അഭ്യാസങ്ങളായി വേദം വിധിച്ചിരിക്കുന്നത്. ഇതിൽ ശ്രവണമാണ് ഒന്നാമത്തേത്. അനുഭവരസികനായ മഹാത്മാവ് സത്യമായ ആത്മസ്വരൂപത്തെ തന്റെ അനുഭൂതിക്കനുരൂപമായി പറഞ്ഞുൽബോധിപ്പിച്ചു തരുന്നതു തന്നെ ശ്രവണം. ഒരിക്കൽ കേട്ടാൽ പോരാ, ബോധ്യം വന്നു തത്ത്വത്തിൽ ഉറപ്പുവരുന്നതുവരെ വീണ്ടും വീണ്ടും ശ്രവിക്കുകയും ശ്രവിപ്പിക്കുകയും വേണം. അങ്ങനെ പരമാർത്ഥമായ ഒരു വേദാന്തശ്രവണം അധികാരിയായ ശിഷ്യനു മഹാത്മാവായ ആചാര്യനിൽ നിന്നു ലഭിക്കുന്നു എന്നിരിക്കട്ടെ; അതൊരിക്കലും വിഫലമാകുന്നില്ല. പക്ഷെ അങ്ങനെ സംഭവിക്കുന്നതു വളരെ ചുരുക്കമാണെന്നു മാത്രം. ജാഗ്രദാദി മൂന്നവസ്ഥകളിലും, ശരീരാദി മൂന്നു കരണങ്ങളിലും, ശബ്ദാദി പഞ്ചവിഷയങ്ങ

ളിലും കീഴൊതുങ്ങി നിൽക്കുന്നു വ്യക്തിത്വം അല്ലെങ്കിൽ ജീവത്വം. ഈ അവസ്ഥയെ അതിക്രമിച്ച ഒരാൾക്കു ജീവത്വമല്ല; ഈശ്വരത്വമാണുള്ളത്. ദിവ്യനും, ഈശ്വരനുമായിക്കഴിഞ്ഞ മഹാത്മാവാണ് ജ്ഞാനം ഉപദേശിക്കാൻ പ്രാപ്തിയുള്ള ആചാര്യൻ. ശിഷ്യൻെറ പല പ്രകാരത്തിലുള്ള കുറവുകളും, അപ്രാപ്തികളും ആചാര്യൻെറ അനുഗ്രഹത്താൽത്തന്നെ നീങ്ങുന്നു. ശിഷ്യനെ പുരസ്കരിച്ച് ആചാര്യൻെറ മനസ്സലിയലാണ് അനുഗ്രഹത്തിൻെറ സ്വരൂപം. ആ അലിവ് ആരിൽ എപ്പോൾ ഉണ്ടാവുമെന്നു പറയാൻ വയ്യ. എങ്കിലും നിഷ്കളങ്ക ഭക്തിയും, പരമത്യാഗവും നിലനിർത്തിക്കൊണ്ടുള്ള ശുശ്രൂഷകൊണ്ട് ആരുടേയും മനസ്സലിയുമല്ലോ. അതിനാൽ അപ്രകാരുമുള്ള ശുശ്രൂഷകൊണ്ട് ഗുരുവിൻെറ അനുഗ്രഹത്തിനു പാത്രമായിത്തീരുകയും അപ്പോൾ ജ്ഞാനത്തിന്നധികാരം കൈവരികയും ചെയ്യുന്നുവെന്നാണഭിജ്ഞമതം.

ഈശ്വരത്വം കൈവന്ന ഗുരുവും, ഈശ്വരനും രണ്ടല്ല എന്നാണ് വൈദിക സിദ്ധാന്തവും, സജ്ജനവിശ്വാസവും. അതിനാൽ ഗുരുവിൽ ഒരിക്കലും മനുഷ്യബുദ്ധിയെ കരുതുകയാവട്ടെ, മനുഷ്യനോടെന്നപോലെ പെരുമാറുകയാവട്ടെ ചെയ്യരുത്. ഈശ്വരൻെറ എല്ലാ സ്വരൂപങ്ങളും എപ്രകാരം ഒന്നു മാത്രമാണോ അതുപോലെ നാനാകാലങ്ങളിൽ ഭിന്ന സ്വരൂപങ്ങളിൽ പ്രകാശിക്കുന്ന ഗുരുനാഥന്മാരും ഒരേ ഈശ്വരൻ മാത്രമാണ്. ഇക്രാരമുള്ള ഒരു ദേശികവര്യൻെറ കരുണയ്ക്ക് ഒരാൾ പാത്രമായാൽ അവൻെറ അജ്ഞാനം നീങ്ങി എന്നു കരുതാം. ഇതൊഴിച്ച് ആത്മജ്ഞാനാനുഭൂതിക്ക് അന്യമാർഗ്ഗങ്ങളില്ലെന്നാണ് വൈദികസിദ്ധാന്തം''

## സ്വാമിജി എന്ന ഗുരുനാഥൻ

സ്വാമി ജ്ഞാനാനന്ദ സരസ്വതി ഇത്തരത്തിലുള്ള ഒരു ആചാര്യനാണ്. അനേകം പേർക്ക് ആത്മജ്ഞാനം ഉപദേ

ശിച്ചുകൊടുത്ത - നിരവധി പേരെ ഈശ്വരമാർഗ്ഗത്തി ലേക്കു തെളിച്ചുവിട്ട - മഹാത്മാവാണ്. ഗുരുദേവന്റെ കാരുണ്യം അനുഭവിച്ചറിഞ്ഞ ശിഷ്യന്മാരുടെ വാക്കുകൾ തന്നെ പകർത്തട്ടെ.

## സ്വാമി നിർമ്മലാനന്ദസരസ്വതി

ഇദ്ദേഹം പൂർവ്വാശ്രമത്തിൽ ആയുർവേദ വൈദ്യനും ഇൻഡിജീനസ് മെഡിക്കൽ ഓഫീസറുമായിരുന്നു. സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ ജ്ഞാനയജ്ഞങ്ങളി ലൂടെ ഭക്തിയും ശ്രദ്ധയുമുണ്ടായി സ്വാമിയുടെ ആരാധ കനും ഭക്തനുമായി ഒടുവിൽ സന്ന്യാസം സ്വീകരിച്ച പുണ്യാത്മാവാണ് ഇദ്ദേഹം സ്വാമിജിയെക്കുറിച്ച് ലേഖ നങ്ങൾ എഴുതിയിട്ടുണ്ട്. അവയിൽ നിന്നും ഏതാനും വരികൾ.

"പൊതുജനങ്ങളുടെ ഇടയിൽ ഗൃഹസ്ഥന്മാരായും സന്ന്യാസിമാരായും ബ്രഹ്മചാരികളായും സ്വാമി ജിയിൽ നിന്ന് ജ്ഞാനദീക്ഷ വരിച്ച നല്ലൊരു സംഘം ശിഷ്യസമ്പത്ത് സ്വാമിജിക്കുണ്ട്. സ്വാമിജിയുടെ പ്രഭാ ഷണങ്ങളോ ക്ലാസ്സുകളോ ഒന്നോ രണ്ടോ പ്രാവശ്യം കേൾക്കാൻ ഇടയാവുന്നവരെല്ലാം പ്രായേണ അദ്ദേഹ ത്തിന്റെ ശിഷ്യന്മാരായിത്തീരലാണ് പതിവ്. ഏതാണ്ട് അമ്പതോളം സന്ന്യാസി ശിഷ്യന്മാർ തന്നെ സ്വാമിജി ക്കുണ്ട്. അവരിൽ ചിലരൊക്കെ മഹാസമാധിയടഞ്ഞിട്ടു ണ്ടെങ്കിലും ഇപ്പോഴും നല്ലൊരു സംഖ്യ സന്ന്യാസിവർഗ്ഗ ത്തിലുണ്ട്. ഗൃഹസ്ഥശിഷ്യന്മാർ നൂറു കണക്കിലുണ്ട്. അവരിൽ പലരും ഇപ്പോഴും സന്ദർഭം കിട്ടുമ്പോൾ സ്വാമി ജിയെ വന്നു കാണുകയും ആവശ്യമുള്ള കാര്യങ്ങൾ ഗ്രഹി ക്കുകയും ചെയ്യുന്നുണ്ടുതാനും.

സ്വാമിജി സന്ന്യാസദീക്ഷ വരിക്കാൻ തയ്യാറായപ്പോൾ അതിനു തക്കതായ സ്ഥാപനവും ആചാര്യന്മാരും കേര

ളത്തിൽ വളരെ ദുർലഭമായിരുന്നു. ഇക്കാരണത്താലാണ് ഋഷികേശത്തുള്ള സ്വാമി ശിവാനന്ദ സരസ്വതി മഹരാജിനെ കത്തുമൂലം സന്ധിക്കുന്നതിനും അവിടുത്തെ അനുവാദപ്രകാരം ഋഷികേശത്തുപോയി സന്ന്യാസദീക്ഷ വരിക്കേണ്ടി വന്നതും. അതിൻെറ ഫലമായിട്ടാണ് താൻ സന്ന്യസിച്ച് കേരളത്തിൽ വന്ന് ആശ്രമം സ്ഥാപിച്ച് ജനമധ്യത്തിൽ പ്രചാരം ചെയ്യാൻ തുടങ്ങിയപ്പോൾ തന്നെ സമീപിച്ച ഒരു ജിജ്ഞാസുവിനെയെങ്കിലും ഉപേക്ഷിക്കാതെ അവർക്കെല്ലാം സന്ന്യാസദീക്ഷ കൊടുത്ത് അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നത്. അർഹരായ മുമുക്ഷുക്കൾക്ക് വിധിയാംവണ്ണമുള്ള സംസ്കാരങ്ങളെ ചെയ്ത് സംശുദ്ധനാക്കി സന്ന്യസിപ്പിക്കുക എന്ന ക്രിയ സ്വാമിജി സുലഭമായി നടത്തിവരുന്നു. അതിൻെറ ഫലമായിട്ടാണ് അദ്ദേഹത്തിൻെറ ശിഷ്യന്മാരായി അമ്പതോളം സന്ന്യാസിമാരുണ്ടായത്. അങ്ങനെ ചെയ്തില്ലായിരുന്നുവെങ്കിൽ കേരളത്തിൽ മറ്റേതൊരു സ്ഥാപനത്തിൽ നിന്നാണ് സുഗമമായി ആവശ്യമുള്ളവർക്ക് വിധിയാംവണ്ണമുള്ള സന്ന്യാസദീക്ഷ ലഭിക്കുന്നത്? മിക്കവാറും അങ്ങിനെയുള്ള സ്ഥാപനങ്ങൾ ഇല്ലെന്നു പറയാം.

ലോകസംഗ്രഹ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന ജ്ഞാനിയായ സ്വാമിജി ശിഷ്യന്മാർക്കും മറ്റുള്ളവർക്കും മാതൃകാപരമായ ഒരു ജീവിതരീതി ആർജ്ജിച്ചു കാണിച്ചിട്ടുണ്ട്. അന്നദാനം, വസ്ത്രദാനം, വിദ്യാദാനം, ആതുരശുശ്രൂഷ, ജ്ഞാനയജ്ഞങ്ങൾ, സംസ്കാരകേന്ദ്രങ്ങളെ പുനരുദ്ധരിക്കൽ, മുമുക്ഷുക്കൾക്ക് മന്ത്രോപദേശം ചെയ്യൽ, വിരക്തന്മാർക്ക് സന്ന്യാസദീക്ഷാദാനം എന്നിങ്ങനെയുള്ള പ്രവൃത്തികളിൽക്കൂടി ഇദ്ദേഹം ആചാര്യസ്ഥാനത്തിനും ഒരു ഭൂഷണമായിത്തീർന്നിരിക്കുകയാണ്....."

## സ്വാമി ചിദാനന്ദസരസ്വതി

ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ പ്രിയശിഷ്യ

നായ സ്വാമി ചിദാനന്ദസരസ്വതി മദ്രാസ് സെക്രട്ടേറിയറ്റിൽ ഉദ്യോഗസ്ഥനായിരുന്നു. ഇദ്ദേഹം സ്വാമിജിയുടെ സപ്താഹങ്ങളും സത്സംഗങ്ങളും ശ്രവിച്ചാണ് സ്വാമിജിയുടെ ഭക്തനായിത്തീർന്നത്. അല്പകാലത്തിനുള്ളിൽ തന്നെ സന്ന്യസിക്കണമെന്നാഗ്രഹമുണ്ടായി സ്വാമിജിയെ സമീപിച്ചു. തീവ്രമായ മുമുക്ഷുവാണെന്നു ബോധ്യമായപ്പോൾ സ്വാമിജി സന്ന്യാസം നൽകി. സ്വാമിജിയുടെ കൂടെ സപ്താഹങ്ങളിൽ പാരായണം നടത്തിയിരുന്ന ഇദ്ദേഹമാണ് ഇപ്പോൾ സ്വാമിജി നടത്തി വന്നിരുന്ന സപ്താഹങ്ങൾ നടത്തുന്നത്. സ്വാമി ചിദാനന്ദസരസ്വതി, ജ്ഞാനാനന്ദസരസ്വതി സ്വാമികളെക്കുറിച്ചെഴുതിയിട്ടുള്ള ലേഖനങ്ങളിൽ നിന്നും തെരഞ്ഞെടുത്ത വാക്യങ്ങളാണിവിടെ കുറിക്കുന്നത്.

''ശ്രീമൽ ജ്ഞാനാനന്ദ സരസ്വതി സ്വാമികൾ! കേരളീയരായ ആധ്യാത്മികർക്കു മറക്കാൻ കഴിയാത്ത ഒന്നാണ് ആ നാമധേയം. അതിഗഹനങ്ങളും അത്യന്തസൂക്ഷ്മങ്ങളും ആകാരണങ്ങളാൽത്തന്നെ സാധാരണക്കാർക്കു ഗ്രഹിക്കാൻ കഴിയാത്തവയുമായ ആധ്യാത്മിക തത്ത്വങ്ങളെ അത്യന്തലളിതമായ ഭാഷയിലും ശൈലിയിലും അവതരിപ്പിച്ച് ഒരു വ്യാഴവട്ടക്കാലമായി കൈരളിയേയും കേരളത്തിലെ ഭക്തന്മാരെയും അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന ശ്രീസ്വാമിജിയെ ഭക്ത്യാദരങ്ങളോടും കൃതജ്ഞതയോടും കൂടി അനുസ്മരിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാർ കേരളത്തിനകത്തും പുറത്തും നിരവധിയുണ്ട്. നിവൃത്തിപ്രധാനവും, അത്യന്തവിരക്തവുമായ ആധ്യാത്മികജീവിതം നയിക്കുന്ന ഒരു മഹാത്മാവിന്റെ നേട്ടങ്ങൾ ആന്തരങ്ങളും ബാഹ്യദൃഷ്ടിക്കഗോചരങ്ങളുമാകയാൽ അവയെപ്പറ്റി പ്രതിപാദിക്കാൻ ആർക്കും സാധിക്കില്ല.

നൂറിലധികം സന്ന്യാസി ശിഷ്യന്മാർ, പതിനായിരത്തിലേറെ ബ്രഹ്മചാരികളും ഗൃഹസ്ഥന്മാരുമായ ശിഷ്യന്മാർ, ലക്ഷക്കണക്കിന് ആരാധകർ, ഇവരെല്ലാം

ഭക്തിബഹുമാനങ്ങളോടെ അനുസ്മരിക്കുന്ന ഒന്നാണ് ബ്രഹ്മശ്രീ ജ്ഞാനാനന്ദ സരസ്വതി സ്വാമികളുടെ നാമധേയം. 'സ്വയം സംസാരസമുദ്രത്തെ കടന്നവരും, യാതൊരു പ്രതിഫലേച്ഛയുമില്ലാതെ മറ്റുള്ളവരെയും സംസാരസാഗരത്തെ കടത്തിവിടുന്നവരും, വസന്തഋതുവെപ്പോലെ നിഷ്കാമമായി ലോകഹിതത്തെ ആചരിക്കുന്നവരും, ശാന്തരുമായ മഹാത്മാക്കൾ ഭൂമിയിൽ അവിടവിടെ വസിച്ചുവരുന്നു.' എന്ന വിവേകചൂഡാമണിയിലെ പ്രതിപാദനത്തെ സാർത്ഥകമാക്കിത്തീർക്കുന്നതാണ് അദ്ദേഹത്തിൻെറ ജീവിതം. ഒരിക്കൽ പരിചയപ്പെട്ട ആർക്കും സ്വാമിജിയെ മറക്കാൻ കഴിയില്ല. എല്ലാവരേയും ആകർഷിക്കുന്നതാണ് അദ്ദേഹത്തിൻെറ സ്വഭാവവിശേഷം....."

## സ്വാമി അനശ്വരാനന്ദസരസ്വതി

സ്വാമിജിയിൽ നിന്നും സന്ന്യാസം സ്വീകരിച്ച് കന്യാകുമാരിയിൽ സ്ഥിരതാമസമാക്കിയിരിക്കുന്നു. ഗുരുനാഥനെക്കുറിച്ചെഴുതിയ 'ഗുരുപ്രസാദം' എന്ന ലേഖനത്തിൽ നിന്നും ഒരു ഭാഗം ഇവിടെ ചേർക്കുന്നു.

".... തന്നെ ആശ്രയിക്കുന്ന ഓരോ ജീവനേയും ഈ സംസാരസമുദ്രത്തിൽ നിന്നും കരകയറ്റുവാൻ അനുഗ്രഹവർഷം ചെയ്തുകൊണ്ടിരിക്കുന്ന ജീവൻമുക്തനായ ഒരു മഹാനാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി തിരുവടികൾ. ഭക്തിയും ജ്ഞാനവും അഭേദരൂപത്തിൽ ഒരാളിൽ ദർശിക്കണമെങ്കിൽ അത് ജ്ഞാജ്ഞാനാനന്ദ സരസ്വതി സ്വാമികളിലേ കാണാൻ കഴിയൂ. സദാസമയവും ആത്മനിഷ്ഠനായിരുന്നുകൊണ്ടുതന്നെ ലോകോപകാരപ്രദങ്ങളായ വ്യവഹാരങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുകയും ചെയ്യുന്നുവെന്നത് സ്വാമിജിയിൽ മാത്രം കാണുന്ന സിദ്ധിയാണ്. ബ്രഹ്മനിഷ്ഠനായ സ്വാമിജിയുടെ സാന്നിധ്യം ഒന്നുമാത്രം മതി തൻെറ പ്രഭാവലയത്തിൽപ്പെട്ടവരെ പരിശുദ്ധ

രാക്കാൻ. സ്വാമി തൻെറ ദേഹത്തെപ്പറ്റി തീരെ ശ്രദ്ധിക്കാറില്ല. ഇതിൻെറ അർത്ഥം അദ്ദേഹം രോഗം വരുമ്പോൾ മരുന്നു കഴിക്കാറില്ലെന്നോ അവധൂതനെപ്പോലെ ജീവിക്കുന്നുവെന്നോ അല്ല.

രോഗബാധിതനായി അവശനായി കിടക്കുമ്പോഴും അദ്ദേഹം ആത്മനിഷ്ഠയിൽ തന്നെയാണ് കഴിയുന്നതെന്ന് അദ്ദേഹത്തെ സേവിച്ചുകൊണ്ട് അടുത്തു പെരുമാറുന്നവർക്കു മാത്രമറിയാം. 1988-ലുണ്ടായ ഒരനുഭവം ഇവിടെ സ്മരിക്കുന്നത് അധികപ്പറ്റാവില്ലെന്നു വിശ്വസിക്കുന്നു. അതികഠിനമായ കഫസംബന്ധമായ അസുഖത്താൽ സ്വാമിജിയെ നാഗർകോവിലിലെ ഒരു സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. നാലഞ്ചു ഡോക്ടർമാർ വളരെ ശ്രദ്ധയോടെ സ്വാമിജിയെ ശുശ്രൂഷിച്ചിരുന്നു. എങ്കിലും പറയത്തക്ക പുരോഗതിയില്ലാതെ സ്വാമിജിയെ ആശ്രമത്തിലേക്കു മാറ്റുവാൻ അവർ നിർദ്ദേശിച്ചു. ഓക്സിജൻ കൊടുത്താണ് അദ്ദേഹത്തെ ആശുപത്രിയിൽ കിടത്തിയിരുന്നത്. ഓക്സിജൻ കൊടുത്തുകൊണ്ടു തന്നെയാണ് സ്വാമിജിയെ കന്യാകുമാരിയിലേക്കു കൊണ്ടുവന്നതും. ആ നിലയിലും ആ മഹാത്മാവ് തൻെറ നിഷ്ഠയിലും തന്നെ സേവിക്കുന്നവരെ ശ്രദ്ധിച്ചുമാണ് കിടന്നിരുന്നത്. ഈ എളിയവൻ ആംബുലൻസിൽ സ്വാമിജിയെ കിടത്തിയിരുന്ന സീറ്റിനരികെ വാഹനത്തിൻെറ ചലനത്താൽ സ്വാമിജി വീഴാതിരിക്കാൻ ശ്രദ്ധിച്ചുകൊണ്ട് അടുത്തു തന്നെയിരിക്കുകയായിരുന്നു. വളരെക്കാലം ശബരിമലദർശനം നടത്തിയ പരിചയത്തിൽ നിന്നുണ്ടായ ഭക്തിവിശ്വാസങ്ങളോടെ ഞാൻ പ്രാർത്ഥിച്ചു: ''സ്വാമിജിയുടെ ഈ വിഷമഘട്ടത്തിൽ നിന്നു രക്ഷിക്കണേ'' എന്ന്. ഉടനെ എൻെറ വിചാരഗതി അറിഞ്ഞ സ്വാമിജി യാതൊരു ക്ഷീണവുമില്ലാതെ ഉറച്ച ശബ്ദത്തിൽ ഒരു ചോദ്യം. ''ആരാണ് ഈ അയ്യപ്പൻ?'' എനിക്കു കാര്യം മനസ്സിലായി. ''അയ്യപ്പൻ എല്ലാവരുടേയും അന്തര്യാമിയായിരിക്കുന്നു'' എന്നു ഞാൻ സമാധാ

നവും കൊടുത്തു. അപ്പോൾ സ്വാമിജി ''ശരിയാണ്. തന്നിൽ താനായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സച്ചിദാനന്ദസ്വരൂപം തന്നെ അയ്യപ്പൻ. അതറിഞ്ഞു ഭജിക്കണം'' എന്നും പറഞ്ഞ് തൻെറ നിഷ്ഠയിൽ മുഴുകി. രാത്രി എട്ടൊമ്പതു മണിയായി ആശ്രമത്തിലെത്തിയപ്പോൾ. ഓക്സിജൻ കൊടുത്തുകൊണ്ടുതന്നെ സ്വാമിജിയെ കിടത്തി. ഡോക്ടർ വന്ന വാഹനത്തിൽ തന്നെ മടങ്ങിപ്പോയി. അര മണിക്കൂർ കഴിഞ്ഞപ്പോൾ സ്വാമിജി സ്വയം ട്യൂബ് എടുത്തുമാറ്റി, ബാത്റൂമിലേക്കു പോയി. ഒന്നു പിടിക്കുവാനും കൂടി ആരെയും അനുവദിച്ചില്ല. പിന്നീട് ഓക്സിജൻ ട്യൂബെല്ലാം എടുത്തു വെളിയിൽ വയ്ക്കാനും പറഞ്ഞു.....

ഈ വാർദ്ധക്യത്തിലും സ്വാമിജി തൻെറ നിത്യവൃത്തികൾക്ക് യാതൊരു മുടക്കവും വരുത്തുന്നില്ല. രാവിലെ 3 മണിക്ക് എഴുന്നേറ്റു കുളിച്ച് പ്രഭാതപൂജാ സമയം മുഴുവൻ പൂജാമുറിയിൽ ഇരുന്നു ഭാഗവതം വായിക്കുകയും മറ്റു ഭക്തന്മാരോടൊപ്പം ജപിച്ചുകൊണ്ടിരിക്കുകയും ചെയ്യും. പൂജാദികൾക്കുശേഷം തൻെറ കൈകൊണ്ടുതന്നെ തീർത്ഥവും പ്രസാദവും കൊടുത്ത് അനുഗ്രഹിക്കും. ഗുരുനാഥൻെറ കൈകൊണ്ടു കിട്ടുന്ന ആ പ്രസാദത്തിൻെറയും ഭക്ഷണത്തിൻെറയും മാഹാത്മ്യം എത്രയാണെന്ന് അനുഭവിച്ചവർക്കെല്ലാം അറിയാം....''

## സ്വാമിനി ശാരദാനന്ദസരസ്വതി

സ്വാമിജിയുടെ സന്ന്യാസശിഷ്യന്മാരിൽ സ്ത്രീകൾ വളരെ ചുരുക്കമേയുള്ളൂ. അവരിൽ പ്രമുഖയായ ശാരദാനന്ദസരസ്വതി സ്വാമിജിയെക്കുറിച്ച് എഴുതിയിരിക്കുന്നു:

''എൻെറ ഗുരുദേവൻ ശ്രീമത് സ്വാമി ജ്ഞാനാനന്ദ സരസ്വതി സ്വാമി തിരുവടികളെ ഉൾപ്പുളകത്തോടും

രോമാഞ്ചത്തോടും കൂടിയല്ലാതെ എനിക്കു സ്മരിക്കുവാൻ പോലും സാധിക്കുകയില്ല. സാധാരണ ശിഷ്യന്മാർക്കു ഗുരു ആത്മജ്ഞാനദാതാവായേക്കാം. പക്ഷേ എനിക്കു ആത്മദാതാവു മാത്രമല്ല ജീവദാതാവു കൂടിയാണ് ഗുരുദേവൻ.

പ്രൈമറി ക്ലാസ്സുകളിൽ പഠിപ്പിച്ച അദ്ധ്യാപകൻെറ വർണ്ണചാതുര്യത്തിൽ ആകൃഷ്ടമായ എൻെറ മനസ്സിൽ സന്ന്യസിക്കണം എന്ന ആശ രൂഢമൂലമായി. എന്നാൽ സ്ത്രീകൾ സന്ന്യസിച്ചിട്ടുള്ളതായി അറിവില്ലാതിരുന്നതുകൊണ്ട് സന്ന്യാസിയെപ്പോലെ ജീവിതചര്യകൾ ചിട്ടപ്പെടുത്തിത്തുടങ്ങി. പത്തൊാൻപതാമത്തെ വയസ്സിൽ ഒറ്റപ്പാലത്ത് സ്വാമി വിശദാനന്ദജിയുമായി കത്തുമൂലം പരിചയപ്പെട്ടു. എനിക്കു സന്ന്യാസം തരുന്നതിനു സന്തോഷമുണ്ടെന്നു മറുപടി വന്നു. എന്നാൽ മറുപടി അച്ഛൻെറ കൈവശമാണു കിട്ടിയത്. അച്ഛൻെറ സങ്കടം കണ്ട് ചില വ്യവസ്ഥകൾക്കു വഴങ്ങിയും പത്തിരുപതു കൊല്ലങ്ങൾ കൊഴിഞ്ഞുപോയി. ആ കാലത്ത് അദ്ധ്യാപകവൃത്തി തൊഴിലുമാക്കി. വാഴൂർ തീർത്ഥപാദാശ്രമവുമായി ബന്ധം പുലർത്തിയിരുന്നു. ഒരു ഗുരുപൂർണ്ണിമ ദിവസം "ഇന്നു ഗുരുപൂർണ്ണിമയാണ്. നിങ്ങൾക്കു സന്ന്യാസം തരാം..." എന്നു വിദ്യാനന്ദ തീർത്ഥപാദസ്വാമി പറഞ്ഞതോർക്കുന്നു. എന്നാൽ അന്നു സാമ്പത്തികമായി ഒരു വലിയ ബാധ്യത ഉണ്ടായിരുന്നതുമൂലം അപ്പോൾ ഞാനതു സമ്മതിച്ചില്ല. സന്ന്യാസം സ്വീകരിക്കാൻ ആഗ്രഹിച്ചപ്പോൾ പ്രായത്തിൻെറ പ്രശ്നം പറഞ്ഞ് എങ്ങും അത് കിട്ടാതെയും വന്നു. ജീവിതം വ്യർത്ഥമായി എന്ന തോന്നൽ എന്നെ വല്ലാതെ അലട്ടിത്തുടങ്ങി. ഏതാണ്ട് ഒരു ഭ്രാന്തിയുടെ മട്ടായിത്തീർന്നു എന്നുള്ളതാണ് സത്യം. ഈ ഭൗതികശരീരം ഉപേക്ഷിച്ച് അടുത്ത ജന്മമെങ്കിലും സന്ന്യാസം കൈവരിക്കണമെന്ന് മോഹം അതിയായി ഉണ്ടായി. ഒരു സഹോദരൻ അന്നു സാധുശീലൻ പരമേശ്വരൻ പിള്ളയായിരുന്ന എൻെറ ചോദകഗുരുവിന് ഒരു

കത്തുമായി എന്നെ കന്യാകുമാരിക്കയച്ചു. അങ്ങനെ ഈ ശരീരം ഉപേക്ഷിക്കാൻ കടലിൽ തിര കൂടുതലുള്ള സ്ഥലം അന്വേഷിച്ചു നടന്ന എനിക്ക് പുതുജീവൻ ലഭിച്ചു. എൻെറ ഗുരുദേവനെ കാട്ടിത്തന്ന് സ്വാമിജി എന്നെ രക്ഷിച്ചു. 1975 ഒക്ടോബർ മാസത്തിലെ ഒരുദിവസം വൈകുന്നേരം നാലുമണിയോടടുത്ത് എൻെറ ഗുരുദേവനെ ആശ്രമത്തിൽ ചെന്ന് ആദ്യമായി ഞാൻ കണ്ടു. വാത്സല്യമൂറുന്ന ആ സ്നേഹവീക്ഷണം എനിക്ക് എന്തെന്നില്ലാത്ത പരമാനന്ദം പകർന്നുതന്നു. ഗുരുദേവൻെറ ആജ്ഞയനുസരിച്ച് നവരാത്രി വ്രതം ദേവീസന്നിധിയിൽ അനുഷ്ഠിച്ചു. വിജയദശമിനാൾ മന്ത്രദീക്ഷ നൽകി. അങ്ങനെ ഒരു പുതിയ ജീവിതം ആരംഭിച്ചു. ആറു മാസം മരുത്വാമലയിൽ ഒരു ഗുഹയിൽ തപസ്സനുഷ്ഠിച്ചു. വിഷുവിൻെറ അന്ന് എന്നിക്ക് സന്ന്യാസം തരികയാണുണ്ടായത്.

ഗുരുദേവൻ എന്നെ ശരിക്കും വഴക്കു പറയുക പതിവാണ്. ആദ്യമൊക്കെ അതു കേൾക്കുമ്പോൾ വിഷമമുണ്ടാകാറുണ്ടായിരുന്നെങ്കിലും ഇന്നതു കേട്ടില്ലെങ്കിൽ വലിയ പ്രയാസം തോന്നുന്നു. ഒരിക്കൽ ഭയഭക്തി ബഹുമാനങ്ങൾ അധികമായപ്പോൾ ഞാൻ സാഷ്ടാംഗം നമസ്കരിച്ചു. ''നിങ്ങൾ സ്ത്രീയാകൂ. സ്ത്രീകൾ സാഷ്ടാംഗം നമസ്കരിക്കാൻ പാടുണ്ടോ?'' എന്നൊരു ചോദ്യം. ഞാൻ ഭയന്നുപോയി. പിന്നീടൊരിക്കൽ മറ്റൊരു സ്വാമിയുമായി സംസാരിച്ചു നില്ക്കുമ്പോൾ ഞാനവിടെ ചെല്ലാനിടയായി. ''അവരെ പരിചയമുണ്ടോ'' എന്നു ഗുരുദേവൻ ചോദിച്ചപ്പോൾ ''അവർ സ്ത്രീയോ പുരുഷനോ'' എന്നു സ്വാമി ചോദിച്ചു. അപ്പോൾ ''അവർ സ്ത്രീയുമല്ല പുരുഷനുമല്ല. ജനിച്ചതു സ്ത്രീയായിട്ടാണെങ്കിലും ഇപ്പോൾ അവർ ബ്രഹ്മമാണ്''' എന്നു മറുപടി കൊടുത്തു. ഒരിക്കൽ ചെന്നപ്പോൾ കുശലം ചോദിച്ചു. ''എന്താ വന്നത്?'' എന്ന്. സാധാരണ രീതിയിൽ ''വെറുതെ'' എന്നൊന്നു പറഞ്ഞുപോയി. ഗുരുദേവൻ ''ആരും

ഏങ്ങും വെറുതെ പോകരുത്. ഞാൻ വെറുതെ പോകാറി ല്ല'' എന്നു പറഞ്ഞു. അതിനുശേഷം ആലോചിച്ചു സംസാ രിച്ചു തുടങ്ങി.

ഗുരുദേവൻെറ പ്രഭാഷണം കേൾക്കുമ്പോഴെല്ലാം ആദ്യകാലത്തു ഞാൻ ഉറങ്ങിപ്പോവുക പതിവായിരുന്നു. ഒരിക്കൽ ആരുമില്ലാത്ത സാഹചര്യത്തിൽ ഞാൻ ഈ സങ്കടം ഗുരുദേവനെ അറിയിച്ചു. ''സാരമില്ല. തമസ്സിളകു ന്നതാണ്. ഭക്തിയുടെ വഴിയിൽക്കൂടി പൊയ്ക്കൊള്ളൂ. കിട്ടുന്ന പുസ്തകമൊക്കെ വായിക്കണം. അപ്പോൾ ഒക്കെ ശരിയാകും. ഭാഗവതം ഏകാദശവും ഗീതയും പഠിച്ചാൽ മതി. അറിയേണ്ടതൊക്കെ അതിലുണ്ട്. നിങ്ങളറിയാതെ ഭക്തിയിൽ നിന്നും ജ്ഞാനത്തിലേക്കു വഴുതി വീണുകൊ ള്ളും'' എന്നുപദേശിച്ചു. ഈ വാക്കുകളെ ഈശ്വരവചന മായി കരുതി ഞാൻ ജീവിക്കുന്നു....''

## സ്വാമിപരമേശ്വരാനന്ദസരസ്വതി

ജീവിതം മുഴുവൻ ഹൈന്ദവമത പ്രചരണത്തിനും നവോത്ഥാനത്തിനും വേണ്ടി ഉഴിഞ്ഞുവച്ച ഒരു സന്ന്യാ സിശ്രേഷ്ഠനാണ് സാധുശീലൻ പരമേശ്വരൻ പിള്ള. കേരള ത്തിൻെറ വിവിധ ഭാഗങ്ങളിൽ ഹൈന്ദവധർമ്മ പ്രചരണ ത്തിനായി പ്രയത്നിച്ചിരുന്ന ഇദ്ദേഹമാണ് കന്യാകുമാരി യിലെ വിവേകാനന്ദപ്പാറയിൽ ഒരു വിവേകാനന്ദ സ്മാര കമുണ്ടാക്കണമെന്ന ആശയം ആദ്യം ആവിഷ്ക്കരിച്ചതും അതിനുവേണ്ട പ്രചരണം നൽകി ആയത് കർമ്മപഥത്തിൽ കൊണ്ടുവന്നതും. വിവേകാനന്ദ സ്മാരകക്കമ്മിറ്റിയുടെ ഓണററി മെമ്പറായി മുഴുവൻ സമയപ്രവർത്തകനായി 12 വർഷത്തോളം പ്രയത്നിച്ച പരമേശ്വരൻപിള്ള സ്വാമിജ്ഞാ നാനന്ദസരസ്വതി കന്യാകുമാരിയിൽ ആസ്ഥാനമുറപ്പി ക്കുന്നതിന് മുഖ്യകാരണക്കാരനുമാണ്. സ്വാമിജിതന്നെ പറയാറുണ്ട് ''പരമേശ്വരാനന്ദയാണ് കന്യാകുമാരിയിൽ വന്നശേഷം എൻെറ എല്ലാ കാര്യത്തിലും സഹായിയായി

രുന്നിട്ടുള്ളത്.'' സാധുശീലൻ പരമേശ്വരൻപിള്ള സന്ന്യാസം സ്വീകരിച്ച് പരമേശ്വരാനന്ദസരസ്വതിയായി ആനന്ദകുടീരത്തിനടുത്തുതന്നെ ശ്രീകൃഷ്ണമന്ദിരത്തിൽ വസിക്കുന്നു. ഇദ്ദേഹം ഗുരുനാഥ൯റക്കുറിച്ചെഴുതിയിട്ടുള്ള ചില വരികൾ ഉദ്ധരിക്കാം:

''കലിയുഗസ്വഭാവമനുസരിച്ച് ധർമ്മാനുഷ്ഠാനങ്ങൾക്കൊപ്പം ശ്രദ്ധയും നിഷ്ഠയും മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതിൽ ബ്രഹ്മനിഷ്ഠരായ സന്ന്യാസിമാർ പലരും ഏകാന്തതയിലും മൗനത്തിലും രമിക്കുന്നതായിക്കാണാം. ജീവന്മുക്തരായ പുണ്യാത്മാക്കളെ കണ്ട് തിരിച്ചറിയാൻപോലും സുഗമമല്ലാത്ത സ്ഥിതിയാണിന്ന്. പാവനഭാരതത്തിൻെറ അനശ്വരസമ്പത്ത് അധ്യാത്മജ്ഞാനവും തദനുസൃതമായ ജീവിതവുമാണെങ്കിലും അതിലേയ്ക്കുള്ള അറിവും സാധനയും ഗുരു-ശിഷ്യപാരമ്പര്യമനുസരിച്ചാണല്ലോ സാധിക്കേണ്ടത്. വിപരീതപരിതസ്ഥിതികളിലും ഈശ്വരകാരുണ്യം അപാരമാണെന്നു പ്രത്യക്ഷാനുഭവങ്ങൾകൊണ്ടറിയാമെന്നതും കലിയുഗത്തിൻെറ ഒരു സവിശേഷതയാണ്. തന്നെ സമീപിക്കുന്ന ജിജ്ഞാസുക്കൾക്കെന്ന പോലെ ആകാവുന്നത്ര അങ്ങോട്ടു ചെന്നും ഓരോരുത്തരുടെ ഹിതം അറിഞ്ഞ് അധ്യാത്മതത്വങ്ങൾ ഉൽബോധിപ്പിക്കുന്ന അപൂർവ്വമനീഷികളിൽ അദ്വിതീയപ്രഭാവനാണ് ശ്രീജ്ഞാനാനന്ദസ്വാമികൾ.

സ്വാമിജിയുടെ സന്ന്യാസശിഷ്യന്മാരുടെ സംഖ്യ വർദ്ധിക്കുകയും ജ്ഞാനയജ്ഞങ്ങൾ മദ്രാസ്, ബാംഗ്ലൂർ, ജംഷഡ്പൂർ, 'ബോംബേ മുതലായ സ്ഥലങ്ങളിലേയ്ക്കു വ്യാപിക്കുകയും ചെയ്തപ്പോൾ ഒരു മഹാ പ്രസ്ഥാനത്തിൻെറ പ്രതീതി ഉളവാകുക എന്നതു സ്വാഭാവികമാണല്ലോ. ആസ്ഥാനം കന്യാകുമാരിയിൽ തന്നെ ഉറപ്പിച്ചുകൊണ്ട് പല സ്ഥലങ്ങളിലുമായി വസിക്കുന്ന സന്ന്യാസിശിഷ്യന്മാരുടെ ഒരു സംഘടന ഉണ്ടാക്കുന്നതിനും ശ്രമിച്ചുവെങ്കിലും സാധിച്ചില്ല. സ്വാമിജിയുടെ പുസ്തകങ്ങൾ

വേണ്ടവിധം അച്ചടിച്ച് പ്രചരിപ്പിക്കുന്നതിനുള്ള സംവി ധാനങ്ങൾ പാലക്കാട്, ജംഷട്പൂർ, ബോംബേ, തൃക്കാ രിയൂർ തുടങ്ങിയ സ്ഥലങ്ങളിൽ ആരംഭിച്ചുവെങ്കിലും അതും പ്രവർത്തനക്ഷമമായി തുടരാൻ സാധിച്ചില്ല. സ്ഥാപനങ്ങൾ നടത്തുന്നതിനുള്ള സങ്കല്പം സ്വാമിജിക്ക് ആദ്യം മുതലേ ഇല്ലായിരുന്നു എന്നുവേണം അനുമാ നിക്കാൻ. എങ്കിലും സ്വാമിജിയുടെ ഭാഗവതസപ്താഹയ ജ്ഞങ്ങൾ പല സ്ഥലത്തും തുടർന്നുകൊണ്ടിരുന്നു. മാത്ര മല്ല, സ്വാമിജിയുടെ ഗ്രന്ഥങ്ങളെല്ലാം പുനർമുദ്രണം ചെയ്തു സുലഭമാക്കിത്തീർത്തിട്ടുമുണ്ട്.''

## ഗൃഹസ്ഥശിഷ്യന്മാർ സ്വാമിജിയെപ്പറ്റി

സ്വാമിജിയുടെ നിരവധി ഗൃഹസ്ഥ ശിഷ്യന്മാർ ലോക ത്തിന്റെ പല ഭാഗത്തായി ഭക്തിമാർഗ്ഗത്തിൽ വ്യവഹരി ക്കുന്നുണ്ട്. ഗൃഹസ്ഥാശ്രമികൾക്കും ആത്മജ്ഞാനം സമ്പാദിക്കാൻ സാധിക്കുമെന്ന് സ്വാമിജിതന്നെ വ്യക്ത മാക്കിയിട്ടുണ്ട്. ''ഗൃഹസ്ഥന്മാർക്ക് ആത്മജ്ഞാനമോ അതുവഴിക്ക് ജീവന്മുക്തിയോ, കൈവല്യപ്രാപ്തിയോ ഒന്നും ഉണ്ടാവാൻ വയ്യെന്നാണ് മിക്കപ്പോഴും പലരു ടേയും അഭിപ്രായം. എന്നാൽ അതു ശരിയല്ലെന്നു മാത്രമല്ല അബദ്ധംകൂടിയാണ്. ജീവിതശുദ്ധിയും ആത്മവിചാര വുമാണ് ജ്ഞാനഹേതുക്കൾ. അവയുണ്ടാവാനിടവന്നാൽ ഗൃഹസ്ഥന്നും ജ്ഞാനിയും മുക്തനുമാവാം. അവയി ല്ലെന്നു വന്നാൽ സന്ന്യാസിക്കും ജ്ഞാനമോ ജീവന്മു ക്തിയോ കിട്ടാൻ പോവുന്നില്ല. ആസ്ഥിതിക്ക് എന്തു കൊണ്ട് ഗൃഹസ്ഥൻ ജ്ഞാനിയും മുക്തനുമായിക്കൂടാ? ഗൃഹസ്ഥനെന്ന നിലയ്ക്കു മാത്രം ആത്മജ്ഞാനമോ ജീവ ന്മുക്തിയോ ആർക്കും നിഷേധിക്കപ്പെട്ടിട്ടില്ല. പക്ഷേ, ബഹുമുഖമായ ലോകവ്യാപാരങ്ങളെക്കൊണ്ടും, ഗാർഹി കധർമ്മങ്ങളെക്കൊണ്ടും ആവിലമായ ഗൃഹസ്ഥജീവിത ത്തെക്കാൾ, നിവൃത്തിനിരതവും, പ്രശാന്തവുമായ സംന്യ സ്തജീവിതം ജ്ഞാനസമ്പാദനത്തിനനുകൂലമാണെന്നു

പറയാം. സംന്യസ്തജീവിതം ലോകവ്യാപാരനിരതന്മാരായിരിക്കുന്നുവെങ്കിൽ വ്യത്യാസമൊന്നുമില്ലതാനും. ഏതായാലും നിവൃത്തിനിരതവും, പ്രശാന്തവും, പരിശുദ്ധവുമായ ഒരു ജീവിതവും ദൃഢമായ തത്വവിചാരവും ആത്മജ്ഞാനസമ്പാദനത്തിനുണ്ടാവുകതന്നെ വേണം. വേദാന്തശാസ്ത്രത്തെ പഠിച്ചതുകൊണ്ടുമാത്രം ഒരാൾ ആത്മജ്ഞാനിയോ മുക്തനോ ആവുന്നില്ല. ഇന്നിന്നപ്രകാരത്തിൽ ജീവിക്കണമെന്ന നിയമങ്ങളെ അക്ഷരംപ്രതി പാലിക്കുക തന്നെ വേണം. ഒരുപക്ഷെ, ശാസ്ത്രപഠനത്തെക്കാൾ കൂടുതൽ പ്രാധാന്യം അങ്ങനെയുള്ള ജീവിതത്തിനാണെന്നുകൂടിപ്പറയണം. എന്തുകൊണ്ടെന്നാൽ പലപ്പോഴും വേദാന്തശാസ്ത്രം പഠിക്കാതെ തന്നെ ആത്മജ്ഞാനസമ്പന്നരായ ആളുകളെ നമുക്കു കാണാൻ കഴിയും. എന്നാൽ ജീവിതശുദ്ധിയില്ലാത്ത ഒരാളെയും ആത്മജ്ഞാനിയായി കാണാറില്ലതാനും.

പലതരത്തിലുള്ള ലോകവ്യവഹാരങ്ങളിലും, ശരീരധർമ്മങ്ങളിലും മുഴുകിക്കൊണ്ടു കഴിയേണ്ടിവരുന്ന ഗൃഹസ്ഥനെങ്ങനെ ജീവിതശുദ്ധിയെ പാലിക്കാൻ കഴിയുമെന്നാണെങ്കിൽ വിവേകവും ആത്മജ്ഞാനലക്ഷ്യവുമുണ്ടെങ്കിൽ അതിനു വിഷമമില്ല. ഓരോരുത്തരുടെയും സാഹചര്യത്തിനനുസരിച്ച് കർത്തവ്യങ്ങൾ പലതുമുണ്ടാകാം. എന്തൊക്കെയുണ്ടായാലും അവകൊണ്ടൊന്നും തനിക്ക് അശുദ്ധിയുണ്ടാകാതെ സൂക്ഷിക്കാൻ ഒരു വിവേകിക്കു കഴിയും. ചെയ്യുന്ന പ്രവൃത്തികളല്ല അവയോടു തനിക്കുള്ള ഭാവമാണ് ശുദ്ധിക്കും അശുദ്ധിക്കും ഹേതുവായിരിക്കുന്നത്. ജീവിതം കൊണ്ടു സാധിക്കേണ്ടത് ആത്മജ്ഞാനവും ജീവന്മുക്തിയുമാണെന്ന ലക്ഷ്യബോധമുണ്ടായാൽ അശുദ്ധങ്ങളായ ഭാവങ്ങളുണ്ടാവാനും വയ്യ. അതിനാൽ ഗാർഹസ്ഥ്യമോ ലോകവ്യവഹാരങ്ങളോ ഒന്നുമല്ല തൻെറ ചിത്തമാലിന്യങ്ങൾ തന്നെയാണ് ഒരാൾക്ക് ആത്മജ്ഞാനസമ്പാദനത്തിനു തടസ്സമായിരിക്കുന്നതെന്നു താല്പര്യം. ചിത്തമാലിന്യത്തെ അകറ്റി ചിത്ത

ശുദ്ധി സമ്പാദിക്കാനും നിലനിർത്താനും പറ്റിയ യമനിയമങ്ങളോ, ശമദമങ്ങളോ ഗൃഹസ്ഥനുണ്ടാവാൻ വിഷമമല്ലേ എന്നാണെങ്കിൽ അവയെ നിലനിർത്താൻ കുറച്ചു വിഷമമാണെന്നു തന്നെ പറയണം. പക്ഷെ, അവയൊന്നുമില്ലാതെ തൻെറ ധർമ്മാചരണവും ഈശ്വരഭക്തിയും കൊണ്ടു മാത്രം ഗൃഹസ്ഥനു ചിത്തശുദ്ധിയുണ്ടാക്കാനും വളർത്താനും നിലനിർത്താനും കഴിയും. ഭക്തിക്കും ചിത്തശുദ്ധി ആദ്യമായി തന്നെ ഉണ്ടാവേണ്ടതല്ലേ എന്നാണെങ്കിൽ ധർമ്മാചരണം കൊണ്ടുതന്നെ അതുണ്ടാവും. ഗാർഹസ്ഥ്യ ധർമ്മത്തിൻെറ ശരിയായ ആചരണവും വളർന്നു വരുന്ന ഈശ്വരഭക്തിയുംകൊണ്ടുതന്നെ പഴയ കാലത്ത് ഉത്തമഗൃഹസ്ഥന്മാർ ആത്മജ്ഞാനത്തിന് അർഹത സമ്പാദിച്ചിരുന്നു. അങ്ങനെ എത്രയോ ഗൃഹസ്ഥന്മാർ ജ്ഞാനികളും ജീവന്മുക്തരുമായിട്ടുണ്ട്. ഇന്നും ആ സമ്പ്രദായം ഇല്ലെന്നു പറഞ്ഞുകൂടാ. പക്ഷെ കുറവായിരിക്കുന്നുവെന്നു പറയാം. എങ്കിലും പ്രായോഗികമാണെന്ന കാര്യം നിസ്സംശയമാണ്.''

തിരുമല ശ്രീ നീലകണ്ഠഗുരുസ്മാരക ആശ്രമത്തിലെ ശ്രീ മാധവസ്വാമിജിക്ക് സ്വാമിജ്ഞാനാനന്ദസരസ്വതിയുമായി ദീർഘകാലത്തെ പരിചയവും അടുപ്പവും അതുപോലെ ബഹുമാനാദരങ്ങളുമുണ്ട്. ശ്രീ മാധവസ്വാമി പറയുന്നു: ''ആയിരത്തിതൊള്ളായിരത്തി അറുപത്തിമൂന്നിൽ പരമപുരുഷാർത്ഥം മാസികയിൽകൂടി ഖണ്ഡശ്ശ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന ലേഖനങ്ങൾ വായിച്ചപ്പോഴാണ് കേരളത്തിൽ ഇത്രയും മഹാജ്ഞാനിയായ ഒരു മഹാത്മാവു ജീവിച്ചിരിപ്പുണ്ടെന്നറിഞ്ഞത്. അദ്ദേഹത്തെ ദർശിക്കണമെന്ന ആഗ്രഹത്തിൻെറ ഫലമായി കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിലെത്തി സ്വാമിജിയെ ദർശിച്ചു. സ്വാമിജിപൂജാമുറിയിൽ ഭഗവാനുനിവേദിക്കാനുള്ള മലരിൽ നിന്നും കല്ലും നെല്ലും പെറുക്കിക്കൊണ്ടിരിക്കുന്ന കാഴ്ചയാണ് കണ്ടത്. ഇത്രയും ലാളിത്യമുള്ള ഒരു മഹാനെ ആദ്യം കാണുകയായിരുന്നു. ആശ്രമത്തിൽ

രണ്ടുദിവസം താമസിച്ചു. മൂന്നുപ്രാവശ്യം ഏതാണ്ടരമണിക്കൂർ സമയം സാധാരണജീവൻ സംസാരത്തിൽ നിന്നും ജീവമുക്തി അവസ്ഥയിലെത്തുന്നതുവരെയുള്ള കാര്യങ്ങൾ വ്യക്തമാക്കിത്തന്നു. അന്ന് മാനസികമായി തോന്നിയ അടുപ്പവും ബഹുമാനവും ഒരച്ഛന് മകനോടുള്ള ബന്ധംപോലെ ഇന്നും അഭംഗുരം നിലനിന്നുപോരുന്നു.''



**ശ്രീമദ് മാധവസ്വാമിയും ഗ്രന്ഥകർത്താവും ആനന്ദകുടീരത്തിൽ**

സ്വാമിജിക്ക് സംന്യാസശിഷ്യന്മാരെക്കാൾ ഗൃഹസ്ഥശിഷ്യന്മാരോട് കൂടുതൽ വാത്സല്യമാണെന്ന് ഒരാരോപണം ചിലർ ഉന്നയിക്കുന്നുണ്ട്. സംന്യാസിമാർ എല്ലാം ത്യജിച്ച് മുക്തിമാർഗ്ഗത്തിൽ പ്രവേശിച്ചു കഴിഞ്ഞവരാണ്. ഗൃഹസ്ഥന്മാരെ ആ വഴിക്കുകൊണ്ടുവരികയാണ് ഏറ്റവും വലിയ കാര്യം. അധ്യാത്മമാർഗ്ഗത്തിൽ പ്രവേശി

ക്കുന്ന ഗൃഹസ്ഥരോട് ഗുരുവിന് പ്രത്യേക വാത്സല്യം തോന്നുക സ്വാഭാവികവുമാണ്. സ്വാമിജിയുടെ ചില ഗൃഹസ്ഥ ശിഷ്യന്മാർ ഗുരുനാഥനെ വിലയിരുത്തിക്കൊണ്ട് ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. അവയിൽ ചിലത് ഇവിടെ സംഗതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

പാലക്കാട് സ്വാമിജിയുടെ പ്രിയശിഷ്യനായ ശ്രീ കെ. രാമകൃഷ്ണൻ എഴുതുന്നു: ''സ്വജീവിതത്തിൽ അത്യുൽക്കടമായൊരാവേശത്തോടെ, ചെറുപ്പത്തിൽത്തന്നെ സകല തടസ്സങ്ങളേയും സധൈര്യം തള്ളിനീക്കി അറിയേണ്ടതിനെ അറിഞ്ഞ് അനുഭവിക്കാൻ സ്വാമിജിക്ക് സാധിച്ചത് അശ്രാന്തപരിശ്രമം കൊണ്ടാണ്. എത്രയേറെ കഷ്ടനഷ്ടങ്ങളും കായക്ലേശവും സഹിച്ചെന്ന് സുദീർഘമായ ആ ജീവിതപന്ഥാവിലേയ്ക്ക് ഒന്നു കണ്ണോടിച്ചാൽ വ്യക്തമാകും. താൻ അനുഭവിച്ച നിർവൃതി വിശേഷം മറ്റു ജിജ്ഞാസുക്കൾക്കും ഉപയോഗപ്രദമാകട്ടെയെന്ന ആത്മാർത്ഥതൃഷ്ണയാണ് ഇന്നും ശരീരക്ലേശമൊന്നും നോക്കാതെ അദ്ദേഹത്തെ കർമ്മോൻമുഖനാക്കുന്നത്.

തന്നാൽ കരേറേണ്ടവരെത്രപേരോ
താഴത്തു പാഴ്ച്ചേറിലമർന്നിരിക്കെ
താനൊറ്റയിൽ ബ്രഹ്മപദം കൊതിക്കും
തപോനിധിക്കെന്തൊരു ചാരിതാർത്ഥ്യം

എന്ന കവിവാക്യത്തെ അനപർത്ഥമാക്കാനെന്നവണ്ണം കഷ്ടപ്പെട്ടു നേടിയ സമ്പത്ത് വിനയപൂർവ്വം വിതരണം ചെയ്യാൻ അദ്ദേഹം മടിച്ചില്ല. പ്രശസ്തി അദ്ദേഹം ഒരിക്കലും കാംക്ഷിച്ചില്ല. ആംഗലഭാഷാപരിജ്ഞാനവും ആഗോളപരിക്രമവും (അവ അല്പം ശ്രദ്ധിച്ചാൽ സാധിക്കാവുന്നതേയുള്ളൂ) അദ്ദേഹത്തിനിഷ്ടമായിരുന്നില്ല. എന്നാൽ തന്നെ സമീപിച്ചവർക്ക് വേണ്ടുവോളം രുചിഭേദമനുസരിച്ച് വിളമ്പിക്കൊടുക്കാൻ സ്വാമിജി ഒരിക്കലും മടികാണിച്ചിട്ടില്ല. ആത്മീയ വിഷയമായാലും അതുമ

ല്ലെങ്കിൽ വിഭവസമൃദ്ധമായ അസ്സൽ വള്ളുവനാടൻ സദ്യ യായാലും (ഇത് അദ്ദേഹത്തിൻെറ പ്രത്യേകതയാണെന്ന് ആശ്രമത്തിൽ ചെന്നവർക്കെല്ലാം അനുഭവപ്പെടുന്ന താണ്) രണ്ടും അദ്ദേഹം സ്വയം ഏറ്റെടുത്തു നടത്തിവരു ന്നുണ്ട്. സ്വന്തമായൊരു സംഘടന അല്ലെങ്കിൽ പ്രസ്ഥാനം അദ്ദേഹം ഒരിക്കലും വിഭാവന ചെയ്യുകയുണ്ടായില്ല. ശ്രീ സ്വാമിജിക്ക് ഒരു മിഷനേയുള്ളു- വേദാന്തം. 'ആരുവിളി ച്ചാലും ഞാൻ പോകും. എവിടെച്ചെന്നാലും വേദാന്തം പറയും' എന്ന് ഒരിക്കൽ അരുളിച്ചെയ്യുകയുണ്ടായി. പുരാ തനഋഷിപരമ്പരയിലെ ഒരു സുവർണ്ണകണ്ണിയാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി. പുതിയ യാതൊരു ചിന്താസര ണിയും അദ്ദേഹം കണ്ടു പിടിച്ച് പ്രചരിപ്പിക്കുകയുണ്ടാ യില്ല. വ്യാസാദികളാൽ നൽകപ്പെട്ട ആ അമൂല്യ അദ്ധ്യാത്മ നിധിക്ക് ആദിശങ്കരഭവഗൽപാദർ നിറപ്പകിട്ടേകിയ തിനു, നിറം കെടാതെ ജ്വലിപ്പിക്കുകയാണ് അദ്ദേഹം നൽകിയ സംഭാവന. അതിൽ അദ്ദേഹം വിജയിച്ചിട്ടു ണ്ടെന്ന് ആരും ശിരകമ്പം സമ്മതിക്കും.

ശ്രീസ്വാമിജിയുടെ തന്നെ സ്വന്തവും അർത്ഥവത്തായ തുമായ ഒരു ശ്ലോകം ഉദ്ധരിക്കട്ടെ.

ഞാനെന്നുള്ളൊരു വസ്തുവുമില്ല
പലതായ് തോന്നുന്ന തീയെന്നെയാം
ഞാനെന്നുള്ളൊരു ഭാവമോ, ബത!
മഹാമോഹത്തിനാൽ ജാതമായ്
ഊനംവിട്ടു നീങ്ങുമെങ്കിലപരം
ചൊല്ലേണമോ ജീവനാ-
മാനന്ദപ്പൊരുളായ കേവല
ശിവാകാരം വിളങ്ങീടുമേ''.

യശശ്ശീരനായ ആര്യവൈദ്യൻ പി.വി. രാമവാര്യർ (കോയമ്പത്തൂർ) സ്വാമിജിയുടെ മാതൃസഹോദരീ പുത്ര നെന്ന നിലയ്ക്കു സഹോദരനും കളിത്തോഴനുമായി രുന്നു. സ്വാമിജി സന്ന്യാസം വരിച്ചശേഷം ഒരിക്കൽ

കോയമ്പത്തൂരിൽ രാമവാര്യരുടെ ഭവനം സന്ദർശിച്ചു. അന്നുണ്ടായ അനുഭവങ്ങളെപ്പറ്റി ശ്രീ വാര്യർ എഴുതുന്നു:

"ഞാൻ കർമ്മരംഗത്തു പ്രവർത്തിക്കുന്നവനാണെങ്കിലും ആധ്യാത്മിക മേഖലയുടെ മുക്കിലും മൂലയിലും പരതി നടക്കുവാനും പലപ്പോഴും ശ്രമിച്ചിട്ടുണ്ട്. പരിപൂർണ്ണമായി പരാജയമടഞ്ഞിട്ടുമുണ്ട്. താഴെവീണു പല മുറിവുകളും ഏറ്റിട്ടുണ്ട്. എങ്കിലും ഞങ്ങൾ തമ്മിലുണ്ടായിരുന്ന പഴയ ബന്ധങ്ങളോർത്ത് സ്വാമിജിയുമായി അല്പമെല്ലാം സംസാരിച്ചു. അദ്ദേഹത്തിന്റെ ജ്ഞാനത്തെപ്പറ്റി വേണ്ടുംവിധമുള്ള ഒരു ബോധം എനിക്കുണ്ടാകാതിരുന്നതിനാൽ, എന്റെ ചാപല്യത്താൽ പല സംഭാഷണങ്ങളും ഞങ്ങൾ തമ്മിലുണ്ടായി.

എന്നാൽ ഞാൻ പഴയ ഗോവിന്ദനുമായിട്ടല്ല, ഒരു മഹാത്മാവുമായിട്ടാണ്, ജ്ഞാനനിധിയായ ഒരു യതിവര്യനുമായിട്ടാണ്, സാക്ഷാൽ ശങ്കരാചാര്യരുമായിട്ടാണ്, സംസാരിക്കുന്നത് എന്നൊരു പ്രതീതി അചിരേണ എനിക്കുണ്ടായി. അദ്ദേഹത്തിന്റെ വക ഒരു ഭാഗവതസപ്താഹം എന്റെ വസതിയിൽ വച്ചു നടത്തണമെന്ന് അപേക്ഷിച്ചു അദ്ദേഹം അതു സമ്മതിക്കുകയും ചെയ്തു.

'അതിപരിചയാ ഭവജ്ഞാ' എന്ന നിലയ്ക്ക് പടിഞ്ഞാറേ പുതിയ വാരിയത്തു ഗോവിന്ദനെപ്പറ്റി നല്ല അറിവുണ്ടായിരുന്ന എന്റെ വന്ദ്യമാതാവടക്കമുള്ള എല്ലാ കുടുംബാംഗങ്ങൾക്കും എന്തെന്നില്ലാത്ത ഒരു വിപരീതാഭിപ്രായമാണ് അദ്ദേഹത്തെപ്പറ്റിയുണ്ടായിരുന്നത്. എന്നാൽ അന്നത്തെ സന്ദർശനവും സംഭാഷണവും ഞങ്ങളുടെ തെറ്റു തിരുത്തുവാനവസരം തന്നു.

വീട്ടിൽ വച്ചുള്ള സപ്താഹം കഴിയുന്നതിനുമുമ്പായിത്തന്നെ എന്റെ വീട്ടിലുള്ളവരും ചുറ്റുപാടുമുള്ളവരും അദ്ദേഹത്തോടു കടപ്പെട്ടവരായിത്തീർന്നു. എന്റെ വന്ദ്യ

മാതാവുകൂടി സ്വാമിജിയുടെ തൃപ്പാദങ്ങളിൽ ദക്ഷിണ വച്ചു നമസ്ക്കരിക്കുവാൻ ഭാവിച്ചപ്പോൾ സ്വാമിജി തന്നെ അതിനെ വിലക്കുകയുണ്ടായി.

അതിനുശേഷം ഞങ്ങൾ വർഷംതോറും കൊണ്ടയൂരുള്ള ആശ്രമത്തിൽ പോയി അദ്ദേഹത്തിൻെറ അനുഗ്രഹങ്ങൾ തേടിവന്നു.

സ്വാമിജിയോടുള്ള നിസ്സീമമായ കടപ്പാട് കൂടെകൂടെ ആശ്രമം സന്ദർശിക്കുവാൻ ഞങ്ങളെ പ്രേരിപ്പിക്കുന്നു. ആ മഹാത്മാവിൻെറ ജനനം നിമിത്തം പുതിയ വാരിയം മാത്രമല്ല കേരളംതന്നെയും പുണ്യതീർത്ഥവും ധന്യധന്യവുമായിത്തീർന്നിട്ടുണ്ട്.''

സ്വാമിജിയുടെ ഒരു ഭക്തനായ ശ്രീ വി. നാരായണൻ നായർ (പാലക്കാട് ഹേമാംബികാനഗർ) സ്വാമിജിയെ വിലയിരുത്തുന്നതിങ്ങനെയാണ്: ''പ്രാരബ്ധം ഹേതുവായി ചെറുപ്പം മുതൽ അദ്ദേഹം അനുഭവിക്കേണ്ടി വന്നിരുന്ന ക്ലേശങ്ങളോ, അസുഖങ്ങളോ, തളർച്ചയോ, പതർച്ചയോ കൂടാതെ ആത്മവിശ്വാസത്തോടെയും നിശ്ചയദാർഢ്യത്തോടെയും അതിവർത്തിച്ചു പരമനിസ്സംഗനായും പരമത്യാഗിയായും ദയാലുവുമായ അവിടുന്ന് സേവനങ്ങൾ നടത്തിവരുന്നു. അടുത്തകാലത്തുണ്ടായ ശാരീരികാസുഖങ്ങളൊന്നും തന്നെ അവിടുത്തേക്ക് ഒരു ബാധയായിട്ടനുഭവപ്പെട്ടിട്ടില്ല. അത്ഭുതാവഹമായ ഒട്ടേറെ അനുഭവങ്ങൾ അവിടുത്തേക്ക് പല പ്രാവശ്യങ്ങളിലുമുണ്ടായിട്ടുണ്ട്. ശ്രീ വിവേകാനന്ദസ്വാമികൾക്ക് യാദൃച്ഛികമായി ട്രയിനിൽ ഭക്ഷണമെത്തുക, ശ്രീ തപോവനസ്വാമികൾക്ക് ഹിമാലയത്തിലെ അത്യുന്നതങ്ങളിൽ ഭക്ഷണമെത്തുക എന്നതുപോലുള്ള എത്രയോ അനുഭവങ്ങൾ സ്വാമിജിക്കുണ്ടായിട്ടുണ്ട്- അവയെല്ലാം മഹാത്മാക്കളുടെ മഹത്വത്തിൻെറ ആന്തരനേട്ടങ്ങളാണ്. സാധാരണക്കാർക്ക് അവ അജ്ഞേയങ്ങളുമാണ്. സ്വാമി ശിവാനന്ദമഹരാജിനെ,

സ്വാമിവിവേകാനന്ദനെ, ആദിശങ്കരാചാര്യ ഭഗവദ്പാദരെ-ഭഗവാനെ നമുക്ക് സ്വാമിജിയിൽ ദർശിക്കാം.''

ശ്രീ. എം.കെ. ബാലകൃഷ്ണൻ (ഷൊറണ്ണൂർ) സ്വാമിജിയുടെ വ്യക്തിത്വത്തെപ്പറ്റി എഴുതുന്നു: ''ആധ്യാത്മിക കാര്യങ്ങൾ ചർച്ചചെയ്യുമ്പോൾ സ്വാമിജി സ്വന്തം ശരീരത്തെത്തന്നെ മറന്നാണ് സംസാരിക്കാറുള്ളത്. അനുസ്യൂതം നിർഗ്ഗമിക്കുന്ന വേദാന്ത വാക്യങ്ങൾ ഇത്രയും ലളിതമായും സംശയരഹിതമായും മറ്റുള്ളവർക്കു മനസ്സിലാക്കിക്കൊടുക്കുന്ന മറ്റൊരാചാര്യനെ ഞാൻ കണ്ടിട്ടില്ല. ഇംഗ്ലീഷിലും മലയാളത്തിലും പല പ്രഭാഷണങ്ങൾ കേട്ടിട്ടുണ്ടെങ്കിലും അവയിലെല്ലാം അവ്യക്തത കാണാറുണ്ട്. എന്നാൽ സ്വാമിജിയുടെ പ്രഭാഷണങ്ങളിൽ അങ്ങനെയൊന്നില്ല. സ്വാമിജിയും പ്രഭാഷണവും തമ്മിൽ അഭിന്നമാണ്. യഥാർത്ഥ ജ്ഞാനവുമായി ഒന്നായിച്ചേർന്ന മഹാത്മാക്കൾക്കേ ഇത്തരത്തിൽ പ്രഭാഷണം ചെയ്യാൻ പറ്റൂ. ഭാഗവതസപ്താഹങ്ങളിൽ സ്വാമിജി സ്വയം മറന്ന് വേദാന്തരഹസ്യങ്ങളുടെ സ്രോതസ്സ് വാക്കുകളിൽക്കൂടി തുറന്നുവിടുന്നത് അത്യത്ഭുതം തന്നെയാണ്.

ഒരുത്തമ ശ്രീകൃഷ്ണഭക്തനാണ് സ്വാമിജി. ഭാഗവത സപ്താഹത്തിന് കൂടുതൽ ശ്രദ്ധ സ്വാമിജി കാണിക്കുന്നതുതന്നെ ഭഗവല്ലീലകൾ എത്ര പറഞ്ഞാലും മതി വരാത്തതുകൊണ്ടാണ്. ശ്രോതാക്കൾ കേട്ടിട്ടെങ്കിലും ഭക്തന്മാരാകട്ടെ. ഭഗവല്ലീലകൾ വർണ്ണിക്കുമ്പോൾ ആനന്ദാശ്രുക്കളാൽ നിരുദ്ധകണ്ഠനായി പലപ്പോഴും സ്വാമിജിയെ കണ്ടിട്ടുണ്ട്. ചുറ്റുപാടെല്ലാം മറന്ന് ഭഗവാനെ നേരിൽ കണ്ടുകൊണ്ടിരിക്കുന്ന ഒരു പ്രതീതിയാണ്. സർവ്വം മറന്ന് ഭഗവാനെത്തന്നെ കീർത്തിച്ച് കണ്ണീരൊഴുക്കാൻ അനുഗൃഹീതരായ ഭക്തർക്കുമാത്രമേ കഴിയൂ.''

എറണാകുളം ഹൈക്കോടതിയിലെ അഡ്വക്കേറ്റായിരുന്ന ശ്രീ വി. ശങ്കരമേനോൻ എഴുതുന്നു: '' ചില ആധ്യാ

ത്മികന്മാർക്ക് പലതരത്തിലുള്ള ആധ്യാത്മികസിദ്ധി കളും അനുഭൂതമാകാറുണ്ടെങ്കിലും ആവക സിദ്ധികളെ സ്വാന്താവശ്യങ്ങൾക്കായി വിനിയോഗിക്കാൻ ഇടയുള്ളതു കൊണ്ട് അവകൾ ഉപയോഗപ്പെടുത്തരുതെന്നാണ് സ്വാമി ജിയുടെ ദൃഢമായ അഭിപ്രായം. സിദ്ധികൾ പ്രയോഗിക്കു ന്നതുമൂലം ആധ്യാത്മികോന്നതിയിൽ നിന്നു താഴോട്ടു പോരികയല്ലാതെ മേൽഗതിയുണ്ടാകയുമില്ല.

സരസ്വതിയുടെ വിളയാട്ടം മൂലം ആനന്ദവും വിജ്ഞാ നവും വായനക്കാരിലും ശ്രോതാക്കളിലും ജനിപ്പിക്കുന്ന തിനുള്ള കഴിവു മനസ്സിലാക്കിത്തന്നെയായിരിക്കണം ഗുരുനാഥൻ അദ്ദേഹത്തിന് ജ്ഞാനാനന്ദസരസ്വതിയെന്ന സംന്യാസനാമം നൽകിയിട്ടുള്ളത്. വേദാന്തവും ഈശ്വര മാഹാത്മ്യവും ഉദ്ധരിക്കുന്നതിൽ മാത്രമല്ല അദ്ദേഹ ത്തിൻെറ പ്രവീണത. ഏതു വിഷയത്തിലും അദ്ദേഹം അദ്വിതീയനാണ്. പണ്ടൊരു ആഗ്ലേയകവി പറഞ്ഞിട്ടുള്ള തുപോലെ "ഇത്രയും ചെറിയ ശിരസ്സിൽ ഇത്ര വളരെ സംഗ തികൾ അടങ്ങിയിരിക്കുന്നത് എങ്ങിനെയാണെന്ന് ആരും ശങ്കിച്ചുപോകും..."

പ്രൊഫസർ പി.വി.കെ. രാജ( ഗുരുവായൂർ) സ്വാമി ജ്ഞാനാനന്ദ സരസ്വതിയെക്കുറിച്ച് ഇപ്രകാരം എഴു തുന്നു: ഭാരതക്ഷേത്രത്തിൻെറ മുഖ്യധാരസ്ഥാനമായ ദേവി കന്യാകുമാരിസ്ഥാനത്ത്, ത്രിവേണീ സാഗരസംഗമസ്ഥാ നത്ത് ആ ചൈതന്യബോധം വരണമാല്യവുമേന്തി സദാ ശിവപ്രാപ്തിക്ക് അടിവച്ചടി വച്ച് ഉയർന്നു പൊങ്ങുന്നു. മനുഷ്യത്വം കൈവന്ന, മോക്ഷേഛുക്കളായി വന്നു കൂടി യിട്ടുള്ള മഹാസദസ്സിനു മുമ്പിൽ ഈ ചൈതന്യം ഉദ്ദീപി ക്കുന്നത് ആനന്ദ കുടീരത്തിലെ മഹാപുരുഷനും യതിവ ര്യനുമായ സ്വാമിജ്ഞാനാനന്ദസരസ്വതീ മഹരാജ് ആയി ട്ടാണ്. ഉത്തരായണ പുണ്യകാലംപിറന്ന മംഗളമു ഹൂർത്തം. എൺപത്തിനാല് വസന്തങ്ങൾക്കു മഹായോഗി വര്യൻ ഇന്നും സംസാരസാഗരത്തെ തരണം ചെയ്യുവാൻ

ആഗ്രഹിക്കുന്ന മോക്ഷേഛുക്കളെ കുറിച്ചുണ്ടായ കരുണയിൽ വേദങ്ങൾക്കു സമമായ് അസാധാരണമഹിമയുള്ള, അദ്വിതീയമായ ആത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതുമായ പുരാണരഹസ്യത്തെ ലളിതമായി വ്യാഖ്യാനിക്കുകയാണ്. ഭാരതം- കർമ്മക്ഷേത്രമായ ഈ ഭാരതം ധർമ്മക്ഷേത്രമായി സനാതന ഭാരതവർഷമായി വിളങ്ങുന്നത്, കാലാകാലമായി ധർമ്മോദ്ബോധനം നിർവഹിച്ചു കൊണ്ട് ഇവിടെ അവതരിക്കുന്ന മഹാപുരുഷന്മാരായ യതിവര്യന്മാർ കാരണമാണ്. ഹിമവത്ഗിരിയിലെ സപ്തസരോവരസ്ഥാനമായ സപ്തർഷി ആശ്രമസ്ഥാനമായ ഋഷികേശത്തിലെ ആനന്ദ കുടീരത്തിലെ ത്യാഗിവര്യനായിരുന്ന സ്വാമി ശിവാനന്ദസരസ്വതി മഹാരാജിൻെറ സന്ന്യാസശിഷ്യനാണ് സ്വാമിജ്ഞാനാനന്ദ യതിവര്യൻ എന്ന ഒരേയൊരു വസ്തുതതന്നെ ഇവിടെ- ഈ കന്യാകുമാരിയിലെ ആനന്ദകുടീരത്തിൽ അത്യന്തദുർലഭമായ ദൈവാനുഗ്രഹം ഒന്നുകൊണ്ടു മാത്രം ലഭിക്കുന്ന മഹാപുരുഷ സംശ്രയം നമുക്കും കൈ വന്നിരിക്കുന്നു എന്നു തെളിയിക്കുന്നു.''

## സ്വാമിജിയുടെ സന്ന്യാസ ശിഷ്യന്മാർ

1. സ്വാമിചിദാനന്ദ സരസ്വതി - പല്ലിശ്ശേരി, തൃശ്ശൂർ
2. സ്വാമിനാരായണാനന്ദ സരസ്വതി - തിച്ചൂർ
3. സ്വാമിമാധവാനന്ദ സരസ്വതി ചെറുകോൽപ്പുഴ
4. സ്വാമിനിത്യാനന്ദ സരസ്വതി - ശിവാനന്ദാശ്രമം പാലക്കാട്
5. സ്വാമിനി ശാരദാനന്ദ സരസ്വതി - താമരക്കുടി, കൊട്ടാരക്കര
6. സ്വാമിസ്വാത്മാനന്ദ സരസ്വതി - മട്ടന്നൂർ, കണ്ണൂർ
7. സ്വാമിഹരിഹരാനന്ദ സരസ്വതി - ഗുജറാത്ത്

8. സ്വാമി വിമലാനന്ദ സരസ്വതി - പട്ടാഴി വിഷ്ണു മംഗലം
9. സ്വാമി പരമേശ്വരാനന്ദ സരസ്വതി - കന്യാകുമാരി
10. സ്വാമി രാമാനന്ദ സരസ്വതി - കന്യാകുമാരി
11. സ്വാമി വാസുദേവാനന്ദ സരസ്വതി - വടകര
12. സ്വാമി യോഗേശ്വരാനന്ദ സരസ്വതി - കന്യാകുമാരി
13. സ്വാമി പരേശ്വരാനന്ദ സരസ്വതി - വടക്കാഞ്ചേരി, തൃശൂർ
14. സ്വാമി സർവേശ്വരാനന്ദ സരസ്വതി - ഹരിദ്വാർ
15. സ്വാമി ശക്തിസ്വരൂപാനന്ദ സരസ്വതി - മീൻകുളം, കണ്ണൂർ
16. സ്വാമി അനശ്വരാനന്ദ സരസ്വതി - കന്യാകുമാരി
17. സ്വാമി ശ്രീനിവാസാനന്ദ സരസ്വതി - തൈക്കാട്ടുശ്ശേരി ഒല്ലൂർ,തൃശ്ശൂർ
18. സ്വാമി മധുസൂദനാനന്ദ സരസ്വതി - കീഴൂർ, പാലക്കാട്
19. സ്വാമിനി അമൃതാനന്ദ സരസ്വതി - വ്യാസഗിരി, വടക്കാഞ്ചേരി, തൃശ്ശൂർ
20. സ്വാമി സത്യാനന്ദ സരസ്വതി - പട്ടഞ്ചേരി, പാലക്കാട്
21. സ്വാമിനി ശാന്ത്യാനന്ദ സരസ്വതി - ചടയമംഗലം
22. സ്വാമി ശുദ്ധാനന്ദ സരസ്വതി - മൂകാംബിക, കൊല്ലൂർ
23. സ്വാമി അച്യുതാനന്ദ സരസ്വതി - പഴനി
24. സ്വാമി ശിവസ്വരൂപാനന്ദ സരസ്വതി - ഉത്തരകാശി
25. സ്വാമി ഗോകുലാനന്ദ സരസ്വതി - ദ്വാരക, സൗരാഷ്ട്ര
26. സ്വാമി ആത്മാനന്ദ സരസ്വതി - പട്ടഞ്ചേരി, പാലക്കാട്
27. സ്വാമി മംഗളാനന്ദ സരസ്വതി - കന്യാകുമാരി

28. സ്വാമി നിശ്രേയസാനന്ദ സരസ്വതി കന്യാകുമാരി
29. സ്വാമിനി രമാനന്ദ സരസ്വതി - കൊണ്ടയൂർ
30. സ്വാമി വിജയാനന്ദ സരസ്വതി - കൊണ്ടയൂർ
31. സ്വാമി മേധാനന്ദ സരസ്വതി - കൊണ്ടയൂർ
32. സ്വാമി മേധാനന്ദ സരസ്വതി - ചെങ്ങന്നൂർ
33. സ്വാമി വിശേ്വശ്വരാനന്ദാ സരസ്വതി - ബോംബേ
34. സ്വാമി സച്ചിദാനന്ദ സരസ്വതി - കോട്ടയം
35. സ്വാമി അച്യുതാനന്ദ സരസ്വതി - ബോംബേ
36. സ്വാമി അഖണ്ഡാനന്ദ സരസ്വതി - കൊടുവള്ളി, കോഴിക്കോട്
37. സ്വാമി നിർമ്മലാനന്ദ സരസ്വതി - ചേർത്തല
38 സ്വാമി ചൈതന്യാനന്ദ സരസ്വതി - കുന്നംകുളം, തൃശൂർ
39. സ്വാമി മുക്തിസ്വരൂപാനന്ദ സരസ്വതി - കന്യാകുമാരി
40. സ്വാമി കൈവല്യാനന്ദ സരസ്വതി - വർക്കല
41. സ്വാമി ശാശ്വതാനന്ദ സരസ്വതി - കന്യാകുമാരി
42. സ്വാമി രാമാനന്ദ സരസ്വതി - പറലിക്കാട്
43. സ്വാമി ശ്രീധരാനന്ദ സരസ്വതി - പേരാമ്പ്ര
44. സ്വാമിനി വിദ്യാനന്ദ സരസ്വതി - കൊടുവള്ളി, കോഴിക്കോട്
45. സ്വാമിനി ഗോധികാനന്ദ സരസ്വതി ഗുരുവായൂർ
46. സ്വാമി അമൃതാനന്ദ സരസ്വതി - കണ്ണൂർ
47. സ്വാമി മഹേശ്വരാനന്ദ സരസ്വതി - പാലക്കാട്
48. സ്വാമി ബ്രഹ്മാനന്ദ സരസ്വതി - കന്യാകുമാരി
49. സ്വാമി നിർമ്മലാനന്ദ സരസ്വതി - കന്യാകുമാരി
50. സ്വാമി ഗോപാലനാനന്ദ സരസ്വതി - ആലുവാ
51. സ്വാമി പീതാസ്പൃഹാനന്ദ സരസ്വതി-കോതമംഗലം

ഭാരതത്തിൻെറ വിവിധ ഭാഗങ്ങളിൽ തപസ്സിലും ധ്യാന

ത്തിലും മുഴുകിയും സത്സംഗങ്ങളും സപ്താഗങ്ങളും നടത്തിയും ആത്മസാക്ഷാൽക്കാരത്തിനായി യത്നിച്ചു കൊണ്ടിരിക്കുന്നവരാണ് സ്വാമിജിയുടെ ഈ അമ്പത്തൊന്നു ശിഷ്യന്മാരും. ഇതിനകം 16 പേർ കർമ്മമണ്ഡലം വിട്ട് ബ്രഹ്മലീനരായിത്തീർന്നിട്ടുണ്ട്. അവരുടെ പേരുവിവരം ചുവടെ ചേർക്കുന്നു:

1. സ്വാമി ശാശ്വതാനന്ദ സരസ്വതി-കൊണ്ടയൂർ
2. സ്വാമി സച്ചിദാനന്ദ സരസ്വതി-മദ്ധ്യപ്രദേശ്
3. സ്വാമിനി രാധാനന്ദ സരസ്വതി-കാഞ്ഞങ്ങാട്
4. സ്വാമി അഖണ്ഡാനന്ദ സരസ്വതി-കൊണ്ടയൂർ
5. സ്വാമി വിരജാനന്ദ സരസ്വതി-മൂക്കുതല
6. സ്വാമി ശങ്കരാനന്ദ സരസ്വതി-ചെങ്ങന്നൂർ
7. സ്വാമി ശ്രീധരാനന്ദ സരസ്വതി-പാലക്കാട്
8. സ്വാമി ശാന്താനന്ദ സരസ്വതി-കൊണ്ടയൂർ
9. സ്വാമി വല്ലഭാനന്ദ സരസ്വതി-തിരുവല്ല
10. സ്വാമി അമലാനന്ദ സരസ്വതി-നെല്ലായി
11. സ്വാമി ശങ്കരാനന്ദ സരസ്വതി-തിരുവില്വാമല
12. സ്വാമി സത്യാനന്ദ സരസ്വതി-തൃശ്ശൂർ
13. സ്വാമി നിർമ്മലാനന്ദ സരസ്വതി-തൃശ്ശൂർ
14. സ്വാമി ബോധാനന്ദ സരസ്വതി-പെരുംകുളം
15. സ്വാമി ചിത്സ്വരൂപാനന്ദ-ആലുവ
16. സ്വാമി ശരണാഗതാനന്ദ സരസ്വതി-തത്തമംഗലം

# അഞ്ച്

# സ്വാമിജ്ഞാനാനന്ദ സരസ്വതി എന്ന ഗ്രന്ഥകാരൻ

സ്വാമിജ്ഞാനാനന്ദ സരസ്വതിയുടെ സപ്താഹങ്ങൾ, സത്സംഗങ്ങൾ, ജ്ഞാനയജ്ഞങ്ങൾ എന്നിവ പോലെ പ്രസിദ്ധമാണ് സ്വാമിജിയുടെ കൃതികളും. എത്ര ഗഹന മായ വേദാന്ത വിഷയമായാലും ലാളിത്യവും ആർജവവും തികഞ്ഞ ശൈലിയിൽ ജിജ്ഞാസുക്കളുടെ ഹൃദയത്തിൽ കൊള്ളുന്ന വിധത്തിൽ ആവിഷ്ക്കരിക്കാൻ സ്വാമി ജിക്കു പ്രത്യേക കഴിവുണ്ട്. ഈ കൃതികൾ ശ്രദ്ധയോടെ പഠിക്കുന്നവർക്ക് അദ്ദേഹത്തിൻെറ മുന്നിലിരുന്ന് പ്രഭാ ഷണം ശ്രവിക്കുന്ന പ്രതീതിയാണുണ്ടാവുക. ഭാരത-ഭാഗ വതാദി പുരാണേതിഹാസങ്ങളായാലും, പ്രകരണഗ്രന്ഥങ്ങ ളായാലും, ദർശനകൃതികളായാലും സ്വാമിജിയുടെ വ്യാഖ്യാനങ്ങളിലൂടെ പുറത്തു വരുമ്പോൾ ആത്മജ്ഞാന മാർഗ്ഗം തുറന്നു നൽകുന്ന വിധത്തിൽ ദിവ്യമായ ഒരു ശൈലിയിലായിരിക്കും നമ്മുടെ മുന്നിലെത്തുക.

മുമുക്ഷുക്കൾക്ക് അമൃതനിഷ്യന്ദികളാണ് സ്വാമിജി യുടെ കൃതികൾ എല്ലാം തന്നെ. അവയിൽ ശങ്കരാചാര്യ സ്വാമികളുടെ വേദാന്തപ്രകരണഗ്രന്ഥങ്ങളുടെ വ്യാഖ്യാ നങ്ങൾ, ഉപനിഷത്ത് വ്യാഖ്യാനങ്ങൾ; ഭാഗവതം, ഭഗവ ദ്ഗീത, മഹാഭാരതം, രാമായണം എന്നിവയിലെ താത്ത്വി കാംശം പ്രതിഫലിപ്പിക്കുന്ന വ്യാഖ്യാനങ്ങൾ തുടങ്ങിയവ ഉൾപ്പെടുന്നു. ചില സ്വതന്ത്രകൃതികളുമുണ്ട്. ഇവയിലേ റിയ പങ്കും പരമപുരുഷാർത്ഥത്തിൽ ഖണ്ഡശ്ശ പ്രസിദ്ധീ കരിച്ചിട്ടുള്ളവയാണ്.

1977 ൽ സ്വാമിജിയുടെ കൃതികളെ ആധാരമാക്കി ഒരു ബൃഹദ്ഗ്രന്ഥം പ്രസിദ്ധീകൃതമായിട്ടുണ്ട്. റിട്ടയേർഡ് ജഡ്ജി ശ്രീ സി.പി. രാമവർമ്മൻ ഏറാടി ബി. എ. ബി.എൽ തയ്യാറാക്കിയ 'ജ്ഞാനാനന്ദ സരസ്വതി എന്ന അധ്യാത്മവിജ്ഞാനകോശം' വിലപ്പെട്ട ഒരു ഗ്രന്ഥമാണ്. സ്വാമിജിയുടെ കൃതികളിൽ നിന്നും ആധ്യാത്മിക വിജ്ഞാനം മുഴുവൻ അകാരാദിക്രമത്തിൽ രേഖപ്പെടുത്തി വിവരിക്കുന്ന ഈ കൃതി ജ്ഞാനാന്വേഷികൾക്ക് നിധിയാണ്. (ഇപ്പോഴിതിന്റെ പ്രതികൾ കിട്ടാനില്ല.)

ആധ്യാത്മികജീവിതത്തിന് കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ നാലു മാർഗ്ഗങ്ങളാണല്ലോ ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ളത്. സ്വാമിജി ഇവയുടെ സമന്വയത്തിനാണ് പ്രാധാന്യം നൽകിയിട്ടുള്ളത്. 'യോഗസമന്വയം' എന്നൊരു കൃതിതന്നെ ഇതിനായി രചിക്കുകയുണ്ടായി. സ്വാമിജിയുടെ കൃതികൾ മൊത്തം പരിശോധിച്ച് അവയിലടങ്ങിയിരിക്കുന്ന താത്ത്വികവശങ്ങൾ മുഴുവൻ ഒറ്റലേഖനത്തിൽ സ്വാമി പരമേശ്വരാനന്ദ സരസ്വതി സംഗ്രഹിച്ചിട്ടുണ്ട്. 'സ്വാമിജിസ്വ കൃതികളിലൂടെ' എന്ന ലേഖനത്തിൽ നിന്നും ഏതാനും ഭാഗങ്ങൾ ചുവടെ ചേർക്കുന്നു. ഓരോ വിഷയത്തെക്കുറിച്ചും സ്വാമിജിയുടെ വീക്ഷണമെന്തായിരുന്നു എന്നറിയാൻ സഹായകമാവും.

വൈരാഗ്യം - അനവധികാലത്തെ സൽക്കർമ്മങ്ങളുടെ ഫലമാണ് ഒരു ജന്മത്തിലെ വാസന. സദ്വാസനയുണ്ടാകുന്നതുവരെ സത്സംഗങ്ങൾ ഇടവിടാതെ ചെയ്യണം. വിചാരം തുടങ്ങാറാകുമ്പോൾ കർമ്മം കുറയും. വൈരാഗ്യത്തിന്റെ അഭ്യസനശാല നിത്യാനിത്യ വിവേകമാണ്.

സദാചാരനിഷ്ഠ - ദേശകാലകർത്താക്കളുടെ തിരിച്ചറിവോടെ വേണം ധർമ്മം തീർച്ചപ്പെടുത്താൻ. അതിനുള്ള

വിവേകം എല്ലാവർക്കും ഉണ്ടായെന്നുവരില്ല. അതിനാൽ ശാസ്ത്രങ്ങളുടെയും ആപ്തന്മാരായ സജ്ജനങ്ങളുടേയും നിർദ്ദേശങ്ങളുടേയും ജീവിതത്തിന് മാർഗ്ഗനിർദ്ദേശങ്ങൾ. പത്ത് അടിസ്ഥാനധർമ്മങ്ങൾ നിലനിർത്തിക്കൊണ്ടു ജീവിക്കുന്നവരായിരിക്കും ശുദ്ധിക്കും മുക്തിക്കും അർഹരായിത്തീരുന്നത്. കളവു പറയാതിരിക്കുക, ആരെയും വഞ്ചിക്കാതിരിക്കുക, അർഹതയില്ലാത്തതു സ്വീകരിക്കാതിരിക്കുക, ലോഭത്തെക്കാൾ ത്യാഗത്തെ മാനിക്കുക, എല്ലാ ജീവികളെയും തുല്യനിലയിൽ സ്നേഹിക്കുക, കൊള്ളരുതാത്ത ചിത്തവൃത്തികൾ വെടിയുക, പ്രതികാരബുദ്ധി ഉപേക്ഷിക്കുക, ആസ്തികനായിരിക്കുക, അത്യാവശ്യമില്ലാത്ത ഒന്നിലും പ്രവേശിക്കാതിരിക്കുക, ആരെയും ഒന്നിനേയും നിന്ദിക്കുകയോ വെറുക്കുകയോ ചെയ്യാതിരിക്കുക എന്നിവയാണ് ആ പത്തു കല്പനകൾ. ദുരാചാരങ്ങളെ അകറ്റി സദാചാരം അനുഷ്ഠിക്കുന്നവർക്കു മാത്രമേ ആത്മതത്ത്വം തെളിയുകയുള്ളു.

## കർമ്മം കൊണ്ടു കർമ്മത്തെ നീക്കുക:

മനസ്സുകൊണ്ട് കർമ്മങ്ങളേയും വിഷയങ്ങളേയും സദാ സ്മരിച്ചുകൊണ്ടിരിക്കുന്ന ഒരാൾ ശരീരം കൊണ്ടു പ്രവർത്തിക്കുന്നില്ലെന്നതുകൊണ്ടു മാത്രം പ്രയോജനമൊന്നുമില്ല. അയാളെ മിഥ്യാ ചാരനെന്നു പറയാം. ജീവാഭിമാനത്തിൻെറ സമ്പർക്കം അല്പം പോലുമില്ലാതെ ഈശ്വരനോടു തികച്ചും യോജിച്ച കർമ്മങ്ങളാണ് യജ്ഞങ്ങൾ. ജീവിതത്തെ യജ്ഞരൂപത്തിലാക്കി ജീവിക്കുന്നയാൾക്ക് കാലം കൊണ്ട് പ്രാരബ്ധകർമ്മങ്ങളിൽ നിന്നും മുക്തനാകാൻ കഴിയും.

## ഗൃഹസ്ഥന്മാർക്കും മുക്തിനേടാം.

ജീവിതശുദ്ധിയും ആത്മവിചാരവുമുണ്ടായാൽ ഗൃഹസ്ഥന്മാർക്കും ജ്ഞാനിയും മുക്തനുമാകാം. അവയി

ല്ലെങ്കിൽ സന്ന്യാസിക്കുപോലും ജ്ഞാനമോ ജീവന്മുക്തിയോ ലഭിക്കുകയില്ല. നിഷ്ക്കളങ്കമായ ഭക്തി വളർത്തിയാൽ തത്ത്വവിചാരമില്ലെങ്കിലും കാലംകൊണ്ട് ജ്ഞാനം വളരാനിടയാകും. ഭക്തിക്ക് സാധിക്കാൻ കഴിയാത്തതൊന്നുമില്ല. ഭക്തി വളർത്താൻ ഗൃഹസ്ഥനും പ്രയാസമില്ല. സംസാരദുഃഖങ്ങളുടെ നടുവിൽ കഴിയുന്ന ഗൃഹസ്ഥന് സ്വാനുഭവംകൊണ്ടുതന്നെ അതിൽ നിന്നു മോചനം ആഗ്രഹിക്കുകയും ഭക്തിയിലേക്കു തിരിയാൻ കഴിയുകയും ചെയ്യും. ധർമ്മാചരണംകൊണ്ടും ഈശ്വരാശ്രയംകൊണ്ടും ചിത്തമാലിന്യങ്ങൾ നീങ്ങുന്തോറും ഭക്തി വളരുകയും ചെയ്യും. ആയതിന് സത്സംഗം, തീർത്ഥാടനം തുടങ്ങിയവയും വേണം. ആത്മജ്ഞാനത്തിന് കൈവല്യപദപ്രാപ്തിക്കും ഗൃഹസ്ഥാശ്രമം തടസ്സമല്ല.

## ഭക്തിയുടെ മാഹാത്മ്യം

സൽക്കർമ്മങ്ങളെക്കൊണ്ട് പാപം നശിച്ച് പുണ്യം വളരുമ്പോൾ സ്വാഭാവികമായിത്തന്നെ ഒരാൾക്ക് ഈശ്വരവിശ്വാസവും ഭക്തിയുമുണ്ടാകും. ഈശ്വരനിൽ പരിപൂർണ്ണമായി ഉറച്ച വിശ്വാസം വേണം. വിശ്വാസം ഉറയ്ക്കുന്തോറും ഭക്തിയും വളരും. ഭക്തികൊണ്ട് അമരനും മുക്തനുമായിത്തീരും. പിന്നെ ഭക്തൻ സിദ്ധനും മുക്തനും ആയിത്തീരും. ഭഗവാങ്കലുള്ള പ്രേമമാണ് ഭക്തി. ശരണാഗതിയാണ് ഭക്തിസാധനയിൽ ഏറ്റവും പ്രധാനമായ ഭാവം എല്ലാ സമയത്തും എല്ലാ പ്രവൃത്തികളിലും ഈശ്വരനെ ശരണം പ്രാപിച്ചുകൊണ്ടും ഈശ്വരനുവേണ്ടി മാത്രം പ്രവർത്തിച്ചുകൊണ്ടും കഴിഞ്ഞുകൂടണം. കർമ്മം, യോഗം, ജ്ഞാനം തുടങ്ങിയവയൊക്കെ ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണെങ്കിലും നിഷ്കളങ്ക ഭക്തിയോടുകൂടിയല്ലാതെ അവ പ്രായോഗികമല്ല. പരിശുദ്ധമായ ഭക്തി വളരുമ്പോൾ മറ്റുള്ളവ സ്വാഭാവികമായി വന്നു ചേരും. ഭക്തരിലോ ഭക്തിയിലോ ഒരിക്കലും അനാദരം കാണിക്ക

രുത്. അങ്ങനെ സംഭവിച്ചാൽ ഭക്തനായ അംബരീഷനെ അനാദരിച്ച ദുർവ്വാസാവിൻെറ ഗതിയുണ്ടാകും.

## ജ്ഞാനയോഗം-

ശരീരത്തെയും മനസ്സിനെയും അതിക്രമിച്ച് ബുദ്ധി കൊണ്ടു കൈകാര്യം ചെയ്യപ്പെടേണ്ടതാണ് ജ്ഞാനം. പ്രജ്ഞ ശരീരമനസ്സുകളെ വിട്ട് ബുദ്ധിയിൽ ഒതുങ്ങിനി ല്ക്കുകയെന്നത് വളരെ ചുരുക്കംപേർക്കേ സംഭവിക്കാ റുള്ളൂ. അതുകൊണ്ടാണ് ജ്ഞാനയോഗം കൂടുതൽ ക്ലേശഭൂയിഷ്ഠമായിരിക്കുന്നത്. യോഗികൾക്കും ഭക്തന്മാർക്കും കാലംകൊണ്ടു ജ്ഞാനമുണ്ടാകും. അപ്പോഴവർക്കും ജ്ഞാനികളുടെ അനുഭവം ലഭിക്കും. ജിജ്ഞാസയാണ് ഏതുവിധ ജ്ഞാനത്തിനും ഗുരു. ആത്മീയകാര്യങ്ങൾ പരോക്ഷവും അഗോചരങ്ങളുമാണ്. ശാസ്ത്രസിദ്ധാന്ത ങ്ങളും അനുഭവരസികനായ ഗുരുവിൻെറ ഉപദേശങ്ങളും മാത്രമാണ് അവയെ വെളിവാക്കുന്ന പ്രകാശങ്ങൾ. ഏതവ സരത്തിലായാലും ഏതു രൂപത്തിലുള്ള ഗുരുനിർദ്ദേശ ത്തിലും ശാസ്ത്രസിദ്ധാന്തത്തിലും പരിപൂർണ്ണവിശ്വാസ മുണ്ടാകുന്നതാണ് ശ്രദ്ധ. ശ്രദ്ധയില്ലെങ്കിൽ മറ്റെല്ലാം പരാജ യപ്പെടും. യോഗവും ധ്യാനയോഗവും ഒന്നുതന്നെ. അഷ്ടാം ഗയോഗത്തിൻെറ പ്രധാനമായ സാധനയാണ് യോഗം. ധ്യാനത്തിനുള്ള തടസ്സങ്ങളെ അകറ്റാനുള്ളവയാണ് മറ്റു യോഗങ്ങൾ. സാധകൻ എപ്പോഴും ഈശ്വരപ്രേമത്തിൽ മുഴുകി അന്തർമുഖനായിരിക്കണം. നിശ്ചലമായ ധ്യാനപ്ര ക്രിയയാണ് യോഗം. ഭക്തിവളരുമ്പോൾ യോഗം വളരെ സുഗമമായി വളരും. നിസ്സംശയവും അദ്വൈതവുമായ ജ്ഞാനത്തിലുള്ള നിഷ്ഠയാണ് ജ്ഞാനയോഗം. അതു കൊണ്ട് എല്ലാവിധ അജ്ഞാനങ്ങളും നശിച്ച് ജീവമു ക്തരും ആത്മാനുരസികരുമായിത്തീരും.

## യോഗസമന്വയം

ജ്ഞാനമുണ്ടായാൽ ഭക്തിയുണ്ടാകും. ഭക്തിയുണ്ടാകുമ്പോൾ ജ്ഞാനവുമുണ്ടാകും. ജ്ഞാനമില്ലാത്ത ഫലോദ്ദേശ്യത്തോടുകൂടിയ ഭക്തികൊണ്ട് ഈശ്വരപ്രേമമുണ്ടാകുകയില്ല. കാരണം അവർക്ക് ഫലത്തിലാണ് ഇച്ഛ, ഈശ്വരങ്കലല്ല. അതിനാൽ വസ്തുബോധത്തോടുകൂടി വളരുന്ന നിരതിശയപ്രേമത്തിനേ ഭക്തിയെന്നു പറയാൻ കഴിയൂ. കർമ്മഭക്തിജ്ഞാനങ്ങൾ സാപേക്ഷികമാണ്. അവ മൂന്നും ഒന്നിച്ചേ നില്ക്കൂ. അങ്ങനെ നോക്കുമ്പോൾ കർമ്മിയെന്നും മുക്തനെന്നും ജ്ഞാനിയെന്നുമുള്ള വ്യത്യാസം വ്യവഹാരത്തിലേയുള്ളു, അനുഭവത്തിലില്ല. ആ സ്ഥിതിയ്ക്ക് അധ്യാത്മസാധന കർമ്മഭക്തിജ്ഞാനങ്ങളാകുന്ന യോഗത്രയത്തിൻെറ സമന്വയമാണെന്നു പറയാം. കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം ഇവ മൂന്നും ഒരാൾക്ക് ഒരേസമയത്ത് അനുഷ്ഠിക്കാനുള്ളതാണ്.

സ്വാമിജിയുടെ കൃതികളിൽ നിന്നും കാച്ചിക്കുറുക്കിയെടുത്ത തത്ത്വാംശങ്ങളാണ് മേലുദ്ധരിച്ചത്. ഇനി സ്വാമിജിയുടെ ഓരോ കൃതിയെക്കുറിച്ചും ഓരോ ലഘുവിവരണം ഈ അദ്ധ്യായത്തിൽ ഉൾപ്പെടുത്തുന്നു.

## 1. വേദാന്ത വിജ്ഞാനം-

1956 മുതൽ 1968 വരെ പരമപുരുഷാർത്ഥം മാസികയിൽ വേദാന്തകൃതികളുടെ വ്യാഖ്യാനം ഖണ്ഡശ്ശ പ്രസിദ്ധീകരിച്ചിരുന്നു. അവയെ സമാഹരിച്ചതാണ് വേദാന്ത വിജ്ഞാനം. 1992 ൽ പ്രസിദ്ധീകരിച്ച ഇപ്പോളത്തെ എഡിഷനിൽ സ്വാമിജിയുടെ വർണ്ണചിത്രം പ്രത്യേകമായി ചേർത്തിട്ടുമുണ്ട്. അതിമനോഹരമായ അച്ചടി. ഇതിന് 125 രൂപാ വില വച്ചിരിക്കുന്നത് ഒട്ടും അധികമല്ല. കാരണം 157 ലേഖനങ്ങളാണിതിലെ ഉള്ളടക്കം. മിക്കവാറും എല്ലാ വേദാന്തരഹസ്യങ്ങളെയും ലളിതമായി പ്രതിപാ

ദിക്കുന്നുണ്ട്. ഭാരതീയ സംസ്കാരത്തെപ്പറ്റിയാണു തുടക്കം. തുടർന്ന് സംസ്കാരത്തിൻെറ ഉറവിടങ്ങൾ, എന്താണു വിദ്യാഭ്യാസം ? വിദ്യാഭ്യാസവും അധ്യാത്മജ്ഞാനവും, ഗുരുകുലവിദ്യാഭ്യാസം, എന്നിങ്ങനെ വിദ്യാഭ്യാസത്തിൻെറ പ്രാധാന്യത്തെ വ്യക്തമാക്കുന്ന ലേഖനങ്ങളാണ്. ഭാരതീയനായി ജനിച്ചതിൻെറ മാഹാത്മ്യം വ്യക്തമാക്കുന്ന ഭാരതീയ സംസ്കാരവും മുക്തിയും, ഭാരതത്തിലെ പുണ്യക്ഷേത്രങ്ങൾ, ഭാരതത്തിലെ മനുഷ്യജന്മം, ജീവിത ലക്ഷ്യം എന്നിങ്ങനെയുള്ള ലേഖനങ്ങളാണ് തുടർന്നു നൽകിയിരിക്കുന്നത്. അധ്യാത്മജ്ഞാനം നേടുന്നതിൻെറ പ്രാധാന്യത്തെയും അതിന് ഗുരുവിൻെറ ആവശ്യകതയെയും വ്യക്തമാക്കുന്ന ലേഖനങ്ങൾ കാലിക പ്രാധാന്യമുള്ളവയാണ്. ഭൗതികജ്ഞാനവും ആധ്യാത്മികാനുഭൂതിയും, ആത്മജ്ഞാനത്തിൻെറ ആവശ്യകത, ആത്മജ്ഞാനവും ധാർമ്മിക ജീവിതവും, ജീവിതത്തിൻെറ രണ്ടു വശങ്ങൾ, ജീവിതയജ്ഞം, ജീവിതശുദ്ധി, ധാർമ്മികജീവിതം, പുണ്യജീവിതം, സമ്പത്ത്, എന്താണു സുഖം, സുഖത്തിൻെറ ഉറവിടം, വിഷയസുഖവും ആത്മനിർവൃതിയും, സുഖാന്വേഷണത്തിൽ പാപാചരണം, സ്വർഗ്ഗാദിലോകങ്ങൾ, നരകകവാടങ്ങൾ, പ്രജ്ഞാമാന്ദ്യം, സംസാരമണ്ഡലത്തിൻെറ അതിർത്തി, പുനർജന്മസിദ്ധാന്തം എന്നിങ്ങനെ 16 ലേഖനങ്ങളിലായി സാംസാരിക ജീവിതത്തിൻെറ ദുഃഖവും അധ്യാത്മജ്ഞാനം നേടുന്നതിൻെറ സുഖവും ആവശ്യകതയും വെളിവാക്കിയിരിക്കുന്നു.

കർമ്മ ഭക്തി ജ്ഞാനയോഗങ്ങളെ വിവിധ ലേഖനങ്ങളിൽ വിശദീകരിക്കുന്നുണ്ട് സ്വാമിജി. കാലം, കർമ്മം, കർമ്മവും വിദ്യയും, കർമ്മഫലവും പ്രാർത്ഥനയും, കർമ്മവും കർമ്മയോഗവും എന്നിവ കർമ്മത്തിൻെറ വിവിധവശങ്ങളെ അധികരിച്ചാണ്. നമ്മുടെ പൗരാണിക കഥാപാത്രങ്ങളുടെയും കഥകളുടെയും താത്ത്വികവശങ്ങൾ വിശദീകരിക്കുന്ന ലേഖനങ്ങളാണ് രാമായണ

ത്തിൻെറ സുന്ദരകാണ്ഡം, ചാപഭംഗം, ശ്രീകൃഷ്ണനും സൈരന്ധ്രിയും, അഷ്ടപദി, സരസ്വതീപൂജ, ശിവനും ശക്തിയും, വിശ്വനാഥൻെറ രാസലീല, അവതാരങ്ങൾ തുടങ്ങിയവ. മായ, അജ്ഞാനം, അജ്ഞാനഘടകങ്ങൾ, വിക്ഷേപാവരണങ്ങൾ,. രണ്ടു വിധജ്ഞാനങ്ങൾ, താപത്രയവും നിവൃത്തിയും, ചിത്തശുദ്ധിയും ദുഃഖനിവൃത്തിയും, അജ്ഞാനനിവൃത്തി, മായാസ്വരൂപവും അതിൽനിന്നുള്ള നിവൃത്തിയും എന്നീ ലേഖനങ്ങൾ ജ്ഞാനം, അജ്ഞാനം ഇവയെ വിശദീകരിക്കുന്നവയാണ്.

സാധാരണക്കാർ ആധ്യാത്മിക സാധനയ്ക്കായി പ്രവേശിക്കുമ്പോൾ മാർഗ്ഗദർശനം നൽകത്തക്കവിധത്തിലുള്ള നിരവധി ലേഖനങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. ഒരു സാധകന് മിക്കവാറുമുള്ള സംശയങ്ങൾക്കെല്ലാം മറുപടി ഇതിൽ നിന്നും തന്നെ ലഭിക്കും. സത്യം, സത്യാന്വേഷണം, സത് സംഗം, അന്തർവൃത്തി. മനസ്സിൻെറ ചാപല്യങ്ങൾ, ഹൃദയവും മനസ്സും, എന്താണു മോക്ഷം,. ഈശ്വരവിലാസം, ആരാണ് സാക്ഷാൽ ഈശ്വരൻ, ക്ഷേത്രദർശനം, വ്രതാനുഷ്ഠാനങ്ങൾ, എന്തിനാണ് ഈശ്വരഭജനം, ഈശ്വരമഹിമ, ഈശ്വര ശരണാഗതി, സർവസ്വം ഈശ്വരാർപ്പണം, ജപമാഹാത്മ്യം തുടങ്ങിയവ സാധാരണക്കാർക്ക് തികച്ചും പ്രയോജനപ്രദമായവയാണ്.

വിവിധ ഉപനിഷത്തുകളിലെ സാരാംശം വേദാന്തവിജ്ഞാനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഈശാവസ്യമിദം സർവ്വം, പ്രശ്നോപനിഷത്ത്, തൈത്തിരിയോപനിഷത്ത് തുടങ്ങിയവ ഉദാഹരണമായിട്ടെടുക്കാം. ഭക്തിയെക്കുറിച്ച് വളരെ വിശദമായി ഈ ഗ്രന്ഥത്തിൽ ചർച്ച ചെയ്യുന്നുണ്ട്. ഭക്തിയുടെ മഹിമ, ഭക്തിയും മുക്തിയും, ഭാഗവതത്തിലെ ഭക്തി, ഹരിഭക്തി, ശബരിയുടെ ഭക്തി, ജ്ഞാനഭക്തി, പരാഭക്തി, സാധന, ഉപാസന, സഗുണോപാസനം, ജ്ഞാനവും ഭക്തിയും ഭഗവൽസാക്ഷാൽക്കാരം എന്നീ ലേഖനങ്ങൾ ഭക്തിയുടെ വിവിധ വശങ്ങളെപ്പറ്റി പ്രതിപാ

ദിക്കുന്നവയാണ്. ഈ ഗ്രന്ഥത്തിലുള്ള 157 ലേഖനങ്ങളെക്കുറിച്ചും വിശദമായൊരു പഠനത്തിന്നൊരുങ്ങിയാൽ ഏതാണ്ട് ആയിരം പേജെങ്കിലുമുള്ള ഒരു ഗ്രന്ഥം തയ്യാറാക്കേണ്ടിവരും. ജിജ്ഞാസുക്കൾ വേദാന്തവിജ്ഞാനം ഒരു പ്രതി വാങ്ങി പഠിക്കുകയും സൂക്ഷിക്കുകയും ചെയ്താൽ വളരെ പ്രയോജനപ്രദമായിരിക്കുമെന്നതിൽ സംശയമില്ല.

## 2. പഞ്ചദശി

കൊണ്ടയൂർ, ആശ്രമത്തിൽ നിന്നും രണ്ടു ഭാഗങ്ങളായിട്ടാണ് 'പഞ്ചദശി' ആദ്യം പ്രസിദ്ധീകരിച്ചത്. 1968ലും 1972ലും. ഒന്നാംപതിപ്പ് വളരെ വേഗം വിതരണം ചെയ്തുതീർന്നു. 1990ൽ ഒറ്റവാല്യത്തിൽ രണ്ടാം പതിപ്പായി പ്രസിദ്ധീകരിച്ച ഗ്രന്ഥമാണ് ഇപ്പോൾ ലഭ്യമായിട്ടുള്ളത്.

ശ്രീശങ്കര ഭഗവദ്പാദ പരമ്പരയിലെ പ്രമുഖ ആചാര്യനും പരമജ്ഞാനിയുമായിരുന്ന ശ്രീ വിദ്യാരണ്യസ്വാമികൾ രചിച്ച വേദാന്ത പ്രകരണഗ്രന്ഥമാണ് പഞ്ചദശി. അദ്വൈതവേദാന്തത്തെ ശാസ്ത്രീയമായി ബോധിപ്പിക്കുന്ന ഉത്തമപ്രകരണഗ്രന്ഥമാണ് പഞ്ചദശി. വേദാന്തവിഷയത്തെ 15 ഉപപ്രകരണങ്ങളിലൂടെ ആവിഷ്ക്കരിച്ചിരിക്കുന്നതുകൊണ്ടാണ് ഇതിന് പഞ്ചദശി എന്നുപേരുണ്ടായത്.

ഒന്നാമത്തേതായ പ്രത്യക്തത്ത്വവിചാരപ്രകരണത്തിൽ 65 ശ്ലോകങ്ങൾ. ശങ്കരാനന്ദ ഗുരുവിനെ വന്ദിച്ചുകൊണ്ടാണ് ഗ്രന്ഥം ആരംഭിക്കുന്നത്. പ്രത്യക്തത്ത്വം അഥവാ ആത്മസ്വരൂപത്തിൻെറ സവിശേഷതകളാണ് ഈ പ്രകരണത്തിലെ ഉള്ളടക്കം. ഓരോ ശ്ലോകത്തിനും വളരെ ലളിതമായ വ്യാഖ്യാനമാണ് സ്വാമിജി നൽകിയിരിക്കുന്നത്. ജാഗ്രത് സ്വപ്ന സുഷുപ്തിയവസ്ഥകൾ, അവയിലുണ്ടാകുന്ന അറിവുകൾ, ആത്മാവ് എന്നാലെന്ത്, വിദ്യ അവിദ്യ, ഗുണത്രയങ്ങൾ, പഞ്ചീകരണം, ജീവന്മാരുടെ

ജനനമരണങ്ങൾ ആത്മപരമാത്മാക്കൾക്കുള്ള ഏകത്വം, തത്ത്വമസിയുടെ അർത്ഥം എന്നിവ വിശദീകരിക്കുന്ന ഈ പ്രകരണത്തിൽ തത്ത്വവിചാരം, ഗുരൂപദേശം, മനനനിദിധ്യാസങ്ങൾ എന്നിവമൂലം ജീവനും ആത്മാവും രണ്ടല്ലെന്നറിയുന്ന മനുഷ്യർ കാലക്രമേണ പരമപദം പ്രാപിക്കുമെന്നു സ്ഥാപിക്കുന്നു.

രണ്ടാമത്തേതായ പഞ്ചഭൂതവിവേകപ്രകരണത്തിൽ 109 ശ്ലോകങ്ങളുണ്ട്. പഞ്ചഭൂതങ്ങളുടെ ഗുണങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, കർമ്മം, ജ്ഞാനം എന്നിവയെപ്പറ്റി വിശദമായി പ്രതിപാദിച്ചശേഷം ബ്രഹ്മജ്ഞാനത്തിലൂടെ ആത്മാവ് ശാശ്വതമാണെന്നും ആത്മതത്ത്വം എങ്ങനെ പ്രകാശിപ്പിക്കാമെന്നും വ്യക്തമാക്കുന്നു. മൂന്നാമത്തേത് പഞ്ചകോശവിവേകപ്രകരണം നിർഗ്ഗുണ ബ്രഹ്മം അല്ലെങ്കിൽ പഞ്ചകോശങ്ങളാൽ മറയപ്പെട്ട ആത്മസ്വരൂപം അറിയപ്പെടാതിരിക്കാനുള്ള കാരണം പഞ്ചകോശങ്ങളുടെ മറവുതന്നെയെന്നു സ്ഥാപിച്ചശേഷം 43 ശ്ലോകങ്ങളിലൂടെ ഈ മറവു മാറ്റി ആത്മതത്ത്വം പ്രകാശിപ്പിക്കുന്ന രീതിയും വിവരിക്കുന്നു. നാലാമത്തെ പ്രകരണം ദ്വൈത വിവേകപ്രകരണം. ഈശ്വരനാലും ജീവനാലും സൃഷ്ടിക്കപ്പെട്ട ദ്വൈത പ്രപഞ്ചത്തെയാണീ പ്രകരണത്തിൽ 69 ശ്ലോകങ്ങളിലായി വെളിവാക്കിയിരിക്കുന്നത്. എന്താണു മായ, പ്രപഞ്ച സൃഷ്ടി, ഈശ്വരനാര്, ഈശ്വരനും ജീവനും ഏകമാണോ തുടങ്ങിയ ചോദ്യങ്ങൾക്കുത്തരം ഈ പ്രകരണത്തിൽ നിന്നു ലഭിക്കും. മഹാവാക്യ വിവേകപ്രകരണമാണ് അഞ്ചാമത്തേത്. 8 ശ്ലോകങ്ങളേയുള്ളു. പ്രജ്ഞാനം ബ്രഹ്മ, തത്ത്വമസി, അയമാത്മാ ബ്രഹ്മ, അഹം ബ്രഹ്മാസ്മി എന്നീ നാലു മഹാവ്യാക്യങ്ങളുടെ നിരൂപണമാണീ പ്രകരണത്തിലെ മുഖ്യവിഷയം. ആറാം പ്രകരണമായ ചിത്രദീപ പ്രകരണത്തിൽ ചിത്രപടത്തിൽ നാലവസ്ഥകൾ കാണപ്പെടുന്നതുപോലെ പരമാവാത്മാവിൽ കാണുന്ന നാലവസ്ഥകളുണ്ട്. ചിത്രമെഴുതാനുപയോഗിക്കുന്ന ശീലയെ

ബ്രഹ്മത്തോടുപമിച്ചുകൊണ്ട് ശുദ്ധവും വിൽഘനാകാരവുമായ നിർഗ്ഗുണ ബ്രഹ്മതത്ത്വത്തെ അധ്യാരോപവും അപവാദമാകുന്ന ശാസ്ത്രനിർദ്ദേശങ്ങളിൽ കൂടെ വിവരിച്ച് 290 ശ്ലോകങ്ങളിൽ കൂടി വിശദമായി ഉൽബോധിപ്പിക്കുന്നു. ഏഴാമത് തൃപ്തിദീപപ്രകരണം. 298 ശ്ലോകങ്ങളുണ്ട്. ജിജ്ഞാസുവും മുമുക്ഷുവുമായ ജീവൻ ആചാര്യശാസ്ത്രാനുഗ്രഹത്താൽ അപരിച്ഛിന്ന സച്ചിദാനന്ദാകാരമായ ആത്മാവിനെ അറിഞ്ഞ് ഇതാണ് താനെന്നു ബോധ്യപ്പെടുമ്പോൾ പിന്നെ ആ ജീവന് ആഗ്രഹങ്ങളൊന്നും അവശേഷിക്കുന്നില്ല. ആഗ്രഹങ്ങളില്ലെങ്കിൽ പിന്നെ ശരീരം വേണ്ട. ആത്മജ്ഞാനിക്കു പിന്നീടു ജന്മത്തിൽ താല്പര്യവുമില്ല. ഇപ്രകാരമുള്ള ജീവൻെറ സംതൃപ്തിയുടെ വിശദീകരണമാണ് തൃപ്തി ദീപപ്രകരണം.

കൂടസ്ഥ ദീപപ്രകരണം എട്ടാമത്തേത്. ശരീരവും അന്തഃകരണവും മുഴുവൻ കൂടസ്ഥനാകുന്ന സാമാന്യ ചൈതന്യത്തിൽ വിളങ്ങുന്നു. അതേ സമയത്തു കൂടസ്ഥ ചൈതന്യം തന്നെ അന്തഃകരണത്തിൽ തട്ടി അന്തഃകരണത്തിലും അതിനു ചുറ്റുപാടും ഒരു വിശേഷചൈതന്യമായും പ്രകാശിക്കുന്നു. അതാണ് ചിദാഭാസൻ അഥവാ ജീവൻ. സാമാന്യചൈതന്യവും വിശേഷചൈതന്യവും ഒന്നുതന്നെ. ഈ കൂടസ്ഥചിദാഭാസചൈതന്യങ്ങളുടെ നിരൂപണമാണ് 76 ശ്ലോകങ്ങളുള്ള കൂടസ്ഥ ദീപപ്രകരണം. ഒൻപതാമത്തേതായ ധ്യാന ദീപപ്രകണത്തിൽ സാധനാചതുഷ്ടയ സമ്പത്തികൊണ്ടു ബ്രഹ്മജ്ഞാനത്തിനുള്ള അധികാരത്തെ സമ്പാദിച്ച് അനുഭവരസികനായ ആചാര്യനിൽ നിന്നും വാക്യശ്രവണം ചെയ്തു വാക്യാർത്ഥത്തെ മനനം ചെയ്തുറപ്പിച്ച് നിദിധ്യാസംകൊണ്ടു വസ്തു സാക്ഷാൽക്കാരത്തെ ചെയ്യുകയാണ് ബ്രഹ്മജ്ഞാനത്തിനുള്ള ഉത്തമമാർഗ്ഗം. വസ്തുബോധം നേടാൻ വേണ്ടത്ര ബുദ്ധിയോ വിവേകമോ ഇല്ലാത്തവർക്ക് ബ്രഹ്മജ്ഞാനത്തിനുള്ള മാർഗ്ഗം ധ്യാനമാണ്. അതിനെക്കുറിച്ച് വിവരിക്കുന്നതാണ് 158 ശ്ലോകങ്ങളുള്ള ഈ പ്രകരണം.

പത്താമത് നാടകദീപപ്രകരണം. 26 ശ്ലോകങ്ങളേയുള്ളു. ഒരേ പരമാത്മാവ് ഉപാധിവ്യത്യാസംകൊണ്ട് പൂജ്യപൂജകഭാവവും സേവ്യസേവകഭാവവും ഗുരുശിഷ്യഭാവവുമെല്ലാം ആയിത്തീരുന്നു. ബന്ധമോക്ഷങ്ങളുടെ സ്വരൂപം, ബന്ധം നിലനില്ക്കുന്നതിൻെറ കാരണം, മനോവൃത്തികൾ ഇന്ദ്രിയാദിവിഷയബോധമടക്കി ആത്മചൈതന്യം പ്രകാശിപ്പിക്കുന്നവിധം തുടങ്ങിയവയാണ് നാടകദീപപ്രകരണത്തിലെ ഉള്ളടക്കം. പതിനൊന്നാമത് ബ്രഹ്മാനന്ദേയോഗാനന്ദപ്രകരണം. 134 ശ്ലോകങ്ങളിൽ ബ്രഹ്മാനന്ദത്തിൻെറ സ്വഭാവത്തെപ്പറ്റിയും ബ്രഹ്മാനന്ദത്തെ പ്രകാശിപ്പിക്കുന്നതായ യോഗികളുടെ പ്രത്യക്ഷാനുഭവമായ ആനന്ദത്തെപ്പറ്റിയും ചർച്ചചെയ്യുന്നു. തുടർന്ന് ബ്രഹ്മാനന്ദേആത്മാനന്ദപ്രകരണമാണ്. ബ്രഹ്മാനന്ദത്തിൽ നിന്നും അന്യമായി സമാധിയിൽ അനുഭവപ്പെടുന്ന നിജാനന്ദത്തെപ്പറ്റി യോഗികൾക്കു മാത്രമേ അറിയാൻ കഴിയൂ. തീവ്രജിജ്ഞാസുക്കളും മന്ദപ്രജ്ഞന്മാരുമായ മദ്ധ്യമാധികാരികൾക്കും അനുഭവജ്ഞാനമുണ്ടാകാനുള്ള മാർഗ്ഗങ്ങളാണ് ആത്മാനന്ദ പ്രകരണത്തിലെ 90 ശ്ലോകങ്ങളിൽ വിവരിക്കുന്നത്.

പതിമൂന്നാമത് അദ്വൈതാനന്ദ പ്രകരണം. ബ്രഹ്മാനന്ദ പ്രകരണത്തിൻെറ മൂന്നാമദ്ധ്യായമാണിത്. 105 ശ്ലോകങ്ങളിൽ ജഗത്തിൻെറ മിഥ്യാത്വത്തെപ്പറ്റി നിരന്തരം ചിന്തിക്കുന്നതുകൊണ്ട് പ്രജ്ഞ നാമരൂപങ്ങളിൽ നിന്നുവിട്ട് അധിഷ്ഠാനമായ ബ്രഹ്മത്തിലുറയ്ക്കാനും അദ്വൈതനാന്ദം തടസ്സമില്ലാതെ അനുഭവപ്പെടാനും ഇടയായിത്തീരുമെന്ന തത്ത്വമാണീ അദ്ധ്യായത്തിലെ പ്രതിപാദ്യം. നിർവ്വികല്പസമാധിയിൽ അനുഭവിച്ച ആനന്ദം വ്യവഹാരദശയിലും ഓർമ്മയുടെ രൂപത്തിൽ ജ്ഞാനിയുടെ മനസ്സിൽ നില്ക്കുന്നതാണ് വിദ്യാനന്ദം എന്നു സമർത്ഥിക്കുന്നതാണ് വിദ്യാനന്ദപ്രകരണം എന്ന പതിന്നാലാം പ്രകരണം. 65 ശ്ലോകങ്ങളാണ് ഈ പ്രകരണത്തിൽ. അവസാനത്തേത് ബ്രഹ്മാനന്ദേ വിഷയാനന്ദ പ്രകരണമാണ്. ബ്രഹ്മാനന്ദ

ത്തിൻെറ തന്നെ അംശമായ വിഷയാനന്ദത്തെ നിരൂപിക്കുകയാണ് 35 ശ്ലോകങ്ങളുള്ള പഞ്ചദശ പ്രകരണം. ബ്രഹ്മാനന്ദം അന്തഃകരണോപാധിഗതമാവുമ്പോഴാണ് വിഷയാനന്ദമായിത്തീരുന്നത്. അതിനെ അറിയാനായി അന്തഃകരണവൃത്തികളെ തിരിച്ചറിയാനുള്ള മാർഗ്ഗങ്ങൾ, ബ്രഹ്മലക്ഷണങ്ങൾ, അവയെ ധ്യാനത്തിലൂടെ പ്രാപിക്കേണ്ട വിധം എന്നിവയാണു പ്രതിപാദിക്കുന്നത്. സംസാരമാകുന്ന രോഗത്തെ ശമിപ്പിക്കാൻ വിദ്യാരണ്യസ്വാമികളാകുന്ന വൈദ്യൻ നിശ്ചയിച്ചതും പത്ഥ്യക്രമത്തോടുകൂടിയതുമായ ഔഷധമാണ് പതിനഞ്ചു പ്രകരണങ്ങടങ്ങിയ പഞ്ചദശി എന്ന ഗ്രന്ഥം. ഈ ഔഷധം ശ്രദ്ധാപൂർവ്വം സേവിക്കുന്നവർക്ക് ഭവരോഗങ്ങളെല്ലാം നശിച്ച് ബ്രഹ്മസായൂജ്യം പ്രാപിക്കാം എന്ന പ്രസ്താവനയോടെയാണ് 717 പേജുകളുള്ള പഞ്ചദശി എന്ന ഗ്രന്ഥം സമാപിക്കുന്നത്.

## 3. ശ്രീമദ് അയ്യപ്പഗീത

കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിൽ നിന്നും 1962ൽ ഒന്നാം പതിപ്പായി പ്രസിദ്ധീകരിച്ച അയ്യപ്പഗീതയുടെ രചയിതാവ് ശ്രീ സ്വാമി അച്ചുതാനന്ദജി മഹരാജ് ആണ്. സ്വാമിജ്ഞാനാനന്ദസരസ്വതി വളരെ വിശദമായ വ്യാഖ്യാനം തയ്യാറാക്കിയിരിക്കുന്നു. അതിപ്രൗഢങ്ങളായ വേദാന്തതത്ത്വങ്ങളെ വളരെ ഭംഗിയായി പ്രാചീനശൈലിയിൽ തന്നെ കൈകാര്യം ചെയ്തിരിക്കുന്ന ഗ്രന്ഥമാണ് അയ്യപ്പഗീത. കാശിയിൽ കേരളീയ സന്ന്യാസിമാരുടെ നിയന്ത്രണത്തിലുള്ള സന്ന്യാസിമഠമാണ് 'തിലപാണ്ഡികേശ്വരമഠം' പ്രസ്തുത മഠത്തിലെ അയ്യപ്പക്ഷേത്രവും പ്രതിഷ്ഠയുമാണ് ഈ ഗ്രന്ഥത്തിന് ആധാരം. ഇതിൽ പതിനെട്ടധ്യായങ്ങളുണ്ട്. അധ്യായങ്ങളിലെ ശ്ലോകസംഖ്യയും പതിനെട്ടു തന്നെ. ആകെ 365 ശ്ലോകങ്ങൾ. അത് ഒരു വർഷത്തിലെ ദിനസംഖ്യയെ സൂചിപ്പിക്കുന്നു. പതിനെട്ടധ്യായങ്ങൾ അയ്യപ്പസ്വാമിയുടെ പതിനെട്ടു പടികളെ സൂചിപ്പിക്കുന്നു. അമ്പത്തിരണ്ടു ശ്ലോകങ്ങളുള്ള പ്രഥമാദ്ധ്യായ

ത്തിന് അയ്യപ്പയോഗമെന്നാണ് പേര്. ശ്രീ അയ്യപ്പന്റെ ചരിത്രമാണ് പ്രതിപാദ്യം. രണ്ടാമധ്യായം ശാസ്ത്ര്യ യോഗം. ശബരിയാകുന്ന ശിഷ്യക്ക് അയ്യപ്പനാകുന്ന ഗുരു ഉപദേശിക്കുന്നരൂപത്തിൽ അദ്വൈതമാകുന്ന കൈവല്യാവസ്ഥയെക്കുറിച്ച് പ്രതിപാദിക്കുന്നു. മൂന്നാമദ്ധ്യായം അദ്ധ്യാത്മയോഗം. രണ്ടാമദ്ധ്യായത്തിൽ പ്രതിപാദിച്ച കൈവല്യാവസ്ഥയെ ബോധിച്ച ശിഷ്യനുണ്ടാകുന്ന ശങ്കകളും അവയ്ക്കുള്ള മറുപടിയുമാണ് ഈ അദ്ധ്യായത്തിലെ വിഷയം. നാലാമദ്ധ്യായം ഭക്തിയോഗമാണ്. തീവ്ര വൈരാഗ്യവും ഈശ്വരപ്രേമവുംകൊണ്ട് ഭക്തിയോഗം നേടേണ്ടതിന്റെ പ്രാധാന്യം വെളിവാക്കുകയാണിതിൽ. ജ്ഞാനവിജ്ഞാനയോഗമാണ് അഞ്ചാമദ്ധ്യായം. ജ്ഞാനത്തിന്റെ പരോക്ഷവും അപരോക്ഷവുമാകുന്ന ഭാവങ്ങളുടെ വിശദീകരണമാണീ അധ്യായം. വിരാഗയോഗമാണ് ആറാമത്തെ അദ്ധ്യായം. ജ്ഞാനത്തോടൊപ്പം വൈരാഗ്യവുമുണ്ടെങ്കിലേ ബ്രഹ്മത്തെ അറിയാൻ കഴിയൂ എന്ന് ഇതിൽ വെളിവാക്കുന്നു. ഏഴാമദ്ധ്യായം വിചാരയോഗമാണ്. തത്ത്വവിചാരംകൊണ്ട് നിഷ്കൃഷ്ടമായ ജ്ഞാനം സമ്പാദിക്കാമെന്നും ജിജ്ഞാസുവായ സാധകൻ വേദാന്തവിചാരം ചെയ്യേണ്ടതെങ്ങനെയെന്നും ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു. അഷ്ടമാദ്ധ്യായം നിർമ്മമയോഗം. അഹന്താമമതകളാകുന്ന സംസാരവൃക്ഷത്തിന്റെ രൂപത്തെയും അതു മുറിച്ചു മാറ്റുന്ന വിധവും ഇതിൽ വ്യക്തമാക്കുന്നു. ഒൻപതാമദ്ധ്യായത്തിന്റെ പേര് മന്ത്രയോഗം. ആത്മജ്ഞാനസമ്പാദനവിഷയത്തിൽ മന്ത്രോപാസനയ്ക്കു പ്രാധാന്യമുണ്ട്. ഗുരുമുഖത്തുനിന്നും മന്ത്രോപദേശം ലഭിച്ച് സാധനചെയ്ത് ആത്മസാക്ഷാൽക്കാരമുണ്ടാക്കേണ്ട ക്രമം വെളിവാക്കുന്നു. പത്താമത് ധർമ്മയോഗം. ധർമ്മത്തിന്റെ സർവ്വാദരണീയതയും പ്രഭാവവുമാണ് വിഷയം. പതിനൊന്ന് കർമ്മയോഗം. പന്ത്രണ്ട് ഗുണയോഗം. സത്വാദിത്രിഗുണങ്ങളെ ഇതിൽ നിരൂപണം ചെയ്യുന്നു. പതിമൂന്നാമത് ബ്രഹ്മദർശന യോഗം. മററ ദ്ധ്യായങ്ങളെ അപേക്ഷിച്ച് ഗഹനവും ഗൗരവവുമുള്ള

താണ് ഇത്. വേദാന്തത്തിൻെറ രത്നച്ചുരുക്കമാണ് ബ്രഹ്മ ദർശനയോഗം. അമരാസുരസമ്പദ്വിഭാഗയോഗമാണ് പതി നാലാം അദ്ധ്യായം. മനസ്സിൻെറ രണ്ടു പ്രകാരത്തിലുള്ള സംസ്കാരങ്ങളെ-രജസ്തമസ്സുകളെ- അപഗ്രഥിക്കുന്നു. സത്വഗുണം വർദ്ധിക്കുമ്പോൾ ദൈവീക സമ്പത്തായി. പതിനഞ്ചാം അദ്ധ്യായത്തിൻെറ പേര് വിശ്വാസയോഗം. ശ്രദ്ധ, വിശ്വാസം എന്നിവയുടെ പ്രാധാന്യം വെളിവാക്കുന്നു. പതിനാറാമദ്ധ്യായം ഭൂമികായോഗം. ശുഭേച്ഛ, തനുമാനസി തുടങ്ങിയ അദ്ധ്യാത്മയോഗത്തിൻെറ അനുഭവങ്ങളെ സൂചിപ്പിക്കുന്ന സപ്തഭൂമികകളുടെ നിരൂപണമാണ് ഈ അദ്ധ്യായം. പതിനേഴാമത് ശരണാഗതിയോഗം. ഈശ്വരങ്കൽ പരിപൂർണ്ണ ശരണാഗതിയടയേണ്ടതിൻെറ പ്രാധാന്യവും പ്രയോജനവുമാണ് പ്രതിപാദിക്കുന്നത്. പതിനെട്ടാമദ്ധ്യായം അയ്യപ്പദർശനയോഗം. പ്രകൃതി തത്ത്വങ്ങളാകുന്ന പഞ്ചകോശങ്ങളാൽ മറയ്ക്കപ്പെട്ട ആത്മസ്വരൂപം തന്നെയാണ് ശബരിമലയിലെ അയ്യപ്പവിഗ്രഹമെന്നാണിതുകൊണ്ടു സമർത്ഥിക്കുന്നത്. ശബരിമല അയ്യപ്പ ഭഗവാനെ സ്തുതിക്കുന്ന രൂപത്തിലാണ് പ്രതിപാദനം.

ആധ്യാത്മികാനുഭൂതിയന്വേഷിക്കുന്നവർക്ക് ആത്മതത്ത്വം വെളിവാക്കിക്കൊടുക്കുന്നതിന് ശ്രീമദ് അയ്യപ്പ ഗീതയും ആയതിന് സ്വാമിജിയുടെ സുലളിതമായ വ്യാഖ്യാനവും വളരെയധികം പ്രയോജനപ്പെടും.

## 4. നാമപ്പതി

രോഗചികിത്സയ്ക്ക് പല സമ്പ്രദായത്തിലുള്ള ഔഷധങ്ങൾ നാമുപയോഗിക്കുന്നു. ഭവരോഗത്തിന് ഒരു നവീന ചികിത്സാ സമ്പ്രദായം സ്വാമി ജ്ഞാനാനന്ദ സരസ്വതി ആവിഷ്ക്കരിച്ചിരിക്കുന്നു - നാമപ്പതി. ഇരുപതു പേജുകൾ വരുന്ന ഈ ലഘുഗ്രന്ഥത്തിൻെറ ആമുഖത്തിൽ രോഗം മാറ്റാൻ മാത്രമല്ല; ഭയം, ആപത്ത്, വ്യസനം, ക്രോധം, ദാരിദ്ര്യം, അജ്ഞാനം, പാപം എന്നിവയെല്ലാം

മാറ്റി സുസ്ഥിതിയുണ്ടാക്കാനും നാമപ്പതി സഹായിക്കു മെന്ന് സ്വാമിജി വ്യക്തമാക്കുന്നു. രോഗസ്വരൂപം, ചികിത്സ, നിദാനം, സൂക്ഷ്മശരീരം എന്നിവയാണ് പ്രതിപാദ്യം. എല്ലാവിധ ഈശ്വരഭജനങ്ങളിലും വച്ച് ഏറ്റവും എളുപ്പമുള്ളതും ശക്തിയേറിയതുമായ ഭജന മാണ് നാമജപം. ഭക്തിയും ശ്രദ്ധയുമുണ്ടെങ്കിൽ വളരെ വേഗത്തിൽ ഫലപ്രദമാണ്. അതുമല്ലെങ്കിൽ വിശ്വാസമു ണ്ടായാലും മതി, മറ്റുള്ളവ തനിയേ എത്തിക്കോളുമെന്ന് ഈ ഗ്രന്ഥത്തിൽ വെളിവാക്കുന്നു.

## 5. ശ്രീകൃഷ്ണ ശരണാഗതി

ശ്രീഹരിറോയ് ഗോസ്വാമി രചിച്ച 8 ശ്ലോകങ്ങളാണ് ശ്രീകൃഷ്ണ ശരണാഗതി. സ്വാമിജി ഇതിന് വിശദമായ വ്യാഖ്യാനം നൽകി പ്രസിദ്ധീകരിച്ചിരിക്കുന്നു. സംസാര ബന്ധത്തിൽ നിന്നും മുക്തനാവാനിച്ഛിക്കുന്നവൻ ശ്രീകൃ ഷ്ണനിൽ ശരണാഗതിയടയുക മാത്രമാണ് ഏക പോംവ ഴിയെന്നാണ് ഈ കൃതിയുടെ സാരം. ശ്രീകൃഷ്ണ ശരണാഗ തിയോടൊപ്പം ശ്രീമൽ ഭാഗവതസപ്താഹ യജ്ഞപ്രസാദം എന്ന ലേഖനം കൂടി ചേർത്തിരിക്കുന്നു. ഇതിൻെറ ഉപോ ദ്ഘാതത്തിൽ സപ്താഹപ്രാധാന്യം, സപ്താഹം, മാഹാത്മ്യ ശ്രവണം എന്നിവ കഴിഞ്ഞ് ഭാഗവതത്തിലെ ഓരോ സ്കന്ധത്തിലെയും സാരാംശം നൽകിയിരിക്കുന്നു. ഭാഗവതഗ്രന്ഥം മുഴുവൻ പാരായണം ചെയ്യുന്ന ഫലം കാച്ചിക്കുറുക്കിയെടുത്ത ഈ ഗ്രന്ഥം വായിക്കുന്നതു കൊണ്ടു കിട്ടും.

## 6. ഗോപികാഗീതം

ശ്രീമത് ഭാഗവതം ദശമസ്കന്ധത്തിലെ ഗോപീകാ ഗീതം വ്യാഖ്യാനസഹിതം - നിഷ്ക്കളങ്കരും നിഷ്ക്കാമഭ ക്തരുമായ ഗോപികമാർ - വിരഹതാപം കൊണ്ട് കൃഷ്ണനെ പ്രാർത്ഥിക്കുന്ന പത്തൊമ്പതു ഗീതങ്ങളുടെ

വ്യാഖ്യാനമാണ് ഈ ലഘുകൃതി. ഓരോ ഗീതത്തിൻെറയും അർത്ഥം, ഭാവാർത്ഥം, തത്ത്വം എന്നിവ വിശദമായി നൽകിയിട്ടുണ്ട്. ഗോപികമാരുടെ ഈ വിരഹഗീതയ്ക്കു ശേഷമാണ് കൃഷ്ണൻ പ്രത്യക്ഷപ്പെട്ട് അവരുമായി രാസക്രീഡ ആരംഭിക്കുന്നത്. ഭക്തിയെപ്പറ്റി പ്രസ്താവിക്കുമ്പോൾ ഗോപികമാരുടെ നിഷ്ക്കാമഭക്തിയെപ്പറ്റി വാഴ്ത്താത്ത മഹാത്മാക്കളില്ല. അതിനാൽ ഗോപികാഗീതം ശ്രദ്ധാപൂർവ്വം വായിക്കുന്നവർക്ക് ഭക്തി ജനിക്കുമെന്ന് നിസ്സംശയം പറയാം.

## 7. ഹരിനാമകീർത്തനം

ശ്രീമത് തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻെറ 'ഹരിനാമകീർത്തനം' സർവ്വ വേദാന്ത രഹസ്യങ്ങളും ഉള്ളടക്കം ചെയ്തിരിക്കുന്ന കീർത്തനകാവ്യമാണ്. സ്വാമിജി സ്വന്തം വ്യാഖ്യാനത്തോടൊപ്പം ഈ കൃതി പ്രസിദ്ധം ചെയ്തു. 1992-ൽ നാലാം പതിപ്പു പ്രസിദ്ധീകരിച്ചു. 67 ശ്ലോകങ്ങളാണ് ഹരിനാമകീർത്തനത്തിലുള്ളത്. ഓരോ ശ്ലോകത്തിൻെറയും ശബ്ദാർത്ഥം, സാരം എന്നിവ നൽകിയിട്ടുണ്ട്. ശ്ലോകങ്ങളിലെ വേദാന്ത വിജ്ഞാനം മുഴുവൻ ലളിതസുന്ദരമായ ശൈലിയിൽ സ്വാമിജി വിവരിക്കുന്നു. ഹരിനാമകീർത്തനം നിത്യവും പാരായണം ചെയ്യുന്നവർക്ക് ഭക്തിയും ജ്ഞാനവും ലഭിക്കും. സ്വാമിജിയുടെ വ്യാഖ്യാനം വായിക്കുക തന്നെ ഒരു സാധനയായിത്തീരും.

## 8. ഉത്തരഗീത

മഹാഭാരതയുദ്ധഭൂമിയിൽ പാർത്ഥൻെറ മൗഢ്യം തീർക്കാനും കർമ്മോന്മുഖനാക്കാനുമായി പാർത്ഥസാരഥിയായ ഭഗവാൻ ഗീത ഉപദേശിച്ചു. ഗീതോപദേശം കൊണ്ടും തുടർന്ന് 'അനുഗീത'യെന്ന തത്വോപദേശം കൊണ്ടും അർജ്ജുനനു തൃപ്തിയായില്ല. അവസാനം ഭഗവാൻ ജ്ഞാനസമുച്ചയമായ ഉത്തരഗീത ഉപദേശിച്ചു

കൊടുത്തു. എത്രയൊക്കെ ഗീതോപദേശങ്ങൾ ശ്രവിച്ചിട്ടും ആത്മജ്ഞാനമുദിക്കാത്ത പക്ഷം അർജ്ജുനനെപ്പോലെ നമുക്കും വിലപിക്കേണ്ടി വരും. അതിനിടയാകാതിരിക്കണമെങ്കിൽ ജ്ഞാനമാർഗ്ഗം തെളിക്കുവാനുള്ള ഉപദേശഗ്രന്ഥങ്ങൾ പഠിക്കുകയും മനനം ചെയ്യുകയും വേണം. ആ നിലയ്ക്ക് 'ഉത്തരഗീത' ജ്ഞാസുക്കൾക്ക് അവശ്യം വേണ്ടതായ വേദാന്ത സാര ഗ്രന്ഥമാണെന്നു പറയാം. മൂന്ന് അദ്ധ്യായങ്ങളുള്ള ഉത്തരഗീതയിൽ പ്രഥമാദ്ധ്യായത്തിൽ 58 ശ്ലോകങ്ങളും ദ്വിതീയാദ്ധ്യായത്തിൽ 48 ശ്ലോകങ്ങളും തൃതീയാദ്ധ്യായത്തിൽ 18 ശ്ലോകങ്ങളുമാണുള്ളത്. ജ്ഞാനയോഗത്തിന്റെ സർവ്വ രഹസ്യങ്ങളും ഉത്തരഗീതയിൽ വെളിവാക്കപ്പെടുന്നു.

## 9. ശ്രീ ദക്ഷിണാമൂർത്തി സ്തോത്രം.

ശ്രീ ശങ്കരാചാര്യ സ്വാമികളുടെ നിരവധി പ്രകരണ ഗ്രന്ഥങ്ങളും സ്തോത്രകൃതികളും സ്വാമിജി വ്യാഖ്യാനത്തോടെ പ്രസിദ്ധം ചെയ്തിട്ടുണ്ട്. അവയിലൊന്നാണ് ശ്രീ ദക്ഷിണാമൂർത്തി സ്തോത്രം. 1992-ൽ നാലാം പതിപ്പായി പ്രസിദ്ധപ്പെടുത്തിയ മനോഹരമായ ഈ ലഘുകൃതിയിൽ ഭഗവാൻ ദക്ഷിണാമൂർത്തിയുടെ വർണ്ണചിത്രവും ചേർത്തിട്ടുണ്ട്. കേവലം പത്തു ശ്ലോകങ്ങൾ മാത്രമുള്ള ഈ കൃതി സ്വാമിജി വ്യാഖ്യാനിച്ചു പ്രസിദ്ധീകരിച്ചപ്പോൾ 24 പേജുണ്ട്. ഒരു പ്രകരണഗ്രന്ഥത്തിന്റെ ഗാംഭീര്യവും രസവുമുള്ള കൃതിയാണ് ദക്ഷിണാമൂർത്തി സ്തോത്രം. ഒന്നാമത്തെ ശ്ലോകത്തിൽ ജീവതത്ത്വത്തെയും രണ്ടാം ശ്ലോകത്തിൽ ഈശ്വരതത്ത്വത്തെയും മൂന്നാമത്തേതിൽ ഇവയുടെ ഐക്യത്തേയുമാണ് നിരൂപിക്കുന്നത്. ബാക്കി നാലുമുതൽ എട്ടുവരെ അഞ്ചു ശ്ലോകങ്ങളിൽ ജഗൽസ്വരൂപത്തെയും അന്യദർശനങ്ങളെയും നിരൂപിക്കുന്നു. ഒൻപതാം ശ്ലോകം ഉപസംഹാരം.

# 10. പാതഞ്ജലയോഗ ദർശനം

പതഞ്ജലി മഹർഷിയുടെ 'യോഗദർശനം' എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ വിവർത്തനവും വ്യാഖ്യാനവുമാണ് ഈ ഗ്രന്ഥം. കർമ്മം, ഭക്തി, യോഗം, ജ്ഞാനം ഈ നാലു രൂപങ്ങളോടു കൂടിയതാണ് ബ്രഹ്മവിദ്യ. നാലും അന്യോന്യ പൂരകങ്ങളാണ്. ഇവ നാലും ചേരുമ്പോൾ മാത്രമേ ബ്രഹ്മവിദ്യ പൂർണ്ണമാകുകയുള്ളു. എന്നാലും യോഗമാർഗ്ഗത്തെ മറ്റെല്ലാറ്റിനെക്കാളും മാഹാത്മ്യമേറിയതെന്ന് ഭഗവദ്ഗീതയിൽ ഭഗവാൻ എടുത്തു പറഞ്ഞിട്ടുണ്ട്. യോഗത്തിലൂടെയാണ് ഇന്ദ്രിയജയവും മനോനിയന്ത്രണവും ലഭിക്കുക. ഇവ രണ്ടുമില്ലെങ്കിൽ ജ്ഞാനം കൊണ്ടു പ്രയോജനവുമില്ല. യോഗസാധനയെന്ന പേരിൽ ഇന്നു സമൂഹത്തിനിടയിൽ അറിയപ്പെടുന്നത് യോഗാഭ്യാസങ്ങളും, പ്രാണായാമവുമാണ്. ഇതല്ല ശരിയായ യോഗസാധനയെന്നു സാധകർക്കു ബോധ്യപ്പെടുത്തിക്കൊടുക്കാനാണ് സ്വാമിജി പാതഞ്ജലയോഗദർശനം പ്രസിദ്ധീകരിച്ചത്.

പാതഞ്ജലയോഗദർശനത്തിൽ നാലു ഭാഗങ്ങളാണുള്ളത്. സമാധിപാദം, സാധനാപാദം, വിഭൂതിപാദം, കൈവല്യപാദം. സമാധിപാദത്തിൽ 51 സൂത്രങ്ങളാണുള്ളത്. യോഗമെന്നാൽ എന്ത്, ചിത്തവൃത്തി നിരോധനത്തിന്റെ പ്രാധാന്യം, ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള തടസ്സങ്ങൾ, അവയുടെ നിർമ്മാർജ്ജനം, സാധന മുന്നോട്ടു നീങ്ങുമ്പോഴുണ്ടാകുന്ന അനുഭൂതികൾ, ഓരോ അവസ്ഥയിലുമുണ്ടാകുന്ന ദർശനങ്ങൾ, സമാധിഭേദങ്ങൾ, ഒടുവിൽ നിർവ്വികാരാവസ്ഥ എന്നിങ്ങനെ സാധകനെ ക്രമമായി മുന്നോട്ടു നയിക്കുന്നു. യോഗത്തിന്റെ സ്വരൂപം, അതിന്റെ അവാന്തരവിഭാഗങ്ങൾ, അഭ്യാസങ്ങൾ, വൈരാഗ്യം, ഈശ്വരപ്രണിധാനം, ഇവയുടെ രൂപങ്ങൾ, ക്രമങ്ങൾ ഇവ വിശദമായി അറിയാൻ ഈ ഗ്രന്ഥം സഹായിക്കും.

## 11. രാമായണതത്വം

വാല്മീകി രാമായണത്തിലെ ആദ്ധ്യാത്മിക വശത്തെ മാത്രം എടുത്തു സംഗ്രഹിച്ചുണ്ടാക്കിയതാണ് അദ്ധ്യാത്മ രാമായണം. മൂലകൃതിയുടെ രചയിതാവ് ആരെന്ന് വ്യക്തമല്ല. എന്നാൽ ശ്രീ പരമേശ്വരൻ പാർവ്വതീദേവിക്കുപദേശിക്കുന്ന രൂപത്തിലാണ് ഗ്രന്ഥരചന. അതിനാൽ ആചാര്യൻ ശ്രീപരമേശ്വരൻ തന്നെ. നാലായിരം ശ്ലോകങ്ങളും ഏഴു കാണ്ഡങ്ങളും ഇതിലുമുണ്ട്. പ്രകൃതിവർണ്ണനകളെയും ചില കഥകളേയും ഒഴിവാക്കി ആത്മസൗന്ദര്യത്തെ പൂർണ്ണമായി വെളിപ്പെടുത്തിയിരിക്കുന്നു അദ്ധ്യാത്മരാമായണത്തിൽ. അതിനാൽ ഇതൊരു വേദാന്ത ഗ്രന്ഥമാണെന്നോ ഭക്തിശാസ്ത്രമാണെന്നോ പറയാം.

വാല്മീകിരാമായണം ഈശ്വരനെ മനുഷ്യനായി വർണ്ണിക്കുമ്പോൾ അദ്ധ്യാത്മരാമായണം മനുഷ്യനെ ഈശ്വരനാക്കി ഉയർത്തുന്നു. മനുഷ്യൻ ഈശ്വരനിലേയ്ക്കുയരുകയെന്നതാണല്ലോ ആദ്ധ്യാത്മിക ജീവിതത്തിൻെറ ലക്ഷ്യവും. ബന്ധുവായും, ശത്രുവായും, മിത്രമായും, ഭൃത്യനായും, ഭക്തനായുമൊക്കെ ജീവന് ഈശ്വരനെ പ്രാപിക്കാൻ കഴിയുമെന്ന് രാമായണത്തിലെ വിവിധ കഥാപാത്രങ്ങൾ തെളിയിക്കുന്നു.

അദ്ധ്യാത്മരാമായണത്തിലെ ഓരോ കഥയിലും കഥാപാത്രങ്ങളിലും കൂടി അനാവരണം ചെയ്യുന്ന ആദ്ധ്യാത്മികതത്ത്വങ്ങൾ വിശദമാക്കുന്ന കൃതിയാണ് സ്വാമിജ്ഞാനാനന്ദ സരസ്വതിയുടെ 'രാമായണ തത്വം'. സ്വാമിജിയുടെ സ്വതന്ത്രകൃതികളിൽ പ്രമുഖസ്ഥാനം ഇതിനു നൽകാം. പ്രാരംഭം കഴിഞ്ഞ് ബാലകാണ്ഡം മുതൽ ഉത്തരകാണ്ഡം വരെയുള്ള ഓരോ അദ്ധ്യായത്തെയും കൂലങ്കഷമായി വിലയിരുത്തി തത്ത്വവിചാരം ചെയ്തിരിക്കുകയാണ് മുന്നൂറോളം പേജുള്ള ഈ ഗ്രന്ഥത്തിൽ. ഇതിലെ

പ്രതിപാദനത്തിലെ സവിശേഷത വ്യക്തമാക്കാൻ ചില ഭാഗങ്ങൾ ഉദ്ധരിക്കുന്നു:

"അപ്പോൾ ഭഗവാൻ അയോദ്ധ്യയിൽ ദശരഥരാജാവിന്റെ പുത്രത്വേന കൗസല്യാദി മൂന്നു രാജ്ഞിമാരിൽക്കൂടെ നാലു സ്വരൂപത്തിൽ അവതരിച്ചു എന്നു പറഞ്ഞാൽ, ജീവൻ പ്രപഞ്ചത്തിൽ ജന്മാന്തര സുകൃതാതിരേകത്താൽ അഭിജ്ഞനായ മനുഷ്യനായി വിശ്വതൈജസപ്രാജ്ഞതുരീയങ്ങളാകുന്ന നാലു ഭാവങ്ങളോടെ ജനിച്ചുവെന്നർത്ഥം. അങ്ങിനെ ജനിച്ച ജീവൻ പ്രപഞ്ചത്തിൽ എങ്ങിനെ ജീവിക്കണമെന്നും, എങ്ങിനെ മുക്തനാകാമെന്നുമുള്ള ഭാവങ്ങളെ കീർത്തിക്കുന്ന മേലോട്ടുള്ള കഥാഭാഗങ്ങളെക്കൊണ്ട്." (അവതാരം - ബാലകാണ്ഡം)

* * * * *

"ശരീരത്തിൽ സകല കരണങ്ങളേയും അവയവങ്ങളേയും എപ്പോഴും ചലിപ്പിച്ചുകൊണ്ട് വൃത്താകാരേണ ചുറ്റിത്തിരിയുന്ന പ്രാണവൃത്തത്തെയാണിവിടെ മാഹേശ്വരചാപമെന്നു പറഞ്ഞിരിക്കുന്നത്. വൃത്തികളെക്കൊണ്ടാണതിന് അഞ്ചു വകഭേദങ്ങൾ പറഞ്ഞിരിക്കുന്നത്. പ്രാണൻ ഒന്നുതന്നെ. വൃത്താകാരത്തിലുള്ള പ്രാണനെ നിർത്തി നീളത്തിലാക്കി നിശ്ചലമാക്കിത്തീർക്കൽ തന്നെ മഹേശ്വരചാപ ഭഞ്ജനം. അതു പൗരുഷം കൊണ്ടോ ശരീരശക്തി കൊണ്ടോ സാധിക്കേണ്ടതല്ല. സാധിക്കാവുന്നതുമല്ല. അദ്ധ്യാത്മ സാധനകളെക്കൊണ്ടും അദ്ധ്യാത്മശക്തികൊണ്ടും മാത്രം സാധിക്കേണ്ടതാണ്. അതാണ് ശ്രീരാമനൊഴിച്ച് മറ്റാർക്കും ചാപത്തെ ഭഞ്ജിക്കാൻ കഴിയാതിരുന്നത്..." (സീതാവിവാഹം - ബാലകാണ്ഡം)

* * * * *

"പ്രപഞ്ചാനുഭവങ്ങളേയും ലോകവ്യവഹാരത്തേയുമാ

ണിവിടെ കാട്ടിലേയ്ക്കുള്ള പോക്കും വനവാസവുമായി ഉപന്യസിച്ചിരിക്കുന്നത്. ജീവൻ ജ്ഞാനസമ്പന്നനായാലും പ്രാരബ്ധം വിടുന്നില്ല; അനുഭവിച്ചുതന്നെ തീരേണ്ടിയിരിക്കുന്നു. പ്രാരബ്ധത്തെയാണ് കൈകേയിയായി ചിത്രീകരിച്ചിരിക്കുന്നത്. ജന്മാന്തരവാസനകളാണ് പ്രാരബ്ധത്തിനടിസ്ഥാനം. അതാണ് മന്ഥര. മന്ഥരയിൽക്കൂടിയാണ് കൈകേയി വികസിക്കുന്നത്. കൈകേയിയുടെ അഭിപ്രായങ്ങൾക്കു രൂപം കൊടുത്തതും അവയെ പ്രബലങ്ങളാക്കിയതും മന്ഥരയാണ്. വാസനയാണ് പ്രാരബ്ധകർമ്മങ്ങളെ രൂപം കൊടുത്ത് അവ്യക്തതയിൽ നിന്നു വ്യക്തതയിലേക്കു കൊണ്ടുവന്നു പ്രബലമാക്കിത്തീർക്കുന്നത്. ബ്രഹ്മവിദ്യയായ സീതാദേവിയെ വരിച്ചിട്ടും രാമന് കാട്ടിലേക്കു പോവേണ്ടി വന്നതു ജ്ഞാനമുണ്ടായാലും പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്നതിൻെറ സൂചനയാണ്......'' (അയോദ്ധ്യാകാണ്ഡം)

ഈ രീതിയിൽ എല്ലാ കാണ്ഡങ്ങളിലെയും കഥാപാത്രങ്ങളുടെയും സംഭവങ്ങളുടെയും താത്വിക വശം വ്യക്തമാക്കിയിരിക്കുന്നു. ഉത്തരകാണ്ഡത്തിൽ രാമഗീതയുണ്ട്. ശ്രീരാമചന്ദ്രനോട് ലക്ഷ്മണൻ ചോദിക്കുന്ന ആധ്യാത്മിക സംശയങ്ങൾക്ക് ശ്രീരാമൻ നൽകുന്ന മറുപടികളിലൂടെ എല്ലാ ആധ്യാത്മിക രഹസ്യങ്ങളും വെളിവാക്കിയിരിക്കുന്നു രാമഗീതയിൽ രാമഗീതയെന്ന വേദാന്തപ്രകരണത്തിൻെറ പ്രതിപാദനത്തിനുശേഷം ലവണാസുരൻെറ വധവും അതിൻെറ താത്വികവശവും പ്രതിപാദിക്കുന്നു. അധ്യാത്മരാമായണം മൂലമോ കിളിപ്പാട്ടോ നിത്യവും പാരായണം ചെയ്യുന്ന എല്ലാ ഭക്തന്മാരും സ്വാമിജിയുടെ രാമായണതത്വം കൂടി പഠിക്കുകയാണെങ്കിൽ പരമമായ ജ്ഞാനം സമ്പാദിക്കാൻ സാധിക്കും. അതുകൊണ്ട് ജിജ്ഞാസുക്കൾക്ക് എന്നും പ്രിയപ്പെട്ട വേദാന്തഗ്രന്ഥമാണ് 'രാമായണതത്വം'.

## 13. പ്രശ്നോപനിഷത്ത്

അധ്യാത്മഗ്രന്ഥങ്ങളുടെ മുന്നണിയിൽ നിൽക്കുന്ന ഒരു കൃതിയാണ് പ്രശ്നോപനിഷത്ത്. കേവലം ആറു ചോദ്യങ്ങളും അവയുടെ ഉത്തരങ്ങളുമാണ് ഇതിലെ ഉള്ളടക്കമെങ്കിലും വ്യാഖ്യാനിച്ചു പ്രസിദ്ധം ചെയ്തപ്പോൾ 102 പേജുണ്ട്. അഥർവ്വ വേദത്തിൻെറ ശാഖയാണ് പ്രശ്നോപനിഷത്ത്. പ്രപഞ്ചഘടന, ശരീരഘടന, അവസ്ഥാത്രയം മനോവായു പ്രാണങ്ങൾ, ജീവൻ, ഈശ്വരൻ എന്നീ തത്വങ്ങളെ വേണ്ടവിധം ഇതിൽ നിരൂപിക്കുന്നു. മനനം ചെയ്യുന്നവർക്കു വേണ്ടിയാണ് പ്രശ്നോപനിഷത്ത്. ചോദ്യോത്തര രൂപത്തിലാണ് രചിച്ചിട്ടുള്ളത്.

## 14. മുണ്ഡകോപനിഷത്ത്

ഉപനിഷത്തുക്കൾ 108 ഉണ്ടെങ്കിലും അവയിൽ ഏറ്റവും മുഖ്യമായവ ദശോപനിഷത്തുക്കളാണ്. ഇതിൽ തന്നെ മുണ്ഡകം, പ്രശ്നം, മാണ്ഡൂകം എന്നീ മൂന്നു ശാഖകളാണ് പ്രസിദ്ധം. മുണ്ഡകോപനിഷത്ത് വിദ്യയുടേയും പ്രശ്നോപനിഷത്ത് തത്വവിചാരത്തിൻെറയും സ്വരൂപങ്ങളാണ്. വിദ്യയെ പരയെന്നും അപരയെന്നും രണ്ടായി തരം തിരിക്കുകയും വേണ്ടവിധം വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട് ഈ കൃതിയിൽ. മുണ്ഡകോപനിഷത്ത് ശ്രവണസ്വരൂപമാണെന്ന് അഭിജ്ഞമതം.

## 15. കഠോപനിഷത്ത്

കൃഷ്ണയജുർവ്വേദത്തിലെ കഠശാഖയിൽപ്പെട്ടതാണ് കഠോപനിഷത്ത്. ഒരു ബ്രഹ്മജിജ്ഞാസുവിനുണ്ടായിരിക്കേണ്ട എല്ലാ ലക്ഷണങ്ങളും സംസ്ക്കാരങ്ങളും നചികേതസ്സ് എന്ന ബ്രഹ്മചാരിക്ക് യമധർമ്മരാജാവ് ഉപദേശിച്ചുകൊടുത്തതാണ് കഠോപനിഷത്ത്. വൈദികകർമ്മങ്ങളും ഫലങ്ങളുമെല്ലാം നശ്വരവും ദുഃഖ സങ്കല്പവുമാ

ണെന്നു സ്ഥാപിച്ചശേഷം ഈ ഭ്രാന്തികളിൽ നിന്നും വിമുക്തനായി അഭേദബ്രഹ്മസമ്പത്തിയാകുന്ന കൈവല്യപദ പ്രാപ്തിയാണ് ജന്മസാഫല്യമെന്ന് സമർത്ഥിക്കുകയാണ് ഈ ഉപനിഷത്ത് ഗ്രന്ഥത്തിൽ.

## 16. ഐതരേയോപനിഷത്ത്

മൂന്നദ്ധ്യായങ്ങളുള്ള ഈ ലഘൂപനിഷത്ത് ദശോപനിഷത്തിൽ ഉൾപ്പെട്ടതുതന്നെ. ആകൃതികൊണ്ടു ചെറുതാണെങ്കിലും ആശയംകൊണ്ടും ഗാംഭീര്യംകൊണ്ടും ഒരു വലിയ തത്ത്വശാസ്ത്രം തന്നെയാണ് ഐതരേയോപനിഷത്ത്. സൃഷ്ടിക്കുമുമ്പുള്ള അദ്വൈതപരബ്രഹ്മതത്ത്വം മുതൽ ജീവന്റെ കൈവല്യപ്രാപ്തിവരെയുള്ള കാര്യങ്ങളെ വളരെ വ്യക്തമായും ചമാൽക്കാരഭംഗിയോടുംകൂടി സ്വാമിജി ഈ ഉപനിഷത്തിൽ പ്രതിപാദിക്കുന്നുണ്ട്.

## 17. നാരായണാഥർവ്വ ശിരോപനിഷത്ത്

പതിനൊന്നു പേജുവരുന്ന ലഘുഗ്രന്ഥമാണ് . മംഗള ശ്ലോകവും ശാന്തിപാഠങ്ങളും കഴിഞ്ഞാൽ ആകെ അഞ്ചു മന്ത്രങ്ങളും അവയുടെ വ്യാഖ്യാനവുമാണ് ഉള്ളടക്കം. ബ്രഹ്മവാചകമായ പ്രണവം പരംപുരുഷനായ നാരായണന്റെ വിശേഷണം കൂടിയാണ്. നാരായണൻ പ്രളയകാലാവസാനത്തിൽ ഇച്ഛാ മാത്രംകൊണ്ടു തന്നെ സൃഷ്ടിയും സ്ഥിതിയും സംഹാരവും നടത്തുന്നു. ഋഗ്വേദശിരസ്സെന്ന ശ്രുതിയുടെ വിശദീകരണമാണ് ഒന്നാംമന്ത്രം. യജുർവ്വേദ സാരമാണ് രണ്ടാംമന്ത്രത്തിൽ. ജഗത്തു മുഴുവൻ നാരായണമയമാണെന്നു വിവരിക്കുന്നു. സാമവേദശിരസ്സെന്ന ശ്രുതി വ്യക്തമാക്കുന്നത് തൃതീയമന്ത്രത്തിലാണ്. ഓം നമോ നാരായണായ എന്ന അഷ്ടാക്ഷരീമന്ത്രത്തിന്റെ സ്വരൂപം, മാഹാത്മ്യം എന്നിവ പ്രകാശിപ്പിക്കുന്നു. ചതുർത്ഥമന്ത്രം അഥർവ്വശിരോമന്ത്രം. നാരായണൻ സർവ്വ സാക്ഷിയും സർവ്വത്തിനും കാരണവും സ്വയം അകാര

ണവും സാക്ഷാൽപരബ്രഹ്മവുമാണ്. പ്രണവരൂപത്തെ പ്രാപിക്കുന്നവിധം വ്യക്തമാക്കുന്നു. അഞ്ചാംമന്ത്രം ഫല ശ്രുതി.

## 18. ഈശാവാസ്യോപനിഷത്ത്

ഈശാവാസ്യമിദം സർവ്വം- ഈ ലോകത്തിലെ സർവ്വ വസ്തുക്കളും ഈശ്വരനാൽ അധിവസിക്കപ്പെട്ടുകൊണ്ടി രിക്കുകയാണ് എന്ന തത്ത്വത്തെ വിശദീകരിക്കുന്ന ഗ്രന്ഥ മാണ് ഈശാവാസ്യോപനിഷത്ത്. ഈശ്വര സ്മരണ കൊണ്ട് അജ്ഞാനം മായുമെന്നും ബ്രഹ്മജ്ഞാനിയായി ക്കഴിയാമെന്നുമാണ് പ്രഥമമന്ത്രം പഠിപ്പിക്കുന്നത്. രണ്ടാം മന്ത്രത്തിൽ ജീവിതംമുഴുവൻ കർമ്മനിഷ്ഠനായി രിക്കണമെന്നും പാപം പറ്റാതിരിക്കണമെന്നും ഉൽബോ ധിപ്പിക്കുന്നു. വൈദിക ധർമ്മത്തെ അറിയാതെയും ആച രിക്കാതെയും തന്നിഷ്ടംപോലെ ജീവിക്കുന്ന ഒരാൾ അനുഭ വിക്കേണ്ടിവരുന്ന ഫലത്തെയാണ് മൂന്നാം മന്ത്രത്തിൽ ഉപന്യസിക്കുന്നത്. ആത്മസ്വരൂപത്തെ നാലുമുതൽ 7 വരെ മന്ത്രങ്ങളിൽ നിരൂപിക്കുന്നു. അതിൻെറ ലക്ഷണ ങ്ങളെ എട്ടാം മന്ത്രത്തിലും അതിനെ അറിയാത്ത മൂഢന്മാ രുടെ കാര്യം ഒൻപതിലും വിചിന്തനം ചെയ്യുന്നു. ജ്ഞാന ത്തിൻെറയും കർമ്മത്തിൻെറയും ഫലം, രണ്ടും അനുഷ്ഠി ക്കേണ്ടതിൻെറ ആവശ്യകത, സഗുണാരാധനത്തിൻെറ സ്വരൂപവും അത്യുത്തികല്പിക്കലും എന്നിവയാണ് 10,11,12 മന്ത്രങ്ങളിൽ. അണിമാദ്യൈശ്വര്യങ്ങളുടെ പ്രാപ്തികൊണ്ടുണ്ടാകുന്ന ദോഷം, നിഷ്ക്കാമകർമ്മ ത്തിൻെറ ഫലം എന്നിവ കഴിഞ്ഞ് ആത്മസാക്ഷാൽക്കാരം ലഭിക്കാനുള്ള പ്രാർത്ഥനകളോടെയാണ് ഈ ഉപനിഷത്ത് അവസാനിക്കുന്നത്.

## 19. കേനോപനിഷത്ത്

ആകൃതികൊണ്ടു വളരെ ചെറുതെങ്കിലും പ്രകൃതി

കൊണ്ട് അതിപ്രൗഢവും ഗംഭീരവുമാണ് കേനോപനിഷത്ത്. ബ്രഹ്മവിദ്യ വളരെ ലളിതമായി കേനോപനിഷത്തിൽ ഉപന്യസിക്കപ്പെടുന്നു. സാമവേദാന്തർഗ്ഗതമായ 'തലവകാര' ബ്രാഹ്മണത്തിലെ ഒമ്പതാമദ്ധ്യായമാണ് കേനോപനിഷത്ത്. കർമ്മാനുഷ്ഠാനങ്ങളെക്കൊണ്ട് അന്തഃകരണശുദ്ധിയും, തീവ്രവൈരാഗ്യവും വന്നയാൾക്ക് ബ്രഹ്മവിദ്യ ഗ്രഹിക്കാൻ അധികാരം ലഭിക്കുന്നു. 'കേന' എന്ന ശബ്ദംകൊണ്ടാരംഭിക്കുന്നതിലാണ് ഈ പേരു ലഭിച്ചത്. വെറും നാലു ഖണ്ഡങ്ങളിലായി ആകെ 33 മന്ത്രങ്ങളേയുള്ളു. അന്തഃകരണം, പ്രാണൻ, വാഗാദികർമ്മേന്ദ്രിയങ്ങൾ, ചക്ഷുരാദിജ്ഞാനേന്ദ്രിയങ്ങൾ എന്നീ നാലുതരം കരണങ്ങളുടെയും പിന്നിൽ പ്രേരണ ചെലുത്തുന്ന ഏകചൈതന്യം ഏതെന്ന ചോദ്യത്തിനുത്തരമായി ബ്രഹ്മതത്ത്വം ഉപദേശിക്കയാണ് ഗുരു.

## 20. ആത്മാനാത്മവിവേകം

ശ്രവണം, മനനം, നിദിധ്യാസം എന്നിവയാണ് വേദാന്താഭ്യാസം. പ്രൗഢമായ വേദാന്തശാസ്ത്രത്തെ ലളിതമായ ഭാഷയിൽ പ്രകരണസ്വരൂപത്തിൽ ശ്രീമദ്ശങ്കരാചാര്യസ്വാമികൾ പ്രകാശിപ്പിച്ചിട്ടുണ്ട്. 70 പരം പ്രകരണങ്ങളാണ് ഈ വിധത്തിലുള്ളത്. അവയിൽ ഒന്നാണ് 'ആത്മാനാത്മ വിവേകം'. ഉപക്രമം, ഉപസംഹാരം, അഭ്യാസം, ഫലാപൂർവ്വത, അർത്ഥവാദം, ഉപപത്തി എന്നിങ്ങനെ ആറു വിഭാഗങ്ങളായിരിക്കും ഒരു പ്രകരണത്തിലുണ്ടായിരിക്കുക. ആത്മാനാത്മവിവേകം എന്ന ലഘുപ്രകരണഗ്രന്ഥത്തിലും ഈ ആറുവിഭാഗങ്ങളുമുണ്ട്. ആത്മാവ് അനാത്മാവ് എന്നിവയെ ലഘുവായും ലളിതമായും സാധാരണക്കാരായ മുമുക്ഷുക്കൾക്കു വ്യക്തമാക്കത്തക്കവിധം ആചാര്യസ്വാമികൾ പ്രകരണത്തിൽ വെളിവാക്കിയിരിക്കുന്നു. അതിലുപരി വളരെ ലളിതമായ ശൈലിയിൽ സ്വാമിജി വ്യാഖ്യാനവും തയ്യാറാക്കിയിരിക്കുന്നു. ദൃക്ക്-

ദൃശ്യം എന്നിവയുടെ വ്യത്യാസം പരസ്പരബന്ധം എന്നിവയാണ് ആദ്യസൂത്രത്തിലെ പ്രതിപാദ്യം. പിന്നീടു ഓരോ സൂത്രത്തിലായി ആത്മാവിനേയും അനാത്മാവിനെയും വേർതിരിച്ചു വിശദീകരിക്കുന്നു. ആത്മാവെന്താണെന്നും ആത്മസ്വരൂപത്തെ പ്രാപിക്കേണ്ടതെങ്ങനെയെങ്ങും അറിഞ്ഞു കഴിയുമ്പോഴേയ്ക്കും ബ്രഹ്മം സച്ചിദാനന്ദമാണെന്നു ബോധ്യമാകും. സച്ചിദാനന്ദമാകുന്ന ബ്രഹ്മം ഞാൻ തന്നെയെന്ന് വിധിയാംവണ്ണം അറിയുന്നവൻ മുക്തനായിത്തീരുകയും ചെയ്യും. ആയതിലേക്ക് ആത്മാ-അനാത്മവിവേകം എന്ന കൃതി സഹായകമാണ്.

## 21. ഉദ്ധവോപദേശം

ശ്രീമൽ ഭാഗവതത്തിലെ 11,12 സ്കന്ധങ്ങളുടെ വ്യാഖ്യാനമാണ് ഈ ലഘുഗ്രന്ഥം. സ്വാമിജിയുടെ 'ഭാഗവതരഹസ്യം' എന്ന ഗ്രന്ഥത്തിലെ 11, 12 എന്നീ സ്കന്ധങ്ങളിലെ പ്രതിപാദ്യത്തെ സമാഹരിച്ചതാണ് ഉദ്ധവോപദേശം. ഭാഗവതം പതിനൊന്നും പന്ത്രണ്ടും സ്ക്കന്ധങ്ങളിലെ പ്രതിപാദ്യം മുക്തിയും ആശ്രയവുമാണ്. മുക്തിക്കു മോക്ഷമെന്നും ആശ്രയത്തിന് ചേർച്ചയെന്നും അർത്ഥമാണ്. ബന്ധത്തിനു കാരണം അജ്ഞാനമാണ് എന്ന ശാസ്ത്രസിദ്ധാന്തം വച്ചു നോക്കുമ്പോൾ ബ്രഹ്മജ്ഞാനമാണ് പതിനൊന്നാം സ്ക്കന്ധത്തിലെ പ്രതിപാദ്യം. മുക്തനായ ഒരുവനുടെ അനുഭവം ബ്രഹ്മപദപ്രാപ്തിയാണെങ്കിൽ അതിനെയാണ് പന്ത്രണ്ടാം സ്ക്കന്ധത്തിൽ പ്രതിപാദിക്കുന്നതും. അങ്ങനെ നോക്കുമ്പോൾ ഉദ്ധവോപദേശമെന്ന ഈ ലഘുഗ്രന്ഥത്തിൽ നിസ്സംശയമായ ബ്രഹ്മജ്ഞാനവും കൈവല്യപ്രാപ്തിയുമാണ് പ്രതിപാദിക്കുന്നതെന്നു ഗ്രഹിക്കാം.

# 22. ബ്രഹ്മസൂത്രം

സ്വാമിജ്ഞാനാനന്ദസരസ്വതിയുടെ വേദാന്തകൃതികളിൽ അതിപ്രധാനവും പ്രസിദ്ധവുമാണ് വേദാന്തദർശനം അഥവാ ബ്രഹ്മസൂത്രം- ഭാഷാടീകാസഹിതം പ്രസിദ്ധം ചെയ്ത ബൃഹദ്ഗ്രന്ഥം. ബ്രഹ്മർഷി വേദവ്യാസനാൽ രചിക്കപ്പെട്ട അദ്ധ്യാത്മദർശനങ്ങളുടെ അഗ്രിമസ്ഥാനത്തു നില്ക്കുന്ന ഗ്രന്ഥമാണ് വേദാന്തദർശനം. പരമബ്രഹ്മസ്വരൂപത്തിൻെറ സാംഗോപാംഗനിരൂപണമാണ് ബ്രഹ്മസൂത്രത്തിലെ പ്രതിപാദ്യം. വേദങ്ങളിലെ അന്ത്യസിദ്ധമായ ജ്ഞാനത്തെ ദർശനം ചെയ്തിരിക്കുന്നതുകൊണ്ട് 'വേദാന്തദർശനം' എന്നു വിളിക്കാനിടയായി. വേദങ്ങളുടെ ആദ്യഭാഗങ്ങളാണ് ഉപനിഷത്തുക്കൾ. അവയിലെ സൂക്ഷ്മതത്ത്വങ്ങളെ പ്രകാശിപ്പിക്കുവാൻ വേണ്ടിയാണ് വേദാന്തദർശനം രചിച്ചത്. വേദങ്ങളുടെ പൂർവ്വഭാഗശ്രുതികളെ ക്രോഡീകരിച്ചുകൊണ്ട് ജൈമിനി മഹർഷി 'പൂർവ്വമീമാംസ' രചിച്ചപ്പോൾ ബ്രഹ്മസൂത്രത്തിന് ഉത്തരമീമാംസയെന്നും പേരു കിട്ടി. പ്രസ്ഥാനത്രയത്തിലെ ഒരംഗമായ ബ്രഹ്മസൂത്രത്തിന് മിക്കവാറും എല്ലാ ആചാര്യന്മാരും ഭാഷ്യമെഴുതിയിട്ടുണ്ട്. ജീവൻെറ പരമലക്ഷ്യമായ ബ്രഹ്മസ്വരൂപത്തേയും ബ്രഹ്മപ്രാപ്തിയാകുന്ന പരമപുരുഷാർത്ഥത്തെയും ഇതിൽ വേണ്ടപോലെ പ്രകാശിപ്പിക്കുന്നുണ്ട്.

സ്വാമിജി ബ്രഹ്മസൂത്രത്തിന് വ്യാഖ്യാനം രചിച്ചു പ്രസിദ്ധം ചെയ്യുമ്പോൾ ഏറ്റവും വിനയപൂർവ്വം ഇങ്ങനെ രേഖപ്പെടുത്തുന്നു. "ഞങ്ങളുടെ ഈ പുതിയ പ്രസിദ്ധീകരണത്തിന് ഒരു വ്യാഖ്യാനമെന്നു പറയാൻ തന്നെ അർഹതയില്ല. ആക്ഷേപസമാധാനങ്ങളെ വേണ്ടത്ര പ്രകടമാക്കാതെയും സിദ്ധാന്തത്തെ ദൃഢതയോടെ സമർത്ഥിക്കാതെയുമുള്ള ഒരു വിശദീകരണം വ്യാഖ്യാനമാവാൻ വയ്യെന്നു പറയേണ്ടതില്ലല്ലോ. ശബ്ദാർത്ഥത്തെ യഥാതഥം പ്രകടമാക്കിക്കൊണ്ടും ആശയത്തെ പ്രകടിപ്പിച്ചുകൊണ്ടു

മുള്ള ഒരു 'ടീക' യാവണമെന്നേ ഞങ്ങളുദ്ദേശിച്ചിട്ടുണ്ട്. അതുകൊണ്ടാണ് ഈ ഗ്രന്ഥത്തിൻെറ തലവാചകത്തിൽ 'ഭാഷാടീകാസഹിതം' എന്നു സ്വാമിജി ചേർത്തിരിക്കുന്നത്.

ഒന്നാം അധ്യായത്തിൽ ഒന്നാം പാദത്തിലെ ഒന്നാമത്തെ സൂത്രം ആരംഭിക്കുന്നത് 'അഥാതോബ്രഹ്മമജിജ്ഞാസാ' എന്നാണ്. സ്വാമിജി നൽകിയിരിക്കുന്ന സാരം: ''അനവധി ജന്മജന്മാന്തരങ്ങളായി നാനാകാലദേശങ്ങളിൽ ജനിച്ചു മരിച്ചു കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുന്ന എനിക്ക് എത്രയോ അനവധി ജന്മങ്ങൾ കഴിഞ്ഞു എങ്കിലും ഇനിയും കർമ്മം ക്ഷയിക്കുകയാകട്ടെ സംസാരം നിവർത്തിക്കുകയാകട്ടെ ചെയ്തില്ല. ഇപ്പോഴും കർമ്മം വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. കർമ്മം വർദ്ധിക്കുന്തോറും ജന്മങ്ങളും വർദ്ധിക്കുമല്ലോ. ഈ ജന്മത്തിലും ഇത്രയും ആയുസ്സു കഴിഞ്ഞുവല്ലോ. വേദങ്ങളും, സ്തോത്രങ്ങളും പഠിച്ചു. യജ്ഞങ്ങളും, ധർമ്മങ്ങളും ആചരിച്ചു. ഇത്രയൊക്കെയായിട്ടും എനിക്കു മനശ്ശാന്തി വന്നില്ലല്ലോ. ഇതുകൊണ്ടൊന്നും കിട്ടാവുന്നതല്ല മനശ്ശാന്തി അല്ലെങ്കിൽ സംസാരനിവൃത്തി. ബ്രഹ്മജ്ഞാനം ഒന്നുകൊണ്ടു മാത്രമേ സമാധാനം കൈവരൂ, സംശയമില്ല. അതുകൊണ്ട് ഇനി എനിക്ക് ബ്രഹ്മജ്ഞാനം ഉണ്ടാവണം. അതിനുവേണ്ടിയാണ് ഇന്നു മുതല്ക്കുള്ള എൻെറ സർവ്വപ്രയത്നങ്ങളും.'' എന്ന് ഒരാൾ തന്നെത്താൻ ബോധിക്കുമ്പോൾ ബ്രഹ്മവിചാരം ആരംഭിക്കാം. വിചാരം ആരംഭിക്കേണ്ട സമ്പ്രദായമാണ് അടുത്ത സൂത്രം മുതൽ പ്രകാശിപ്പിക്കുന്നത്.

ഓരോ സൂത്രത്തിനും അന്വയാർത്ഥം നൽകിയശേഷം അതിലളിതമായി ജിജ്ഞാസുക്കളുടെ ഹൃദയത്തിൽ പ്രവേശിക്കത്തക്കവിധമാണ് അവയുടെ സാരാംശം നൽകിയിരിക്കുന്നത്. ആവശ്യമുള്ളിടത്ത് വിശദമായ വ്യാഖ്യാനവും നൽകിയിട്ടുണ്ട്. ബ്രഹ്മം എന്നൊന്നുണ്ടോ? ഉണ്ടെങ്കിൽ

എങ്ങനെ അറിയാം? അതിൻെറ ലക്ഷണങ്ങൾ, ബ്രഹ്മപദം പ്രാപിക്കുന്നതിൻെറ വഴികൾ, ജഗത്, ജഗത്കാരണം എന്നിങ്ങനെ ഓരോരോ ചിന്തകൾ തൊട്ടുതൊട്ടും വിശദീകരിച്ചുപോകുകയാണ് ആചാര്യൻ. ആചാര്യൻെറ വ്യാഖ്യാനത്തിന് സ്വാമിജി അതിലളിതമായി 'ടീക'യും നൽകിയിരിക്കുന്നു. ആകെ നാലദ്ധ്യായങ്ങളാണ് ബ്രഹ്മസൂത്രത്തിലുള്ളത്. ഓരോ അദ്ധ്യായത്തിലും 4 പാദങ്ങൾ വീതമുണ്ട്. മലയാളഭാഷയിൽ ബ്രഹ്മസൂത്രത്തിന് പണ്ഡിറ്റ് ഗോപാലൻ നായരുടെ വ്യാഖ്യാനം കഴിഞ്ഞാൽ പൂർണ്ണമായി വ്യാഖ്യാനിച്ചിട്ടുള്ള ഏകകൃതിയാണ് സ്വാമിജിയുടേത്.

## 23. ലഘുയോഗവാസിഷ്ഠം

ഈശാവാസ്യാദി പത്തുപനിഷത്തുക്കളും ഭഗവത്ഗീതയും ബ്രഹ്മസൂത്രവുമാണ് വേദാന്തശാസ്ത്രത്തിലെ പ്രസ്ഥാനത്രയം എന്നു പറയുന്ന ഗ്രന്ഥങ്ങൾ. ഇവ പ്രൗഢങ്ങളും അത്യന്തം ഗഹനങ്ങളുമാണ്. മന്ദബുദ്ധികൾക്കു കൂടി വളരെവേഗം വേദാന്തശാസ്ത്രം ഗ്രഹിക്കത്തക്ക വിധം ആചാര്യന്മാർ പ്രകരണ ഗ്രന്ഥങ്ങൾ രചിക്കുകയുണ്ടായി. അങ്ങനെയുള്ള പ്രകരണങ്ങളിൽ ഏറ്റവും പ്രാചീനവും അതിപ്രധാനവുമായ ഒരു വേദാന്ത പ്രകരണമാണ് ജ്ഞാനവാസിഷ്ഠം. വാത്മീകി മഹർഷിയാണ് ജ്ഞാനവാസിഷ്ഠത്തിൻെറ കർത്താവ്. വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രന് ഉപദേശം നൽകുന്ന രൂപത്തിലാണ് ആവിഷ്ക്കാരം. അദ്വൈതവേദാന്തമാണു മുഖ്യപ്രതിപാദ്യം.

വാല്മീകി മഹർഷിയുടെ ജ്ഞാനവാസിഷ്ഠത്തിൽ മുപ്പത്തിരണ്ടായിരം ശ്ലോകങ്ങളാണുണ്ടായിരുന്നത്. ഇതിനെ ബൃഹദ്യോഗവാസിഷ്ഠം എന്നാണു പറഞ്ഞു വന്നിരുന്നത്. ഈ ഗ്രന്ഥത്തെ കാശ്മീർദേശത്തുള്ള അഭിനന്ദനെന്ന പണ്ഡിതൻ ആറായിരം ശ്ലോകങ്ങളിൽ സംഗ്രഹിച്ചു. അതാണ് ലഘുയോഗവാസിഷ്ഠം. വരവൂർ ശാമു

മേനോൻ ആദ്യമായി കിളിപ്പാട്ടു രൂപത്തിൽ മലയാളഭാഷയിൽ ആവിഷ്ക്കരിച്ചു. ലഘുയോഗവാസിഷ്ഠത്തിൻെറ മലയാള ഗദ്യപരിഭാഷാ സംഗ്രഹമാണ് സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ കൃതി.

ആറു പ്രകരണങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളത്. വൈരാഗ്യപ്രകരണം, മുമുക്ഷു വ്യവഹാരപ്രകരണം, ഉല്പത്തി പ്രകരണം, സ്ഥിതിപ്രകരണം, ഉപശമപ്രകരണം, നിർവ്വാണപ്രകരണം എന്നിവയാണവ. തുടർന്ന് ഓരോ പ്രകരണത്തിലേയും ഉള്ളടക്കം ലഘുകഥകളിലൂടെ വിശദീകരിക്കുന്നു. വാല്മീകിയും ഭരദ്വാജനും തമ്മിലുള്ള സംവാദരൂപത്തിലാണ് പ്രഥമപ്രകരണത്തിലെ പ്രതിപാദനം. അത്യന്തമൂഢനോ പരമജ്ഞാനിയോ അല്ലാത്ത മദ്ധ്യവർത്തിയായ സാധകനാണ് മോക്ഷശാസ്ത്രത്തിനധികാരി. ജിജ്ഞാസുവായ ഭരദ്വാജ മഹർഷി വാല്മീകി മഹർഷിയെ സമീപിച്ച് പരമജ്ഞാനം ഉപദേശിക്കാൻ അഭ്യർത്ഥിക്കുന്നു. വാല്മീകി ഭരദ്വാജന് ആത്മജ്ഞാനത്തിൻെറ മഹിമ വിവരിച്ചുകൊടുക്കുന്നു.

മുമുക്ഷുപ്രകരണത്തിൽ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രനോട് പുരുഷപ്രയത്നത്തിൻെറ മാഹാത്മ്യത്തെയാണുപന്യസിക്കുന്നത്. തൃഷ്ണയോടുകൂടിയ പ്രയത്നംകൊണ്ടു മാത്രമേ ആത്മജ്ഞാനമുദിക്കൂ. അതിനെ തുടർന്ന് ബ്രഹ്മദേവൻ വസിഷ്ഠമഹർഷിക്കുപദേശിച്ച ജ്ഞാനത്തെ ഉപദേശിക്കുന്നു.

ലീലോപാഖ്യാനമാണ് അടുത്തത്. ജ്ഞാനത്തിൻെറ മിത്ഥ്യാത്വത്തെയും മിത്ഥ്യാസ്വരൂപമായ ജഗത്തു നിലനിന്നുവരുന്ന സമ്പ്രദായത്തെയും വ്യക്തമാക്കാൻ ഒരു കഥ പറയാമെന്നു പറഞ്ഞുകൊണ്ടാണ് മണ്ഡപോഖ്യാനം അഥവാ ലീലോപാഖ്യാനം കഥയിലേക്കു പ്രവേശിക്കുന്നത്.

തുടർന്ന് സൂചച്യുപാഖ്യാനത്തിൽ വസിഷ്ഠമഹർഷി ദൃശ്യപ്രതീതിയാണ് ബന്ധമെന്നു പറഞ്ഞ് ആരംഭിക്കുന്നു. ചിത്തത്തിൽ ദൃശ്യസ്ഫുരണമില്ലാതായിത്തീർന്നാൽ മഹാത്മുക്തനാണ്. കർക്കടിയെന്ന രാക്ഷസിയുടെ കഥയിലൂടെയാണ് ഈ തത്ത്വം ആവിഷ്ക്കരിക്കുന്നത്. അടുത്തത് ഐന്ദവോപാഖ്യാനമാണ്. രാഗദ്വേഷാദി ഭാവങ്ങളെക്കൊണ്ടു പ്രക്ഷുബ്ധമായ ചിത്തം തന്നെ സംസാരം. അവയെല്ലാമടങ്ങി പ്രശാന്തമായിത്തീർന്ന ചിത്തം മോക്ഷവും. ചിത്തമേ ഇല്ലാതായിത്തീരുന്നതുതന്നെ കേവലം സ്വരൂപം അഥവാ കൈവല്യം. ഈ വസ്തുത വെളിവാക്കുന്നതിനാണ് ഇന്ദുവെന്ന ബ്രാഹ്മണൻെറ കഥ പറയുന്നത്.

സ്ഥിതിപ്രകരണത്തിൽ ആദ്യമായി ഭാർഗ്ഗവോപാഖ്യാനകഥയാണ് പറയുന്നത്. ബ്രഹ്മത്തിൽ നിന്നും ജഗത്തുണ്ടായിട്ടില്ലെന്നു തന്നെ വിദ്വാന്മാരൊക്കെ നിശ്ചയിച്ചിരിക്കുന്നു. ഇതു വ്യക്തമാക്കാനായി ഭൃഗു മഹർഷിയുടെ പുത്രനായ ശുക്രൻെറ കഥ പറയുന്നു. എല്ലാം ആത്മാവിലാണെന്നും ആത്മാവ് സർവ്വാത്മകനാണെന്നും വ്യക്തമാക്കുന്നു ഭീമാഭ്യുപാഖ്യാനത്തിൽ.

ഉപശമപ്രകരണത്തിൽ ഒരാൾക്ക് ആത്മജ്ഞാനം സ്വാഭാവികമായി ലഭിച്ചില്ലെങ്കിൽ പ്രയത്നംകൊണ്ടു സാധിക്കണമെന്നും പുണ്യത്തിൻെറ അത്യന്താധിക്യമുള്ള ഒരാൾക്ക് ആത്മജ്ഞാനം യാദൃച്ഛികമായി വന്നു ചേരുമെന്നും വെളിവാക്കുന്നു.

അവസാനത്തേത് നിർവ്വാണപ്രകരണമാണ്. ശരിയായ വസ്തുബോധമാണ് സംസാരനിവൃത്തിക്കുള്ള ഒരേ ഒരു മാർഗ്ഗം. ആത്മജ്ഞാനമാകുന്ന അഗ്നിയിൽ അഭിമാനാദി തൃണങ്ങൾ നശിക്കുമ്പോൾ സംസാരഭ്രാന്തിയും നശിക്കും. ഇതാണ് വിവിധ കഥകളിലൂടെ ഈ ഉപാഖ്യാനത്തിൽ വ്യക്തമാക്കുന്നത്.

പതിനെട്ടു ദിവസമാണ് ശ്രീരാമചന്ദ്രനും വസിഷ്ഠമഹർഷിയും തമ്മിലുള്ള ഈ വേദാന്തസംവാദം നടന്നത്. സാധാരണക്കാരായ സാധകർക്ക് മുക്തിമാർഗ്ഗം ഉപദേശിച്ചുകൊണ്ടാണ് ഗ്രന്ഥം സമാപിക്കുന്നത്.

## 24. യോഗരാമായണം

നമ്മുടെ ഭാരതത്തിൽ നിരവധി രാമായണങ്ങളുണ്ടായിട്ടുണ്ട്. അവയെല്ലാം മലയാളത്തിൽ പരിഭാഷപ്പെടുത്തപ്പെട്ടിട്ടുമുണ്ട്. രാമായണത്തെ യോഗദൃഷ്ട്യാ വിലയിരുത്തുന്ന ലഘുകൃതിയാണ് യോഗ രാമായണം. പ്രപഞ്ചമാകുന്ന അയോദ്ധ്യയിൽ ഇന്ദ്രിയങ്ങളാകുന്ന പത്തു രഥങ്ങളിലിരുന്ന് വിഷയങ്ങളോടു മല്ലടിക്കുന്ന ജീവനാകുന്നു ദശരഥൻ. ഇച്ഛ, ജ്ഞാന, ക്രിയാദി ശക്തിത്രയം കൗസല്യ, കൈകേയി, സുമിത്ര എന്നിവരാണ്. വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നീ നാലവസ്ഥ നാലു പുത്രന്മാരായി അവതരിച്ചതാണ് രാമലക്ഷ്മണഭരതശത്രുഘ്നന്മാർ. ഈ രീതിയിൽ രാമായണത്തെ താത്ത്വികരീത്യാ സ്വാമിജ്ഞാനാനന്ദ സരസ്വതി യോഗരാമായണത്തിൽ വിലയിരുത്തുന്നു.

## 25. സദാചാരജീവിതം

മനുഷ്യജീവിതത്തിന്റെ ലക്ഷ്യം സുഖാനുഭവങ്ങളാണെന്നു കരുതുന്നവരുണ്ട്. അവർ ഭൗതികസുഖങ്ങൾക്കു പിന്നാലെ പായുന്നു. ശാശ്വതമായ സുഖാനുഭൂതി ആർക്കും ലഭിക്കുന്നുമില്ല. സദ്പ്രവൃത്തികളുടെ ഫലമായിട്ടു മാത്രമേ സംതൃപ്തിയും സമാധാനവും ലഭിക്കുകയുള്ളു. ദുഷ്ടചെയ്തികൾക്ക് എന്നും ദുഃഖമേ ഫലാനുഭവമുണ്ടാകൂ. മനസ്സ് സദാചാരനിഷ്ഠമായിരുന്നാൽ മാത്രമേ ശാന്തവും അനുകൂലവുമായിത്തീരൂ. ഓരോ കാലഘട്ടത്തിലും മനുഷ്യൻ അനുഷ്ഠിക്കേണ്ട ധർമ്മങ്ങളുണ്ട്.

സത്യം, ദയ, സംയമം, ബാഹ്യാഭ്യന്തരശുദ്ധി, സഹനശക്തി, വിഷയനിവൃത്തി, ഇന്ദ്രിയസംയമം, ത്യാഗം, ബ്രഹ്മചര്യം മുതലായവ അനുഷ്ഠിച്ച് ജീവിക്കലാണ് സദാചാരജീവിതം. ഒരാൾ സദാചാരജീവിതം നയിക്കേണ്ടതെങ്ങനെയെന്നു വ്യക്തമാക്കുന്ന ലഘുഗ്രന്ഥത്തിലെ രത്നച്ചുരുക്കമാണ് മേൽ വിവരിച്ചത്.

## 26. യോഗസമന്വയം

1984 ൽ രണ്ടാം പതിപ്പായി പ്രസിദ്ധം ചെയ്ത കൃതിയാണ് ഇപ്പോൾ ലഭ്യമായിട്ടുള്ളത്. ബ്രഹ്മവിദ്യ നാലു പാദങ്ങൾ ചേർന്നതാണ് - കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നിവ. ഈ നാലു യോഗങ്ങളുടെ സമന്വയത്തെ ഊന്നിപ്പറയലും അവ എത്രമാത്രം ആവശ്യമാണെന്നു കാണിക്കലുമാണ് യോഗസമന്വയമെന്ന കൃതിയിലൂടെ സ്വാമിജി ചെയ്തിരിക്കുന്നത്. ആദ്യത്തേത് ധ്യാനയോഗം. ജ്ഞാനാന്വേഷണത്തിനുള്ള മാർഗ്ഗങ്ങളിൽ വച്ച് ഏറ്റവും സുന്ദരവും സുഗമവുമാണ് ധ്യാനയോഗം. അഷ്ടാംഗയോഗത്തിന്റെ പ്രധാന സാധന ധ്യാനമാണ്. ധ്യാനം തന്നെ യോഗം. ജ്ഞാനമുണ്ടാകുന്നതിന് ഇതരയോഗങ്ങളെക്കാൾ ഏറ്റവും സുഗമവും സംശുദ്ധവുമായ മാർഗ്ഗം ഭക്തിയോഗമാണ്. ഭക്തികൊണ്ടു മാത്രമെ അന്തഃകരണം പവിത്രമായിത്തീരുകയുള്ളു. കർമ്മമയമായ പ്രപഞ്ചത്തിൽ ഓരോ ജീവനും നിലനില്ക്കുന്നത് കർമ്മഫലഭുക്തിയോടുകൂടിയാണ്. സ്ഥൂലസൂക്ഷ്മങ്ങളായ രണ്ടുവിധ പ്രപഞ്ചങ്ങളും കൂടിച്ചേർന്നതാണ് കർമ്മചക്രം. കർമ്മചക്രത്തിൽ നിന്നും കയറാതെ സുഖം അനുഭവിക്കാനും കഴിയില്ല. കർമ്മം ഒരിക്കലും ഫലത്തെ വിട്ടുനില്ക്കുകയുമില്ല. ചെയ്യുന്ന ഏതു പ്രവൃത്തിയും പ്രത്യേക ഫലത്തെ ഉദ്ദേശിക്കാതെ ഈശ്വരപൂജയാക്കിയും അനുഭവിക്കുന്ന എന്തും കർമ്മഫലചിന്തയില്ലാതെയും ഈശ്വരപ്രസാദമാക്കിയും ദൃഢപ്പെടുത്തുമ്പോൾ കർമ്മയോഗമായി. അധ്യാത്മസാധനകളെല്ലാം ജ്ഞാനസമ്പാദനത്തിനാണ്. ശരീരത്തിനെയും

മനസ്സിനെയും അതിക്രമിച്ചു ബുദ്ധികൊണ്ടു കൈകാര്യം ചെയ്യപ്പെടേണ്ടതാണ് ജ്ഞാനം. ജ്ഞാനികൾക്കുണ്ടാകുന്ന അനുഭവങ്ങളും ആത്മാനന്ദവും അനിർവ്വചനീയമാണ്.

## 27. ശ്രീമദ് ഭഗവദ്ഗീത

സാക്ഷാൽ ഗഭവദ്ഗീതയുടെ വ്യാഖ്യാനമാണ് സ്വാമിജിയുടെ ഈ ഗ്രന്ഥം. ഇതിനകം ഭഗവദ്ഗീതക്ക് നിരവധി ഭാഷ്യങ്ങളും പഠനങ്ങളും ആചാര്യന്മാർ നിർമ്മിച്ചിട്ടുണ്ട്. എന്നാൽ ഈ വ്യാഖ്യാനം മറ്റൊന്നിനേയും അനുകരിച്ചോ, അവലംബിച്ചോ എഴുതിയതല്ല. മൂലശ്ലോകം പാരായണം ചെയ്തപ്പോൾ സ്വാമിജിയുടെ പ്രജ്ഞയിൽ തോന്നിയ അഭിപ്രായങ്ങൾ അതേപടി പകർത്തിയതാണ്. അദ്വൈതവേദാന്തത്തിൻെറ ചുവടുപിടിച്ചാണ് ഇതിൻെറ വ്യാഖ്യാനം നിർവഹിച്ചിരിക്കുന്നത്. ഓരോ അധ്യായത്തിലേയും മൂലശ്ലോകങ്ങൾ മലയാള ലിപിയിൽ കൊടുത്തിരിക്കുന്നു. തുടർന്ന് വിശദമായ വ്യാഖ്യാനം. വ്യാഖ്യാനത്തിൽ എല്ലാ വേദാന്തരഹസ്യങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്. ഒരാദ്ധ്യാത്മിക സാധകനും, ജിജ്ഞാസുവിനും സ്വാമിജിയുടെ ഗീതാവ്യാഖ്യാനം പഠിച്ചുമാത്രം ജ്ഞാനം നേടാൻ കഴിയും.

## 28. സമ്പൂർണ്ണ ഭാഗവത രഹസ്യം

സ്വാമിജ്ഞാനാനന്ദ സരസ്വതി ഭാഗവതപ്രവീണനാണെന്ന് പ്രസിദ്ധമാണ്. മൂലഭാഗവതത്തിലെ ഏത് അദ്ധ്യായത്തിലെ ഏതു ശ്ലോകവും തെളിനീർപോലെ വ്യാഖ്യാനിക്കാനും അവയിൽ ഒളിഞ്ഞിരിക്കുന്ന തത്ത്വരത്നങ്ങളെ മുമുക്ഷുക്കൾക്കു കാട്ടിക്കൊടുക്കാനും സ്വാമിജി പ്രകടിപ്പിച്ചിട്ടുള്ള സാമർത്ഥ്യം അത്ഭുതാവഹമാണ്. സ്വാമിജിയുടെ സപ്താഹങ്ങൾ എവിടെയുണ്ടെങ്കിലും അതു **ശ്രദ്ധിക്കാൻ ഭക്തജനങ്ങൾ തിക്കിക്കൂടുമായിരുന്ന**

തിന്റെ രഹസ്യവും മറ്റൊന്നല്ല. ഭാഗവതപ്രഭാഷണങ്ങൾ പോലെതന്നെ സ്വാമിജി ഭാഗവതത്തെ ആധാരമാക്കി രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളും പ്രസിദ്ധമാണ്. അവയിൽ പ്രമുഖകൃതിയാണ് ഭാഗവതരഹസ്യം.

സ്വാമിജിയുടെ സപ്താഹം ആദ്യവസാനം ശ്രവിക്കുന്ന സമ്പൂർണ്ണ പ്രതീതിയും ഫലവും ഈ ഗ്രന്ഥം ഒരു തവണ ശ്രദ്ധയോടെ പാരായണം ചെയ്താൽ ലഭിക്കും. സമ്പൂർണ്ണ ഭാഗവതരഹസ്യം എന്ന ഈ കൃതി പഠിച്ചശേഷം ഇതിനെ ആധാരമാക്കി സ്വീകരിച്ചുകൊണ്ട് ഭാഗവതപ്രവചനം സുഗമമായി നടത്തുന്നവരുണ്ടെന്നു പറയുമ്പോൾ ഈ കൃതിയുടെ മഹത്വം ബോധ്യപ്പെടാതിരിക്കില്ല.

## 29. മഹാഭാരതസാരസർവ്വസ്വം

നൂറ്റാണ്ടുകളായി ഭാരതീയ മനസ്സുകളിൽ തങ്ങിനില്ക്കുന്ന ഇതിഹാസ കാവ്യമാണ് മഹാഭാരതം. വ്യാസഭഗവാൻ ലോകത്തിനു നൽകിയ അനർഘസമ്പത്ത്. ഒരു കാലഘട്ടത്തിൽ ആർഷഭൂമിയിൽ നിലനിന്ന സാംസ്കാരിക പൈതൃകത്തിന്റെയും സാമൂഹികനീതിയുടേയും ആധ്യാത്മിക പശ്ചാത്തലത്തിന്റെയും ആകെത്തുകയാണ് മഹാഭാരതമെന്നു പറയുന്നതിലും തെറ്റില്ല. ധർമ്മസംസ്ഥാപനാർത്ഥം ഭാരതഭൂവിൽ അവതരിച്ച ശ്രീകൃഷ്ണപരമാത്മാവിന്റെ തിരുമൊഴികളായി ഭഗവദ്ഗീതയും, ആധ്യാത്മിക സാധകർക്കു വേണ്ട വിഷ്ണുസഹസ്രനാമവും, ആത്മീയജ്ഞാനത്തിന്റെ രത്നമായ ഭീഷ്മോപദേശവുമൊക്കെ മഹാഭാരതത്തിൽ ഉള്ളടക്കം ചെയ്തിരിക്കുന്നു.

മഹാഭാരതത്തിന് നിരവധി വ്യാഖ്യാനങ്ങളും സംഗ്രഹങ്ങളുമുണ്ടെങ്കിലും സമ്പൂർണ്ണ ഗദ്യപരിഭാഷ അപൂർവ്വമാണ്. സ്വാമിജി മഹാഭാരതം മുഴുവൻ കൂലങ്കഷമായി പരിശോധിച്ച് താത്ത്വികദർശനങ്ങൾകൂടി ഉൾപ്പെടുത്തി

മഹാഭാരതസാര സർവ്വസ്വം എന്ന കൃതി രണ്ടു ഭാഗങ്ങളി ലായി പ്രസിദ്ധീകരിച്ചിരിക്കുന്നു.350 രൂപയാണിതിനു വില. മഹാഭാരത കാലഘട്ടത്തിലൂടെ ഒരു പര്യടനം നട ത്തുന്ന പ്രതീതിയാണ് ഈ കൃതി നമുക്കു പ്രദാനം ചെയ്യുക.

## 30. ഭാഗവതമാഹാത്മ്യം

പത്മപുരാണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന ഭാഗവ തമാഹാത്മ്യത്തിൻെറ ഭാഷാവിവർത്തനമാണ് ഈ ലഘു കൃതി. വസ്തുവിൽ ആദരവും ശ്രദ്ധയുമുണ്ടാവാനാണ് മാഹാത്മ്യം ശ്രവിക്കണമെന്നു പറയുന്നത്. ഭാഗവത ത്തിൻെറ മഹത്ത്വത്തെ അറിയുവാൻ ഈ കൃതി സഹായി ക്കുന്നു. സപ്താഹയജ്ഞങ്ങളിൽ ആദ്യം മാഹാത്മ്യപ്രവ ചനം നടത്തുന്നത് ഇതിനുവേണ്ടിയാണ്. പത്മപുരാണ ത്തിലും സ്ക്കാന്ദപുരാണത്തിലും ഭാഗവതത്തിൻെറ മാഹാത്മ്യം പറയപ്പെട്ടിട്ടുണ്ട്. സാധാരണയായി മാഹാ ത്മ്യപ്രവചനത്തിന് പത്മപുരാണത്തിലെ ദുന്ധുകാരി യുടെ കഥയാണ് ഉപയോഗിക്കാറുള്ളത്. ഒരു ഭാഗവതസ പ്താഹത്തിലെ മാഹാത്മ്യപ്രവചനം ശ്രദ്ധയോടുകൂടി കേൾക്കുന്ന ഫലം ഈ ലഘുകൃതി വായിക്കുന്നതുകൊണ്ടു ണ്ടാകുന്നതാണ്.

## 31. കൈവല്യോപനിഷത്ത്

ദശോപനിഷത്തുകളിൽ ഒന്നായ കൈവല്യോപനിഷ ത്തിന് സ്വാമി വിജ്ഞാനാനന്ദ സരസ്വതിയുടെ വിവർ ത്തന വ്യാഖ്യാനം. ഭക്തിജ്ഞാനവൈരാഗ്യങ്ങളും, തത്വസ്വ രൂപവും, ഉപാസനാ സമ്പ്രദായവും ഈ ഉപനിഷത്തിൽ പ്രകാശിപ്പിക്കുന്നുണ്ട്. ഒരിക്കൽ ആശ്വലായനമഹർഷി സൃഷ്ടികർത്താവും ജ്ഞാനസ്വരൂപനുമായ ബ്രഹ്മദേ വനെ സമീപിച്ച് തനിക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചു തര ണമെന്നപേക്ഷിക്കുന്നു. പ്രസ്തുത അപേക്ഷ സ്വീകരിച്ചു

കൊണ്ട് മഹർഷിക്ക് ബ്രഹ്മവിദ്യ അറിയേണ്ടതെങ്ങനെയെന്നും, ആത്മസ്വരൂപം എങ്ങനെയിരിക്കുമെന്നും, അതിനെ എങ്ങനെ ഗ്രഹിക്കാമെന്നും വ്യക്തമാക്കിക്കൊടുക്കുന്നു.

## 32. വിജ്ഞാനനൗക

ശ്രീശങ്കരാചാര്യ സ്വാമികളുടെ പ്രകരണഗ്രന്ഥങ്ങളിൽ പ്രമുഖമാണ് വിജ്ഞാനനൗക. കേവലം ഒൻപതു ശ്ലോകങ്ങളേ ഇതിലുള്ളൂ. എന്നാൽ പ്രകരണങ്ങളുടെയല്ല, വേദാന്തസ്തോത്രങ്ങളുടെ വകുപ്പിലാണിതിനെ ഉൾപ്പെടുത്തിയിരിക്കുന്നത്. അജ്ഞാനമാണ് ബന്ധം, ദുഃഖം, ജനനമരണങ്ങൾ എന്നിവയ്ക്കു കാരണം. ആത്മജ്ഞാനം കൊണ്ടു മാത്രമേ ദുഃഖനിവൃത്തിയുണ്ടാവൂ. അതിന് ഒരു മുമുക്ഷു ആചാര്യനെ എങ്ങനെ സ്വീകരിക്കണം, ആചാര്യനെ എങ്ങനെ സമീപിക്കണം, ബ്രഹ്മം എന്നാലെന്ത്, അതെങ്ങനെ പ്രാപിക്കാം എന്നിങ്ങനെ വെളിവാക്കുന്നു.

## 33. ദൃക് ദൃശ്യവിവേകം

ശ്രീശങ്കര ഭഗവൽ പാദരുടെ മറ്റൊരു പ്രകരണഗ്രന്ഥമാണ് ദൃക് ദൃശ്യ വിവേകം അഥവാ വാക്യസുധ. ഇതിൻെറ ഭാഷാ വ്യാഖ്യാനമാണ് ഈ ലഘുകൃതി. വളരെ ചെറുതെങ്കിലും അതിപ്രൗഢങ്ങളായ വിഷയങ്ങളാണിതിൽ കൈകാര്യം ചെയ്യുന്നത്. പ്രപഞ്ചത്തെ അഥവാ സംസാരത്തെ ദൃക്കും, ദൃശ്യവുമാകുന്ന രണ്ടു സ്വരൂപത്തിൽ ഒതുക്കിക്കാണിച്ചുതരുന്നത് ഈ ഗ്രന്ഥത്തിലാണ്. ജീവനെ ദൃക്കായും ജഗത്തിനെ ദൃശ്യമായും ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു. തുടർന്ന് ദൃക്ദൃശ്യങ്ങൾക്കു സാക്ഷിയായ പരമചൈതന്യത്തെ 'ആത്മാ' വെന്നു ബോധിപ്പിച്ച് സമർത്ഥിക്കുകയും ചെയ്യുന്നു. കേവലം നാല്പത്തിയാറ് പദ്യങ്ങളേ വാക്യസുധയിൽ

ഉള്ളു. സാധാരണക്കാർക്കുപോലും വളരെയെളുപ്പം വായിച്ചു ഗ്രഹിക്കാൻ സഹായകമാണീ ഗ്രന്ഥം.

## 34. വൈരാഗ്യം

സ്വാമിജ്ഞാനാനന്ദസരസ്വതിയുടെ പൂർവ്വാശ്രമത്തിൽ ഗോവിന്ദവാരിയരായി ജീവിക്കുന്ന കാലത്തെഴുതിയ പ്രധാനപ്പെട്ട ഒരു ഗ്രന്ഥമാണ് വൈരാഗ്യം! സാധാരണ യുവാക്കൾക്ക് ലൗകികസുഖഭോഗങ്ങൾക്കു പിന്നാലെ പോകുന്ന ഇരുപത് ഇരുപത്തഞ്ചു വയസ്സിനിടയിലുള്ള കാലഘട്ടത്തിൽ തീവ്രവൈരാഗ്യത്തിൽ ആനന്ദം കണ്ടെത്തിയ ഒരു മുമുക്ഷുവിനെ നമുക്കീകൃതിയിൽ കണ്ടെത്താം. ഗ്രന്ഥത്തിൻെറ ആമുഖത്തിൽ സ്വാമിജി ഇങ്ങനെ എഴുതിയിരിക്കു: ''ഏതാണ്ട് അമ്പത്തഞ്ചുകൊല്ലങ്ങൾക്കു മുമ്പാണ് - അന്നെനിക്ക് ഇരുപത്തി രണ്ടോ, ഇരുപത്തിമൂന്നോ വയസ്സു പ്രായമാണ്. അക്കാലത്ത് കുറച്ചുകാലം നീലേശ്വരത്തിനടുത്ത് 'അരവത്തെന്ന' സ്ഥലത്ത് തച്ചങ്ങാട്ട് ഗ്രാമത്തിൽ ഒരു സംസ്കൃത സ്കൂളിൽ ഞാൻ കുട്ടികളെ സംസ്കൃതം പഠിപ്പിക്കാൻ വേണ്ടി താമസിച്ചിരുന്നു. അന്ന് അവിടെ വച്ചാണ് 'വിവേക ചൂഡാമണി' പുസ്തകത്തിനു വ്യാഖ്യാനമെഴുതി അച്ചടിപ്പിച്ചത്.

അക്കാലത്ത് ബോംബെ 'നിർണ്ണയസാഗര' പ്രസ്സിൽ നിന്ന് കാവ്യമാല എന്നൊരു പുസ്തകം മുമ്മൂന്നു മാസത്തിലൊരിക്കൽ തുടർച്ചയായി പ്രസിദ്ധീകരിച്ചിരുന്നു. അതിൽ പഴയ കവികളുടെ നല്ല കവിതകൾ ധാരാളം ഉണ്ടാവുമായിരുന്നു. സംസ്കൃതകവിതകൾ വായിച്ചു രസിക്കുന്നവരും ആ പുസ്തകം വാങ്ങുമായിരുന്നു. അതിൻെറ ചില കോപ്പികൾ എനിക്കും കിട്ടാനിടയായി. പല കവിതകളും എനിക്കതിൽ നിന്നും വായിച്ചു രസിക്കാൻ സാധിച്ചു. അതിലൊരു പുസ്തകത്തിൽ മഹാത്മാവും പണ്ഡിതശ്രേഷ്ഠനുമായ ശ്രീ അപ്പയ്യദീക്ഷിതരുടെ 'വൈരാഗ്യശതക'മെന്നൊരു കവിതയുണ്ടായിരുന്നു. അതെന്നെ

വല്ലാതെ ആകർഷിച്ചു. അതിനാൽ പലപ്രാവശ്യം വായിക്കുകയും ചെയ്തു.

മിക്കവാറും മുഖസ്ഥമായിക്കഴിഞ്ഞ വൈരാഗ്യശതകത്തെ മലയാളത്തിലേക്ക് തർജ്ജമ ചെയ്താലെന്തെന്ന് ഒരു തോന്നലും ഉദിച്ചു. അതിൻെറ ഫലമായാണ് വൈരാഗ്യമെന്ന ഈ കൊച്ചു പുസ്തകം ഉണ്ടാവാനിടയായത്.

വൈരാഗ്യം എന്ന കൃതി ആരംഭിക്കുന്നതു തന്നെ "വൈരാഗ്യം-അതെ; വൈരാഗ്യം. അതൊരു സാമ്രാജ്യമാണ്. -മന്ത്രിയാണ്. ധൈര്യം ബലമാണ്. സങ്കല്പം ശത്രുവാണ്. ശാന്തി ധനമാണ്. മൂന്നു ലോകങ്ങളിലും കീഴിലാണ്. മനുഷ്യനെ ദേവനാക്കി മാറ്റുന്നു. ദരിദ്രനെ കുലീനനാക്കുന്നു. അജ്ഞനെ വിജ്ഞനാക്കുന്നു. അഹൊ! ചൈതന്യത്തിൻെറ മാഹാത്മ്യം" എന്നു പറഞ്ഞുകൊണ്ടാണ്. വിരക്തൻെറ സ്വഭാവം, വിരക്തൻെറ ദാർഢ്യം, സംസാരരോഗത്തിൻെറ ദീനത,. വിരക്തന് പ്രപഞ്ചവുമായുള്ള ബന്ധം, ധനം ആപത്താണ് ആത്മജ്ഞാനത്തിൻെറ ശത്രുക്കൾ, ശരീരമെന്ന മഹാധനം, ജ്ഞാനത്തിനും ഈശ്വരഭജനത്തിനും അധികാരിയാര് എന്നിങ്ങനെ ലഘുഖണ്ഡികകളിലായി വൈരാഗ്യം രചിച്ചിരിക്കുന്നു. ഇതൊരു പരിഭാഷാഗ്രന്ഥമല്ല. വൈരാഗ്യശതകത്തിൻെറ സ്വതന്ത്രാനുകരണമാണെന്നു പറയാം. ഈ കൃതി ഇപ്പോൾ ലഭ്യമല്ല.

## 35. കലികാലം

സംസ്കൃത രൂപകങ്ങളുടെ മാതൃകയിൽ സ്വാമിജി രചിച്ച ഒരു ഏകാങ്ക നാടകമാണ് 'കലികാലം'. ബദരികാശ്രമത്തിൽ നിന്നും ആര്യമിശ്രന്മാർ നൈമിശാരണ്യത്തിലേക്കു പോകാൻ തുടങ്ങുന്ന കാര്യം സുപ്രതീക്ഷനെന്ന മുനിബാലൻ പ്രസ്താവിക്കുന്നതോടെ നാടകം ആരംഭി

ക്കുന്നു. രണ്ടു നാന്ദി ശ്ലോകങ്ങളുള്ളതും ആലോചനാമൃതമാണ്. രണ്ടാമത്തെ ശ്ലോകം.

അതികർക്കശമാം കൃതാന്തപാശ-
ച്ച്യുതിയേതൊന്നിലറിഞ്ഞിടുന്ന നമ്മൾ
അതു താൻ സുധ; ബോധരൂപമാകും
ഇതിഹാസാവലി നിങ്ങളെ തുണയ്ക്കും.

ഗൗതമൻ പ്രവേശിച്ച് നരനാരായണന്മാർ മുതൽ മുഖ്യതാപസന്മാരുടെ തപോഭൂമിയായ ബദരിയെവിട്ടു പോകണമല്ലോ എന്നു വ്യസനിക്കുന്നു. ആര്യമിശ്രന്മാരോടൊപ്പം എല്ലാവരും യാത്രയാകുന്നതോടെവിഷ്ക്കംഭം കഴിഞ്ഞു. രംഗം ഒന്ന് നൈമിശാരണ്യത്തിലെ യജ്ഞ വാടമാണ്. നാനാദേശികരായ മഹർഷിമാരെ സ്വീകരിക്കുന്ന തിരക്കിലാണ് ഗൗതമമഹർഷി. ആര്യമിശ്രന്മാരേയും സ്വീകരിക്കുന്നു. കലി കന്മഷങ്ങൾ ലോകത്തെ വിഴുങ്ങിക്കഴിഞ്ഞതിൽ ആരുണി, കണ്വൻ ച്യവനൻ മുതലായ മുനിമാർ പരിതപിക്കുന്നു. മനോഹരമായ അഞ്ചു ശ്ലോകങ്ങളിലാണ് കലികാല ദുരിതങ്ങൾ ആവിഷ്കരിച്ചിരിക്കുന്നത്. അഞ്ചാമത്തെ ശ്ലോകം-

''ചടുലാക്ഷികൾ ദാസരായ് ഗൃഹങ്ങൾ-
ക്കടിമപ്പെട്ടു കഴിഞ്ഞു കൂടിയും
ഒടുവിൽ ബത പട്ടിപോൽ മരിച്ചും
ഗതികിട്ടാതുഴലുന്നു ജീവികൾ.''

ഇതിനു പരിഹാരമായി ശുനകാദികൾ യജ്ഞദീക്ഷകൾ ആരംഭിക്കുന്നു. അപ്പോൾ ഹരേ രാമ മന്ത്രം പാടിക്കൊണ്ട് വൈവതന്മാർ - സൂതനും ശിഷ്യഗണങ്ങളും- എത്തിച്ചേരുന്നു. സൂതനോട് ഗൗതമൻ വ്യാസഭഗവാൻെറ സന്നിധിയിൽക്കൂടി ശബ്ദബ്രഹ്മം ഏതെല്ലാം സ്വരൂപത്തിലാണ് പുറത്തു വന്നതെന്നു ചോദിക്കുന്നു. സൂതൻ ശബ്ദബ്രഹ്മത്തെക്കുറിച്ചു വിശദീകരിക്കുന്നു. അടുത്ത ചോദ്യത്തിനുത്തരമായി വേദത്തിൻെറ രണ്ടു പദ്ധതികൾ,

മൂന്നു കാണ്ഡങ്ങൾ, നാലു രൂപങ്ങൾ എന്നിവയെക്കുറിച്ചു വിസ്തരിക്കുകയാണ് സൂതൻ. ജീവന്റെ പരമാനന്ദസ്വരൂപവും വർണ്ണിക്കുന്നുണ്ട്.

രണ്ടാംരംഗാരംഭത്തിൽ ഭയങ്കര വനത്തിൽ കലിയുടെ അട്ടഹാസമാണ്.

''ഒട്ടൊട്ടായ് സത്യധർമ്മക്കുസൃതികളിനിയും
കാട്ടിടുന്നോ ജഗത്തിൽ-
ധാർഷ്ട്യത്വം ഞാനൊടുക്കും കുടിലതര
കൊടും ഹിംസ നാട്ടിൽ പരത്തും
പൊട്ടന്മാരായ താടിപ്പരിഷകളെ ബലാൽ
ചുട്ടു വെണ്ണീറടിക്കും
കുട്ടിച്ചോറാക്കുമെല്ലാം കലിയുടെ കഠിന
കയ്യുകാണട്ടെ ലോകം.''

ഹിംസ, അനൃതം എന്നീ രണ്ടു കിങ്കരന്മാരെവിട്ട് സത്യഅഹിംസാദികളെ പിടിച്ച് കാലൊടിച്ചു വിടുന്നു. ഡംഭ്, ദുരുയുക്തി എന്നീ രണ്ടു കിങ്കരന്മാരെ വിട്ട് വിഷ്ണുഭക്തിയെ പിടികൂടി കാലൊടിച്ചു വിട്ട് കലി അട്ടഹസിക്കുന്നു.

മൂന്നാംരംഗത്തിൽ നൈമിശാരണ്യത്തിൽ ശൗനകാദികൾ പരമജ്ഞാനത്തെക്കുറിച്ച് വിസ്തരിക്കുകയാണ്. അവസാന ശ്ലോകം:

ശൌചാചാര വിധാന മാഗമ വിധിക്കൊത്തുള്ള കർമ്മങ്ങളും
നീചോൽകൃഷ്ട സമാനരെന്ന നിലയിൽ വ്യത്യസ്തഭാവങ്ങളും
കാമം കാഞ്ചനമെന്നുവേണ്ട പലതും ഞാനില്ല യെന്നാകിലി-
ന്നാരിൽ ചേരു, മതേ- വെറും ഭ്രമ മഹോ മായാമയം സർവ്വവും.''

എന്നാണ്. കാവ്യഭാവനയും ആദ്ധ്യാത്മിക സത്യങ്ങളുംക്കൂട്ടിക്കലർത്തി സ്വാമിജി രചിച്ച കലികാലം എന്ന

ഈ ലഘുനാടകത്തിൻെറ പ്രതികളും ഇപ്പോൾ ലഭ്യമല്ല.

## 36. ആശ്രമഭജനാവലി

ആനന്ദകുടീരത്തിൽ നിത്യവും പ്രഭാതത്തിൽ 5 മണി മുതൽ 6 മണിവരെ പൂജാവേളയിൽ ആലപിക്കപ്പെടുന്ന ഭജന സ്തോത്രങ്ങളുടെ സമാഹാരമാണ് ആശ്രമഭജനാവലി. ഇവയിൽ ചിലത് സ്വാമിജി തന്നെ രചിച്ചവയാണ്. ബാക്കി മറ്റുപനിഷത്തുകളിൽ നിന്നും കൃതികളിൽ നിന്നും എടുത്തു സമാഹരിച്ചവയുമാണ്. വിഷ്ണുസഹസ്ര നാമസ്തോത്രം, പുരുദഷസൂക്തം, ശ്രീസൂക്തം, അഷ്ടപദി, ദേവീപുഷ്പാഞ്ജലീ സ്തോത്രം തുടങ്ങിയവ ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

## 37. മുക്തകങ്ങൾ:

സ്വാമിജി നിരവധി ശ്ലോകങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ ചിലത് ഈ ഗ്രന്ഥത്തിൽ സന്ദർഭാനുസരണം ചേർത്തിട്ടുണ്ട്. അവയിൽ ഉൾപ്പെടാത്തതും പ്രസിദ്ധവുമായ രണ്ടു ശ്ലോകങ്ങൾ ചുവടെ ചേർക്കുന്നു.

(1) ഞാനെന്നുള്ളൊരു വസ്തുവില്ല പുനരപി മാനാപമാനങ്ങളും
സ്ഥാനം വിദ്യ വിദ്വത്വമെന്നിവയുമിങ്ങാർക്കാണു പാർത്തീടുകിൽ
ഊനം വിട്ടോരവിദ്യതൻ കളിമഹാകേമം പരബ്രഹ്മമാം
മാനത്തിങ്ങിനെ യെത്ര ചിത്ര നിവഹം കാട്ടുന്നു ഹാഭാഗിയായ്

(2) ആരോ കാണ്മതു കേൾപ്പതും പുനരഹോ
സ്പർശിപ്പതും സ്വാദറി-
ഞ്ഞോരോ വസ്തു രുചിച്ചതും ബത രസാൽ
ഘ്രാണിപ്പതും ചൊൽവതു
പാരം വിസ്മയ മില്ലൊരാളുമിവിടെ
കർത്താവു കർമ്മങ്ങളൊ

ധാരാളം പെരുകുന്നു ഹന്ത ശിവനേ!
നിൻമായതൻ ചേഷ്ടിതം.

## 38. ഇതര കൃതികൾ

സ്വാമിജി രചിച്ചതും ഇപ്പോൾ ലഭ്യമായതുമായ മിക്കവാറും എല്ലാ കൃതികളെക്കുറിച്ചും ലഘുവിവരണങ്ങളാണ് ഈ അധ്യായത്തിൽ ഉൾക്കൊള്ളിച്ചത്. എന്നാൽ ചിലതു തീരെ കിട്ടാനില്ല. അവയുടെ പേരു വിവരം ചുവടെ ചേർക്കുന്നു. ഏതെങ്കിലും ഭക്തൻമാരുടെ കൈവശം കോപ്പിയുണ്ടെങ്കിൽ അവ ശേഖരിച്ച് സംഗ്രഹിച്ച് അടുത്ത പതിപ്പിൽ ഉൾപ്പെടുത്തുന്നതാണ്.

നന്മയുടെ ഓളങ്ങൾ, നാരദഭക്തിസൂത്രം, സാംഖ്യദർശനം, വിഷ്ണുപുരാണസംഗ്രഹം, ശ്രീരാമഗീത, അഷ്ടാവക്രഗീത, ശിശുഗീത, വിവേക ചൂഡാമണി, ആത്മബോധം, അപരോക്ഷാനുഭൂതി, അദ്വൈതാനുഭൂതി, സ്വാത്മനിരൂപണം, സർവ്വവേദാന്ത സിദ്ധാന്ത സാരസംഗ്രഹം, ബ്രഹ്മജ്ഞാനാവലി, കേദാരഖണ്ഡം, ജ്ഞാനോപദേശം, വേദാന്തരഹസ്യം, ഗുരുവായൂർ സുപ്രഭാതം, ശ്രീകൃഷ്ണോപനിഷത്ത്, ഹരിമീഡേ സ്തോത്രം സാംബപത്മദശിക, ഗുരുവായൂർപുകൾസ്തോത്രം, അയ്യപ്പഭഗവാൻ, ജ്ഞാനാമൃതം, വേദാന്തസാരം, സമ്പത്സുജാതീയം, ആനന്ദരാമായണം.

ഒരു പുരുഷായുസ്സിനിടയിൽ ബഹുവിധമായ ആധ്യാത്മിക സാധനകൾക്കും കർമ്മമണ്ഡലത്തിലെ വിഹാരത്തിനുമിടയിൽ സ്വാമിജി രചിച്ച കൃതികളാണിവയെല്ലാം തന്നെ. ജ്ഞാനാനന്ദ സരസ്വതിയെന്ന നാമധേയം അന്വർത്ഥമാക്കുന്ന 'വിജ്ഞാനസാഗരം' തന്നെയാണു സ്വാമിജിയെന്നതിന് വേറെ തെളിവൊന്നും ആവശ്യമില്ല.

## ആറ്

# ജ്ഞാനാനന്ദ സൂക്തങ്ങൾ

സ്വാമി ജ്ഞാനാനന്ദ സരസ്വതി വേദാന്ത വിഷയങ്ങളെ അധികരിച്ച് നിരവധി സൂക്തങ്ങൾ അരുളിച്ചെയ്തിട്ടുണ്ട്. ആത്മാവ്, ഈശ്വരൻ, സാധന, കർമ്മം, ജീവൻമുക്തൻ, ശരീരം, ജ്ഞാനം, ഭക്തി എന്നിങ്ങനെ എല്ലാ കാര്യങ്ങൾക്കും സ്വാമിജി സുവ്യക്തമായ നിർവ്വചനങ്ങൾ നൽകിയിട്ടുണ്ട്. അവയിൽ നിന്നും തിരഞ്ഞെടുത്ത ചിലവ ഈ ഭാഗത്തിൽ ഉദ്ധരിക്കുന്നു.

### ആത്മാവ്

സ്ഥൂല സൂക്ഷ്മകാരണങ്ങളാകുന്ന ശരീരത്രയത്തിൽ നിന്നും അന്നപ്രാണമനോവിജ്ഞാനാനന്ദമയ കോശങ്ങളിൽ നിന്നും വേറെയായി ജാഗ്രൽസ്വപ്നസുഷുപ്തികളാകുന്ന അവസ്ഥാത്രയങ്ങൾക്കു സാക്ഷിരൂപേണ വിളങ്ങിക്കൊണ്ടിരിക്കുന്ന സച്ചിദാനന്ദലക്ഷണമായ സ്വയം പ്രകാശസംവിൽ സ്വരൂപം തന്നെ ആത്മാവ്.

2. ആത്മാവ് സത്യവും, മനസ്സും മനോമയമായ പ്രപഞ്ചവും അസത്യങ്ങളുമാണ്.
3. എല്ലാറ്റിനേയും അറിയുന്ന അറിവും ജ്ഞാനവുമാണ് ആത്മാവ്. ആത്മാവിനെ അറിയുന്ന ആളോ അറിവോ ആത്മഭിന്നമാവില്ല.
4. ആത്മാവിൽ നിന്നു വേറെയല്ല താൻ. താൻതന്നെ ആത്മാവെന്നതാണ് പരമാർത്ഥം.
5. ഞാനുണ്ടെന്ന് ഓരോരുത്തരും വിശ്വസിക്കുന്നു. അതുതന്നെയാണ് ആത്മാവുണ്ടെന്നുള്ളതിനു തെളിവ്
6. ജഗൽക്കാരണനും ജഗന്നിയന്താവുമായ പരമേശ്വരൻെറ- നിർഗുണ ബ്രഹ്മചൈതന്യത്തിൻെറ ക്രിയാ

ത്മകശക്തിയാണ് പ്രാണൻ അല്ലെങ്കിൽ സൂത്രാത്മാവ്.

7. ആത്മാവിൻെറ ഉൽപത്തി നാശങ്ങളെ കാണിക്കുന്ന ഒരു സാക്ഷിയില്ലാത്തതുതന്നെ ആത്മാവ് നശിക്കുന്നില്ല എന്നതിന് തെളിവാണ്.
8. ഒന്നും ശേഷിക്കുന്നില്ല എന്നു പറഞ്ഞാലും ആത്മാവു മാത്രം ശേഷിക്കുന്നുണ്ടെന്നാണ് അർത്ഥം.
9. ആത്മവിചാരം ചെയ്യാറായിക്കഴിഞ്ഞാൽ പിന്നെ മറ്റോരോ ചര്യകളെക്കൊണ്ട് സമയം കഴിക്കുന്നത് നഷ്ടവും വൃഥാക്ഷയവുമാണ്.
10. മനസ്സടങ്ങിയ ഒരാൾക്ക് ആത്മപ്രാപ്തിക്ക് മറ്റൊന്നും കൈവരേണ്ടതില്ല.
11. ആത്മവിചാരംകൊണ്ട് എല്ലാവിധ തെറ്റിദ്ധാരണകളും നീങ്ങി പ്രജ്ഞ ആത്മാവിൽ ചെന്നു മുട്ടുമ്പോൾ നിസ്സംശയമായ ആത്മജ്ഞാനമുണ്ടാക്കും.
12. ലൗകികജ്ഞാനം എവിടെ അവസാനിക്കുന്നുവോ അവിടെയാണ് ആത്മജ്ഞാനം ആരംഭിക്കുന്നത്. സാധാരണജനങ്ങൾക്ക് ലോകജ്ഞാനം ഒരിക്കലും അവസാനിക്കാറില്ലെന്ന കാരണത്താൽ ആത്മജ്ഞാനം ഉണ്ടാവാറുമില്ല.
13. വിക്ഷേപാവരണങ്ങളെ അകറ്റലല്ലാതെ ആത്മജ്ഞാനത്തിന് മറ്റൊരു പ്രയത്നവും ചെയ്യേണ്ടതായിട്ടില്ല.
14. ആത്മസാക്ഷാൽക്കാരം മാത്രമാണ് മനുഷ്യജന്മത്തിൻെറ പരമലക്ഷ്യം, അവിടേയ്ക്കുള്ള പ്രയാണം മാത്രമാണ് ജീവിതം
15. ദ്രഷ്ടാവായ തന്നിൽ തന്നെ തോന്നപ്പെടുന്ന പ്രതിഭാസങ്ങളാണ് ദൃശ്യങ്ങളായ വിഷയങ്ങളെല്ലാമെന്നതിനാൽ ദ്രഷ്ടാവായ ആത്മാവും, ദൃശ്യങ്ങളായ വിഷയങ്ങളും വേറെയല്ല, ഒന്നുതന്നെ.
16. ജീവന് അറിയാനും അഭിമാനിക്കാനുമുള്ള വസ്തുശരീരമോ പ്രപഞ്ചവിഷയങ്ങളോ അല്ല, ആത്മാവാണ്. അതിനാൽ ആത്മജ്ഞാനത്തിനുവേണ്ടിയാണ്, വിഷ

യഭോഗങ്ങൾക്കുവേണ്ടിയല്ല ജീവിക്കേണ്ടത്.

17. ഉപാധികൾക്കും അവയിൽ ഉപഹിതമായ ജീവനും സാക്ഷിയായി ഒരിക്കലും ഉണ്ടാവുകയോ ഒരിക്കലും നശിക്കുകയോ ചെയ്യാത്ത ശരീരമായ ഗൃഹത്തിന്നു മുഴുവൻ നിർമ്മലമായ പ്രകാശമായി ആത്മാവു വിളങ്ങുന്നു.
18. ആത്മാവ് യാതൊരു കരണത്തിൻെറയും സഹായം കൂടാതെതന്ന അവസ്ഥാത്രയത്തേയും തുരീയാവസ്ഥയെപ്പോലും സാക്ഷിരൂപേണ അറിയുന്നു.
19. തൈരിൽ നെയ്യെന്നപോലെയും എള്ളിൽ എണ്ണയെന്നപോലെയും, പുഷ്പത്തിൽ വാസനയെന്നപോലെയും പറയപ്പെട്ട ആത്മചൈതന്യം ശരീരത്തിൽ വ്യാപ്തമായിരിക്കുന്നു.
20. സംസാരവാസനകളാകുന്ന ഹേയാംശത്തിൻെറ പരിത്യാഗവും സാധനാനുഷ്ഠാനമാകുന്ന പ്രയത്നവും, ഒരേ സമയത്തുണ്ടായാൽ ആത്മസ്വരൂപം സാക്ഷാൽക്കരിക്കപ്പെടും.
21. ആത്മാവ് അനുഭവൈക്യസ്വരൂപമാണ്. എന്നാൽ അനുഭവിക്കാനും ആത്മാവല്ലാതെ മറ്റൊരാളില്ലാത്തതിനാൽ സ്വയം അനുഭവവേദ്യം മാത്രമാണ്. ആത്മാവ് ആത്മാവിനെ അനുഭവിക്കുന്നുണ്ടോ എന്നാണെങ്കിൽ അതിനെ അറിയാൻ മറ്റൊരാളില്ലാത്തതിനാൽ അനുഭവസ്വരൂപം അഭേദ്യമാണ്.
22. മനോബുദ്ധീന്ദ്രിയങ്ങളാകുന്ന മൂന്നു കരണങ്ങളും ശബ്ദാദി അഞ്ചു വിഷയങ്ങളിൽ മാത്രമാണ് വ്യാപരിക്കുന്നത്. ഇതാണ് വേദശാസ്ത്രങ്ങളൊക്കെ പഠിച്ചാലും ഒരാൾക്ക് ആത്മജ്ഞാനമുണ്ടാകാതിരിക്കാൻ കാരണം.
23. ശ്രവണം, മനനം, നിദിദ്ധ്യാസം എന്നിങ്ങനെ മൂന്നു പടികളാണ് ആത്മജ്ഞാനത്തിനുള്ള അഭ്യാസങ്ങളായി വേദം വിധിച്ചിരിക്കുന്നത്.

# ഈശ്വരൻ

1. ലോകം ഉണ്ടെന്നും അതു ജഡമാണെന്നും നമുക്കറിയാം. സചേതനമായ ഒരു ശക്തിയുടെ സുശക്തമായ പ്രവർത്തനത്തിൽ കൂടെയല്ലാതെ ഈ രൂപത്തിൽ സംഭവിക്കാൻ വയ്യ. ഈ ബ്രഹ്മാണ്ഡത്തിന് അവശ്യം ഒരു കർത്താവുണ്ടായേ തീരൂ. ഇതാണ് ബ്രഹ്മം. ഈശ്വരനെന്നും പരമേശ്വരനെന്നും പരമാത്മാവെന്നും, ഭഗവാനെന്നും പല പേരുകൾകൊണ്ട് ആ മഹാശക്തി പറയപ്പെട്ടുവരുന്നു. എല്ലാവരുടേയും ഹൃദയത്തിൽ ജ്ഞാനമായും യജ്ഞമായും ജ്ഞാനംകൊണ്ടു. പ്രാപിക്കത്തക്കതായുള്ള ആത്മാവായി സാക്ഷാൽ ഈശ്വരൻ വിളങ്ങുന്നു.
3. സമുദ്രത്തിലെ തിരമാലകൾ എപ്രകാരം സമുദ്രത്തിൽ നിന്നുണ്ടായി സമുദ്രത്തിൽ തന്നെ ലയിക്കുന്നുവോ അതുപോലെ എല്ലാ സംസാര പദാർത്ഥങ്ങളും ഈശ്വരനിൽ നിന്നുണ്ടായി ഈശ്വരനിൽ നിലനിന്ന് ഈശ്വരനിൽ തന്നെ ലയിക്കുന്നതാണ്. ഈശ്വരനിൽ നിന്ന് അന്യമായി എവിടെയും ഒന്നും തന്നെയുണ്ടായിട്ടില്ല. ജഗത്തു മുഴുവനും ഈശ്വരമയമാണ്.
4. സംസാരം മൂന്നു കാലത്തും ഇല്ലാത്തതും അവസ്തുവുമാണ്. മുത്തുച്ചിപ്പിയിലെ വെളുപ്പുവർണ്ണം വെയിലിൽ തിളങ്ങിക്കാണുമ്പോൾ വെള്ളിയാണെന്നു തോന്നാറുണ്ടല്ലോ. അതുപോലെയാണ് ഈശ്വരനിലെ ജഗത്പ്രതീതിയും.
5. മനുഷ്യനൊഴിവാക്കാൻ പാടില്ലാത്തവയാണ് ഈശ്വരബോധവും ഈശ്വരവിശ്വാസവും. ഈശ്വരാശ്രയത്തിൽകൂടെ സുഖികളും സംതൃപ്തരുമായി കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുന്ന സജ്ജനങ്ങളുടെ സമ്പർക്കം കൊണ്ടുമാത്രം അവയുണ്ടാകും.
6. ഈ ജഗത്തു മുഴുവൻ ഈശ്വരമഹിമയുടെ പ്രത്യക്ഷ പ്രതിഫലനമാണ്. മഴ പെയ്യുന്നതും, വിത്തു മുളയ്ക്കുന്നതും, ചെടി പൂക്കുന്നതും, കായ്ക്കുന്നതും, ജീവികൾ ജനിക്കുന്നതും, മരിക്കുന്നതും എന്നു

വേണ്ട ഏതാണ് ഈശ്വരന്റെ മഹിയല്ലാത്തത്?

7. അഹങ്കാരത്തേയും അഭിമാനത്തെയും അകറ്റി അന്തർയ്യാമിയുടെ വെളിച്ചത്തിൽ കൂടെ ഈശ്വരമഹിയെക്കാണാനും ഈശ്വരനിയമങ്ങൾക്കു കീഴൊതുങ്ങാനും ഉള്ള വിവേകമുണ്ടായാൽ മനുഷ്യൻ രക്ഷപ്പെട്ടു.
8. ബ്രഹ്മശക്തിയാകുന്ന മായയെ ഉപാധിയാക്കി അതിൽ പ്രതിഫലിച്ച ബ്രഹ്മതത്ത്വം തന്നെ ഈശ്വരൻ. അതുകൊണ്ട് ഈശ്വരനാണ് ജഗത്തിന്റെ സൃഷ്ടികർത്താവെന്നു പറയപ്പെടുന്നു. സൃഷ്ടിക്കുള്ള ഉപകരണങ്ങളാകട്ടെ സങ്കല്പമല്ലാതെ മറ്റൊന്നുമല്ലതാനും. ഈശ്വരാദിഗുണങ്ങളുണ്ടായപ്പോഴാണ് ബ്രഹ്മതത്വത്തിന് ഈശ്വരനെന്ന പേരുണ്ടായത്.
9. കണ്ണാടിയിൽ കാണുന്ന മുഖപ്രതിബിംബത്തിൽ എന്തു കാണണമെന്നു നാമാഗ്രഹിക്കുന്നുവോ, അതു നേരത്തേ തന്നെ മുഖത്തുണ്ടായിരിക്കണം. മുഖത്തില്ലാത്തതു കണ്ണാടിയിലെ പ്രതിബിംബത്തിൽ കാണാനും വയ്യ. അതുപോലെ നാം ഈശ്വരനിൽ എന്തർപ്പിക്കുന്നുവോ അതാണ് നമ്മളിൽ അനേകം ഇരട്ടിയായി വന്നുചേരുന്ന വിഭവം.
10. ഈശ്വര ശരണാഗതിയിൽക്കൂടിയല്ലാതെ ഒരു മനുഷ്യനു പരമാർത്ഥമായ ഉയർച്ചയുണ്ടാവാൻ വയ്യ.
11. സദാചാരധർമ്മങ്ങളിൽ ഒന്നാമത്തേതാണ് ഈശ്വരവിശ്വാസം. അതുപോലെ പ്രയോജനപ്രദമാണ് ആത്മവിചാരം.
12. ഈശ്വരവിശ്വാസമില്ലാത്ത ഒരാളെ എപ്പോഴും ഭയപ്പെടണം. എന്തുകൊണ്ടെന്നാൽ അയാൾക്ക് എന്തുചെയ്യാനും മടിയുണ്ടായിരിക്കുകയില്ല. സത്യം, ധർമ്മം, തുടങ്ങിയവയൊന്നും അങ്ങനെയുള്ളവരെ നിയന്ത്രിക്കുന്നില്ല.
13. ശ്രദ്ധയോടും ഭക്തിയോടുംകൂടിയ ജപം, കീർത്തനം, പൂജ, നമസ്ക്കാരം, സ്വാദ്ധ്യായം, വേദാന്തവിചാരം, ശ്രവണം, മനനം, ധ്യാനം തുടങ്ങിയ ഏതൊരു സാധനയും ഈശ്വരഭജനമാണ്.

14. ഈശ്വരനെ മറന്നാൽ മറ്റെന്തൊക്കെയുണ്ടെങ്കിലും നിരവധി വിഷമങ്ങളനുഭവിക്കേണ്ടിവരും.
15. മായാശക്തിയെ പ്രകൃതിയെന്നു പറയുന്നു. പ്രസ്തുത മായയെ ഉപാധിയാക്കി സ്വീകരിച്ച് അതിൽ പ്രതിഫലിച്ച ചൈതന്യത്തെ ഈശ്വരനെന്നു പറയുന്നു.

## ജീവൻ

1. എപ്പോഴുണ്ടായെന്ന് ആർക്കുമറിയാൻ കഴിയാത്ത അനാദിയായ അവിദ്യാസംബന്ധം ഹേതുവായി ബുദ്ധിയിൽ പ്രതിബിംബിച്ച ചിത്ചൈതന്യത്തിൻെറ അംശത്തെയാണ് ജീവനെന്നു പറയുന്നത്.
2. ഗുണഭാവങ്ങളും കർമ്മങ്ങളുമാകുന്ന ശരീരത്തോടും, ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ് എന്നിവയിൽ ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനമാകുന്ന ശക്തിയോടുംകൂടി യാതൊരു ചൈതന്യം എല്ലാറ്റിൻെറയും കർത്തൃത്വത്തേയും ഭോക്തൃത്വിത്തേയും വഹിക്കുന്നുവോ പ്രസ്തുതചൈതന്യത്തെയാണ് ജീവനെന്നും സൂത്രാത്മാവെന്നും മഹത്തരമെന്നുമൊക്കെപ്പറയുന്നത്.
3. എല്ലാറ്റിൻെറയും ഭോക്താവ് ജീവനാണ്. അതിനാൽ ബന്ധദുഃഖജ്ഞാനങ്ങളുടെ ഭോക്താവും ജീവൻ തന്നെ, മനസ്സും പ്രാണനും ശരീരവും എന്നുവേണ്ട എല്ലാമായി നില്ക്കുന്നതും അജ്ഞാനസത്തയായ ഈ ജീവനാണെന്നു പറയാം.
4. ജീവൻെറ സങ്കല്പങ്ങളാണ് ജഗത്തിനു കാരണം. അപ്പോൾ ആഗ്രഹങ്ങളുള്ളിടത്തോളം കാലം സങ്കല്പങ്ങളുണ്ടാകും. സങ്കല്പങ്ങളുള്ളിടത്തോളം കാലം ഭോക്താവായിരിക്കുന്ന ജീവന്നു സുഖദുഃഖങ്ങളും പുണ്യപാപങ്ങളും ജനനമരണങ്ങളും ഇഷ്ടാനിഷ്ടങ്ങളും, ലാഭചേതങ്ങളും എല്ലാംനിലനിന്നുകൊണ്ടിരിക്കും.
5. ഉപാധികളാണ് ജീവതത്തെ നിലനിർത്തിക്കൊണ്ടിരിക്കുന്നത്. നിരുപാധികനായിത്തീരുമ്പോൾ ജീവനും ഇല്ലാതായിത്തീരുന്നു. മനുഷ്യനും, ദേവനും,

മൃഗവും. കൃമിയും, സ്ത്രീയും പുരുഷനും, ബാലനും, വൃദ്ധനും, പണ്ഡിതനും, പാമരനും, ബ്രാഹ്മണനും, ചണ്ഡാലനും, സുഖിയും, ദുഃഖിയും എല്ലാം ജീവൻ തന്നെ.

6. വാസ്തവത്തിൽ ജീവൻ ഈശ്വരനിൽ നിന്നു വേറെയല്ല ഈശ്വരാംശം തന്നെയാണ്.
7. സർവ്വജ്ഞനും, സർവ്വസാക്ഷിയും, ആനന്ദമയനുമാണ് ഈശ്വരൻ ജീവനാകട്ടെ പറയപ്പെട്ട ധർമ്മങ്ങൾക്കെല്ലാം വിപരീതമായുമിരിക്കുന്നു.
8. അഹങ്കാരമാണ് ജീവനേയും ഈശ്വരനേയും അകറ്റിനിർത്തുന്ന പ്രബലമായ ശത്രു.
9. ജീവന്റെ ദുഃഖം മുഴുവൻ ഈശ്വരനിൽ നിന്നുള്ള വേർപാടു കൊണ്ടുള്ളതാണ്. എന്തൊക്കെ ചെയ്താലും ഈശ്വരനോടു ചേരാതിരിക്കും കാലത്തോളം ദുഃഖം വർദ്ധിക്കയല്ലാതെ ചുരുങ്ങുന്നില്ല.
10. ഈശ്വരനിൽ ലയിച്ച് കൈവല്യം പ്രാപിക്കുന്നതുവരെ എത്രായിരം ജനനമരണങ്ങൾ എടുക്കേണ്ടിവന്നാലും അതൊക്കെ ഒരേ സൂക്ഷ്മശരീരത്തിൽ ഇരുന്നുകൊണ്ടാണ് ജീവൻ അനുഭവിക്കുന്നത്.
11. അജ്ഞനായ ജീവൻ ദുർബ്ബലനാണ്. അവനൊന്നിനും കഴിവില്ല. ഈശ്വരനാണവനെ നയിക്കുന്നത്. ആ സ്ഥിതിക്ക് ഈശ്വരകാരുണ്യം മാത്രമാണ് ബലം.
12. ദുഃഖിക്കാനും നശിക്കാനുമല്ല, സുഖിക്കാനും നിലനില്ക്കാനുമാണ് മനുഷ്യനായി ജനിച്ച ജീവൻ പ്രവർത്തിക്കേണ്ടത്.

**ജഗത്ത്**

1. ദ്രവ്യം, കർമ്മം, കാലം, സ്വഭാവം, ജീവൻ എന്നീ അഞ്ചു ഘടകങ്ങളുടെ സമവായമാണ് ജഗത്ത്.
2. ജീവൻ, ഈശ്വരൻ, ജഗത്ത് എന്നീ മൂന്നു രൂപത്തിലാണ് ഒരാളുടെ അജ്ഞാനം നിലനില്ക്കുന്നത്. ജീവന്റെ സങ്കല്പങ്ങളാണ് ജഗത്തിനു കാരണം.
3. ആഗ്രഹങ്ങളുള്ളേടത്തോളംകാലം സങ്കല്പങ്ങളുണ്ടാകും സങ്കല്പങ്ങളുള്ളപ്പോൾ ജഗത്തും നിലനി

ല്ക്കും. ജഗത്തുള്ളേടത്തോളം കാലം ഭോക്താവായിരിക്കുന്ന ജീവനും സുഖദുഃഖങ്ങളും, പുണ്യപാപങ്ങളും, ജനനമരണങ്ങളും, ഇഷ്ടാനിഷ്ടങ്ങളും, ലാഭചേതങ്ങളും എല്ലാം നിലനിന്നുകൊണ്ടിരിക്കും.

4. ശ്രുതിവാക്യങ്ങൾ വേണ്ടപോലെ മനനം ചെയ്യുന്നവർക്ക് ജഗത്തു മൂന്നു കാലത്തും സംഭവിച്ചിട്ടില്ലാത്തതാണെന്ന് ബോദ്ധ്യമാവും.
5. ജഗത്ത് അല്ലെങ്കിൽ പ്രപഞ്ചം ജീവൻെറ സങ്കല്പങ്ങൾ വഴിയാണ് ഉണ്ടായതെന്ന കാരണത്താൽ അത് ഈശ്വരങ്കലല്ല ജീവങ്കലാണ് ലയിക്കേണ്ടത്.
6. ഓരോരുത്തരും അവരവരുടെ സങ്കല്പങ്ങളെയാണനുഭവിക്കുന്നത്. തൻെറ സങ്കല്പങ്ങളും, അവയിലുള്ള വ്യാപാരങ്ങളും അനുഭവങ്ങളും അവസാനിച്ചാൽ തൻെറ ജഗത്തു നശിച്ചു. താൻ മുക്തനുമായി.

## അജ്ഞാനം (മായ)

1. ഇന്നപ്പോൾ ഉണ്ടായി എന്നു പറയാൻ വയ്യാത്തതോതിൽ 'അനാദി'യും ഉള്ളതെന്നോ ഇല്ലാത്തതെന്നോ രണ്ടും പറയാൻ വയ്യാത്ത വിധത്തിൽ പലപ്പോഴും ഉള്ളതായും ചിലപ്പോൾ ഇല്ലാത്തതായും സത്യം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളാകുന്ന സ്വരൂപമുള്ളതും, സത്യമായജ്ഞാനത്തെ മറച്ചു നില്ക്കുന്നതുമായ എന്തോ ഒരു ഭാവവിശേഷമാണ് മായ. എന്തായാലും അങ്ങനെയൊന്നുണ്ടെന്നു തീർച്ചയാണ്.
2. എല്ലാററിനെയും എപ്പോഴും തെററിദ്ധരിപ്പിക്കുന്ന തമസ്സ് അജ്ഞാനസ്വരൂപമല്ലാതെ മറെറന്താണ്? തമസ്സു നീങ്ങാതിരിക്കും കാലത്തോളം സത്യത്തെ അറിയാൻ കഴിയുന്നില്ലെന്നത് എല്ലാവരുടേയും അനുഭവമാണ്.
3. ഒരു പ്രകാരത്തിൽ സ്വാതന്ത്ര്യവും മറെറാരു പ്രകാരത്തിൽ പാരതന്ത്ര്യവും മായയിൽ ഉള്ളതായിക്കാണാം.
4. അത്ഭുതസ്വരൂപിണിയായ മായാശക്തി കേവലം അസംഭനായ ആത്മാവിനെ ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനത്തോടുകൂടിയ വെറും ലൗകിക

നാക്കി മാറ്റുന്നു. മാത്രമല്ല ഇല്ലാത്ത ജീവേശ്വരന്മാരെ ഉണ്ടാക്കിത്തീർക്കുകയും ചെയ്യുന്നു.

6. പ്രകൃതി, ശക്തി, അവിദ്യ, എന്നിങ്ങനെ പലപേരുകളും പറഞ്ഞു വരുന്നത് അജ്ഞാനമാകുന്ന ഒന്നിനെത്തന്നെയാണ്.
7. ബന്ധത്തിനും അജ്ഞാനത്തിനും ഹേതു പ്രപഞ്ചബുദ്ധിയാണ്. പ്രപഞ്ചമെന്നതു പദാർത്ഥമല്ല, ഒരു ഭാവമാണ്.
8. ബന്ധത്തിനും ദുഃഖത്തിനും ഹേതു അജ്ഞാനം, അജ്ഞാനത്തിൻെറ നിവൃത്തി ജ്ഞാനംകൊണ്ടു മാത്രം ജ്ഞാനോപദേശം തന്നെ 'ഈശാവാസ്യമിദം സർവ്വം' എന്ന മന്ത്രപാദം.
9. അവിദ്യമയിയായ ബുദ്ധിയുടെ വൃത്തികൾ അല്ലെങ്കിൽ ചിത്തത്തിൻെറ രൂപവിശേഷങ്ങൾ മാത്രമാണ് അവസ്ഥാത്രയം. അന്തഃകരണമടങ്ങുമ്പോൾ വൃത്തികളാക്കുന്ന അവസ്ഥകൾ നിലനില്ക്കാൻ വയ്യ. അതിനാൽ ചിത്തത്തിൻെറ നിശ്ശേഷവലയം തന്നെ അജ്ഞാനവൃത്തിക്കുള്ള ഒരേ ഒരു മാർഗ്ഗം.
10. അജ്ഞാനനിവൃത്തിക്കും വേണ്ടിചെയ്യുന്ന ഏതു സാധനയും തികഞ്ഞ നിരപേക്ഷതയിൽ കൂടിയാണ് ആദ്യം തന്നെ ചെയ്യേണ്ടത്. ജഗത്തിൽ നിരപേക്ഷകനായിത്തീരലാണ് വൈരാഗ്യം. വൈരാഗ്യമില്ലാത്ത ആരും അജ്ഞാനത്തിൽ നിന്നു നിവൃത്തിച്ചിട്ടില്ല. നിവർത്തിക്കാവുന്നതുമല്ല.
11. മനുഷ്യൻ തൻെറ ദൗർബ്ബല്യത്തേയും അജ്ഞതയേയും ബോധിച്ച് കരുണാനിധിയും, സർവ്വശക്തനും, സർവ്വജ്ഞനും തൻെറ നിയന്താവായി തന്നിൽ വിളങ്ങുന്നവനുമായ ഈശ്വരനെ സർവ്വാത്മനാ ശരണം പ്രാപിച്ച് നിഷ്ക്കളങ്കഭക്തിയോടു കൂടി ഭഗവാനെ ഇഷ്ടദേവതാ സ്വരൂപേണ ഉപാസിച്ച് അവിടത്തെ കാരുണ്യത്തിന് പാത്രമാവുമ്പോൾ ക്രമേണ അജ്ഞാനം നീങ്ങാൻ തുടങ്ങും.
12. ഈശ്വരൻ പാരമാർത്ഥികസത്യം; ജീവൻ വ്യാവഹാരികസത്യം, ജഗത്ത് പ്രാതിഭാസിക സത്യം. ഇങ്ങനെ

ഒന്നായിരിക്കുന്ന സത്യം തന്നെ മൂന്നായി പരിണമിക്കുകയും, ഒരേ സമയത്ത് മൂന്നും ഉള്ളതായി തോന്നുകയും, ഉള്ളതായി തോന്നിക്കൊണ്ടിരിക്കുന്ന സമയത്തു തന്നെ നശിച്ചാലും ഇല്ലാത്തതായി തോന്നാതിരിക്കുകയും ചെയ്യുന്ന സമ്പ്രദായത്തിനാണ് അജ്ഞാനം എന്നു പറയുന്നത്.

13. അജ്ഞനായിരിക്കും കാലത്തോളം ഒരാൾക്ക് പല ചുമതലകളുമുണ്ട്. അവയെ നിർവ്വഹിച്ചുകൊണ്ടു തന്നെ വേണം അജ്ഞാനത്തിൽ നിന്നു രക്ഷപ്പെടാൻ.
13. ഗൃഹകുടുംബാദികല്ല, അജ്ഞാനമാണ് മോക്ഷത്തിനു തടസ്സം. ഗൃഹത്തിലിരുന്നും ജ്ഞാനം സമ്പാദിക്കാം. ജ്ഞാനംകൊണ്ട് അജ്ഞാനം നീങ്ങിയാൽ മുക്തനുമാവാം.

## ജ്ഞാനം

1. അഭ്യാസംകൊണ്ടും വിചാരംകൊണ്ടും പാകത വന്നു നാനാത്വം ലയിച്ച് അഭിമാനം വിട്ട് കർമ്മങ്ങളും ഭോജ്യങ്ങളും അടങ്ങുമ്പോൾ ജ്ഞാനം പ്രകാശിക്കും.
2. വിവേകത്താൽ ആത്മാനാത്മാക്കളെ തിരിച്ചറിഞ്ഞ് ആത്മോപാസനംകൊണ്ട് അനാത്മബോധം വിട്ട് ആത്മസ്വരൂപനായിത്തീരുന്നതുതന്നെ ജ്ഞാനം.
3. ജ്ഞാനമെന്നത് പരോക്ഷജ്ഞാനവും വിജ്ഞാനം അപരോക്ഷജ്ഞാനവുമാണ്.
4. ജ്ഞാനം പുതുതായി ഉണ്ടാവേണ്ടിയിരിക്കുന്നതോ സമ്പാദിക്കപ്പെടേണ്ടതായ വസ്തുവോ അല്ല. സ്വതവേയുള്ളതും എല്ലാവരിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നതുമാണ്. എങ്കിലും മേഘങ്ങളാൽ ആദിത്യമണ്ഡലമെന്നതുപോലെ അജ്ഞാനത്താൽ മറയപ്പെട്ടിരിക്കുന്നു. മറവിനെ നീക്കിയാൽ സ്വയം പ്രകാശിക്കുകയും ചെയ്യും.
5. അഭ്യാസങ്ങളെ ജ്ഞാനമെന്നു പറയുന്നതിൽ തെറ്റില്ല. അവിദ്യാമറ നീങ്ങി ജ്ഞാനം പ്രകാശിക്കുമ്പോൾ അതുവരെ ചെയ്ത അഭ്യാസങ്ങൾ ജ്ഞാനിയുടെ സ്വാഭാവിക ധർമ്മങ്ങളാണെന്ന് ബോധ്യമാവും.

അപ്പോൾ അഭ്യാസവും ജ്ഞാനവും രണ്ടല്ലെന്നു വരും.

6. താൻ ബ്രഹ്മമാണെന്നു ബോദ്ധ്യപ്പെട്ടവനാണ് ജ്ഞാനി. അതിനാൽ ബ്രഹ്മത്തിൽ നിന്നും അന്യമായി ഒന്നിനേയും എപ്പോഴും അറിയാതെ സഹജസമാധിയായിട്ടാണ് ജ്ഞാനി കഴിയുന്നത്
7. ജ്ഞാനം ഒന്നുകൊണ്ടു മാത്രമേ മുക്തിയുണ്ടാവാൻ പറ്റൂ എന്നാണ് ശാസ്ത്രങ്ങളുടെ നിഷ്കൃഷ്ടാഭിപ്രായം.
8. ജ്ഞാനിക്കു കർമ്മമോ കർമ്മിക്ക് ജ്ഞാനമോ ഉണ്ടാവാനും വയ്യ. അതിനാൽ കർമ്മജ്ഞാനങ്ങളെ ഒന്നിച്ചു ഭജിക്കാമെന്നു കരുതുന്നുവെങ്കിൽ അതു കേവലം ഭ്രമം മാത്രമാണ്.
9. കർമ്മശക്തി ക്ഷയിക്കാതെ ജ്ഞാനമുണ്ടാകുന്നതു വിഷമം തന്നെ.
10. ജ്ഞാനമുണ്ടായാലും അവസാനംവരെ രാഗദ്വേഷാദി വികാരങ്ങളെ ഭയപ്പെടണം.
11. സത്യമായ ജ്ഞാനം വേദാന്തത്തിൽ നിന്നാണ് ഒരാൾക്കു കിട്ടുന്നത്. ആ ശാസ്ത്രത്തെത്തന്നെ നിഷേധിച്ചാൽ പിന്നെ എങ്ങനെയാണ് ജ്ഞാനമുണ്ടാകുന്നത്?
12. ചിത്തസ്പന്ദത്തെ അടക്കാൻ വേണ്ടി ചെയ്യുന്ന പ്രയത്നത്തെയാണ് യോഗമെന്നു പറയുന്നത്. വാസനാപ്രവാഹത്തെ അടക്കാനുള്ള പ്രയത്നത്തെയാണ് ജ്ഞാനമെന്നു് പറയുന്നത്.

## ഭക്തി

1. വാക്കിനും മനസ്സിനും പിടികിട്ടാത്ത ഈശ്വരൻ എപ്രകാരം അനിർവ്വചനീയസ്വരൂപനാണോ, അതുപോലെ ഈശ്വരാത്മികയായ ഭക്തിയും അനിർവ്വചനീയസ്വരൂപിണിതന്നെ. ഏറ്റവും പ്രിയപ്പെട്ട വസ്തുവെ എല്ലാ കരണങ്ങളെക്കൊണ്ടും അനുഭവിക്കുമ്പോൾ ഉണ്ടാകുന്ന നിർവൃതിയാണ് പ്രേമം. അതിനെയാണിവിടെ ഭക്തിയെന്നു പറയുന്നത്. ഏറ്റവും സൂക്ഷ്മമാണ് ഭക്തി.

2. അനുഭൈവകവേദ്യമാണ് ഭക്തിയുടെ സ്വരൂപം. ജീവൻ പ്രേമാവേശം കൊണ്ട് മറ്റെല്ലാം മറന്ന് എല്ലാ കരണങ്ങളെക്കൊണ്ടും ഭഗവാനെ മാത്രം അനുഭവിച്ചും നിർവൃതിയിൽ മുഴുകിക്കൊണ്ടിരിക്കുന്ന അവസ്ഥയാണു ഭക്തി.
3. കർമ്മം, സാംഖ്യം, ജ്ഞാനം, യോഗം എന്നീ സാധനകൾക്ക് അധികാരി വ്യത്യാസവും ഉപാധികളുടെ അപേക്ഷയുമുണ്ട്. എന്നാൽ ഭക്തിസാധനകൾക്ക് അധികാരി വ്യത്യാസമില്ല, നിരുപാധികവുമാണ്. ഏതൊരാൾക്കും ഈശ്വരപ്രേമത്തിന്നധികാരമുണ്ട്. അതുകൊണ്ട് ഭക്തിയാണ് ശ്രേഷ്ഠതരം.
4. ഭക്തൻെറ ജീവിതത്തിലെ ഓരോ നിമിഷവും വിലപിടിച്ചതാണ്. തനിക്കേറ്റവും പ്രിയപ്പെട്ട ഭഗവാൻെറ സ്മരണത്തിനും പാദസേവനത്തിനും മാത്രമുള്ളതാണ്. അതിനാൽ ഒരു നിമിഷമെങ്കിലും മറ്റൊന്നിനു വേണ്ടിയും ചിലവഴിച്ചു കൂടാ.
5. ഏതു രൂപത്തിലായാലും ഈശ്വരനുമായി അടുപ്പമുണ്ടാകുന്നത് അതുമില്ലാത്തതിനെക്കാൾ എത്രയോ ശ്രേഷ്ഠവുമാണ്.
6. എപ്പോഴും ഭഗവന്മഹിമയെ കീർത്തിക്കുക, ഭഗവാനെ വിട്ട് മറ്റൊരു വിഷയത്തെ കീർത്തിക്കാനോ കേൾക്കാനൊ ഇടവരാതിരിക്കണം.
7. ഭക്തിയോടും ശ്രദ്ധയോടും കൂടി നിരന്തരം ഈശ്വരനെ ഉപാസിച്ചുകൊണ്ടിരിക്കുന്ന സുകൃതിയെ ഭക്തന് കാലംകൊണ്ട് താപത്രയ നിവൃത്തിയും ജീവിതത്തിൻെറ ലക്ഷ്യപ്രാപ്തിയും വന്നുചേരും.
8. ഞാനെന്നും എൻെറതെന്നുമുള്ള ഭാവം ഒരിക്കലും തോന്നാതിരിക്കുക. തൻേറതായതും തനിക്കു വേണ്ടിയുള്ളതും ഈശ്വരൻ മാത്രമാണെന്നു വിശ്വസിക്കുക.
9. ഭക്തിയുണ്ടാവാൻ ചെയ്യേണ്ടത് ഈശ്വരനെ ശരണം പ്രാപിക്കലും ഭക്തന്മാരുടെ നിത്യസഹവാസവുമാണ്.
10. ജ്ഞാനത്തെക്കാൾ എളുപ്പമായിരിക്കുന്നതു ഭക്തിയാണെന്ന് പലരും പറയാറുണ്ട്. പക്ഷേ എളുപ്പമു

ണ്ടെന്നു പറഞ്ഞുകൂടാ. വിഷയനിവൃത്തിയും ചിത്തശുദ്ധിയും ആദ്ധ്യാത്മിക സാധനകൾക്കൊക്കെ വേണം. ശ്രദ്ധയോടുകൂടി ഏതെങ്കിലും സാധന ചെയ്യാൻ തുടങ്ങലാണു കാര്യം. അപ്പോൾ എല്ലാം എളുപ്പമാകും.

11. എന്തെല്ലാം ക്ലേശങ്ങൾ നിങ്ങളെ വിഷമിപ്പിച്ചാലും പരിഭ്രമലേശമില്ലാതെ ആത്മസ്ഥൈര്യത്തോടും പൂർണ്ണവിശ്വാസത്തോടും കൂടി ഈശ്വരനെശരണം പ്രാപിക്കാൻ കഴിഞ്ഞാൽ ഉടനെതന്നെ ക്ലേശങ്ങൾ അകലാൻ തുടങ്ങും.
12. ഈശ്വരവിശ്വാസം വളരാതിരിക്കാൻ മുഖ്യകാരണം സുകൃതത്തിൻെറ കുറവും പാപത്തിൻെറ ആധിക്യവുമാണ്. സൽകർമ്മങ്ങളെക്കൊണ്ടു പാപം നശിച്ചു പുണ്യം വളരുമ്പോൾ സ്വാഭാവികമായിത്തന്നെ ഒരാൾക്ക് ഈശ്വരവിശ്വാസവും ഭക്തിയുമുണ്ടാകും.
13. തൻെറ ഏതു ക്ലേശങ്ങൾക്കും ഏക നിവൃത്തി ഈശ്വരൻ മാത്രമാണെന്നും ഇഹത്തിലും പരത്തിലും ഈശ്വരൻ മാത്രമാണെന്നും ഉറച്ച വിശ്വാസമുണ്ടാവണം. വിശ്വാസം ദൃഢപ്പെടുന്തോറും ഭക്തിയും വളരും. ഭക്തികൊണ്ട് അമരനും അമൃതസ്വരൂപനുമായിത്തീരും. സിദ്ധനും മുക്തനുമെല്ലാമായിത്തീരും ഭക്തൻ.
14. ഉറച്ച വിശ്വാസത്തോടുകൂടി പ്രേമപരവശനായി എപ്പോഴും ഭഗവാൻെറ തിരുനാമങ്ങളെ ജപിക്കുക; അവിടുത്തെ അവതാരങ്ങളേയും അവതാരലീലകളേയും സ്മരിക്കുക, കീർത്തിക്കുക, ഏകാഗ്രചിത്തനായി ഭഗവാനെ ധ്യാനിക്കുക, ഭക്തന്മാരോടുകൂടിയിരുന്ന് ഭഗവന്മഹിമകളെ പറഞ്ഞു രസിക്കുക. ഇത്രയും ചെയ്താൽ തന്നെ കാലംകൊണ്ടു പരമഭക്തനായിത്തീരും.
15. പൂർണ്ണമായി ഈശ്വരനെ ശരണം പ്രാപിച്ചു കഴിഞ്ഞ ഒരാളെ അഗ്നിക്കു ദഹിക്കാനോ ആയുധത്തിനു മുറിക്കാനോപോലും സാധിക്കുകയില്ല. പ്രഹ്ലാദൻ അതിനുദാഹരണമാണ്.

## മുക്തി

1. മനുഷ്യജീവിതത്തിൻെറ പ്രധാനവും ആത്യന്തികവുമായ ലക്ഷ്യമാണ് മുക്തി. മുക്തിയാകുന്ന പരമലക്ഷ്യത്തിൻെറ ലാഭത്തിനുവേണ്ടി സംസാരത്തെ മുഴുവൻ ത്യാഗം ചെയ്യാറുണ്ട് മുമുക്ഷുക്കൾ.
2. ബന്ധത്തിന് അജ്ഞാനവും മുക്തിക്കു ജ്ഞാനവുമാണ് കാരണമെന്ന് പ്രസിദ്ധിയും ശാസ്ത്രസമ്മിതിയുമുള്ള പരമാർത്ഥങ്ങളാണ്.
3. മുക്തിക്കുവേണ്ടി ചെയ്യപ്പെടുന്ന ആദ്ധ്യാത്മിക സാധനകളിൽ അതിപ്രധാനമായ ഒന്നാണ് ഭക്തി. ഭക്തിയോടുകൂടാതെ മുക്തിസാദ്ധ്യമല്ലെന്നു പോലുമാണ് നമ്മുടെ വൈദിക സിദ്ധാന്തം.
4. മോക്ഷധർമ്മമെന്ന് ഭാഗവതധർമ്മമെന്നും പറയുന്നതൊന്നു തന്നെ. സമ്പൂർണ്ണശരണാഗതിയിലൂടെ ദ്വൈതത്തെ ലയിപ്പിക്കാലാണതിൻെറ സ്വരൂപം

## ബ്രഹ്മം

1. അറിയേണ്ടതായ പരമതത്ത്വമാണ് ബ്രഹ്മം. അതിനെ അറിഞ്ഞാൽ അമൃതസ്വരൂപനായിത്തീരും. മൃത്യുഭയത്തെ പിന്നീടനുഭവിക്കേണ്ടി വരില്ല.
2. വാക്കിനും മനസ്സിനും അതീതമാണു ബ്രഹ്മം. വാക്കുകൊണ്ടു പറയാനോ മനസ്സുകൊണ്ടു വിചാരിക്കാനോ കഴിയില്ല ബ്രഹ്മത്തെ. ആദിയോ അന്തമോ ഇല്ലാത്തതും സത്തെന്നോ അസത്തെന്നോ പറയാൻ വയ്യാത്തതുമാണു ബ്രഹ്മം.
3. എല്ലാ വസ്തുക്കളുടേയും ഉല്പത്തിയും സ്ഥിതിയും ലയവുമെല്ലാം ബ്രഹ്മത്തിലാണു നടക്കുന്നത്. ഒരു തേജസ്സിനും ബ്രഹ്മത്തെ പ്രകാശിപ്പിക്കാൻ കഴിയില്ലെങ്കിലും എല്ലാ തേജസ്സും ബ്രഹ്മചൈതന്യമാണ്.
4. സമുദ്രത്തിലെ തിരമാലകൾ എപ്രകാരം സമുദ്രത്തിൽ നിന്നുണ്ടായി സമുദ്രത്തിൽ നിലനിന്ന് സമുദ്രത്തിൽ ലയിക്കുന്നുവോ അതുപോലെ എല്ലാ സംസാരപദാർത്ഥങ്ങളും ബ്രഹ്മത്തിൽ നിന്നുണ്ടായി ബ്രഹ്മത്തിൽ

നിലനിന്ന് ബ്രഹ്മത്തിൽ ലയിക്കുന്നു. ബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നും തന്നെ ഉണ്ടായിട്ടില്ല.

5. അത്യന്തസൂക്ഷ്മമായ ബ്രഹ്മരൂപത്തിൽ എത്രയെത്ര കോടി ബ്രഹ്മാണ്ഡങ്ങളാണ് ഒതുങ്ങിയിരിക്കുന്ന തെന്നു പറയാൻ വയ്യ. വൃക്ഷത്തിന്റെ അടിയിലും മുകളിലും ബീജമാണ്. അതുപോലെ ജഗത്തിന്റെ അകത്തും പുറത്തും ചുവട്ടിലും മുകളിലും എല്ലാം ബ്രഹ്മം തന്നെ.
6. അരുണോദയം കൊണ്ടു ഇരുട്ടുനീങ്ങുമ്പോൾ ആദിത്യ നുദിക്കാൻ പോകയാണെന്നറിയാറുണ്ട്. അതു പോലെ ഉപാസനകൊണ്ടു തമസ്സു നീങ്ങുമ്പോൾ തന്നെ ആത്മാവു പ്രകാശിക്കാൻ പോകയാണെന്ന റിയാൻ കഴിയും. സന്ദർഭം വരുമ്പോൾ ആദിത്യനെന്ന പോലെ ആത്മാവു പ്രകാശിക്കുകയും സാധകൻ ചരി താർത്ഥനാവുകയും ചെയ്യും.
7. ശബ്ദാദിവിഷയങ്ങളെ അറിയുമ്പോലെ അറിയപ്പെ ടാവുന്നതല്ല ബ്രഹ്മം. അറിയപ്പെടുന്ന വസ്തു അറി വിന്റെയും, കാണപ്പെടുന്ന വസ്തുദൃക്കിന്റെയും, കേൾക്കപ്പെടുന്ന വസ്തു ശ്രോത്രത്തിന്റെയും വിചാ രിക്കുപ്പെടുന്ന വസ്തു മനസ്സിന്റെയും വിഷയങ്ങ ളാണ്. വിഷയമല്ല വിഷയിയാണു ബ്രഹ്മം. കാണപ്പെ ടുന്ന വസ്തുവല്ല; ദൃക്കിന്റെ കാഴ്ചയ്ക്കും, രൂപ ത്തിന്റെ പ്രകാശത്തിനും ഹേതുവായ ചൈതന്യ മാണ് ബ്രഹ്മം.
8. ഏതൊന്നിനെക്കിട്ടിയാൽ ഇനി ഇതിൽപ്പരമൊന്നു കിട്ടേണ്ടതില്ലെന്ന ബോദ്ധ്യം വരുമോ, ഏതൊ ന്നിന്റെ സുഖത്തെ അനുഭവിച്ചാൽ ഇനി ഇതിൽപ്പര മായ സുഖമില്ലെന്നു ബോദ്ധ്യമാവുമോ, ഏതൊ ന്നിനെ അറിഞ്ഞാൽ ഇനി ഇതിൽപ്പരമായ അറിവി ല്ലെന്നു ബോദ്ധ്യം വരുമോ, അതാണ് ബ്രഹ്മം. അറി വിന്റെയും അനുഭൂതിയുടേയും സുഖത്തിന്റെയും പരമകാഷ്ഠയാണു ബ്രഹ്മമെന്നു ധരിക്കുന്നതാണെ ളുപ്പം.

## കർമ്മം- കർമ്മയോഗം

1. എല്ലാവർക്കും പൊതുവെ അറിയുന്നതും, എന്നാൽ ചുഴിഞ്ഞു നോക്കിയാൽ ആർക്കും അറിയാത്തതുമായ അത്ഭുതമായൊരു വാക്കാണ് കർമ്മം. എവിടെ നിന്നാരംഭിക്കുന്നുവെന്നോ, എവിടെ അവസാനിക്കുന്നുവെന്നു പോലുമോ ആർക്കും അറിഞ്ഞുകൂടാ. കർമ്മംകൊണ്ടാണ് ജനിക്കുന്നതും, ജീവിക്കുന്നതും, മരിക്കുന്നതും എല്ലാതന്നെയും.
2. ഉണ്ടാവലും, വർദ്ധിക്കലും, നശിക്കലുമാകുന്ന മൂന്നു നിലയുണ്ട് കർമ്മത്തിന്ന്. ഒരേ കർമ്മം തന്നെ ഈ മൂന്നു നിലയിൽ ഏറ്റവും വ്യത്യസ്തമായ രൂപത്തിൽ തിരിച്ചറിയാൻ കഴിയാത്തതായി കാണപ്പെട്ടേയ്ക്കാം. എങ്കിലും വസ്തുവിന്നൊട്ടു മാറ്റമില്ലതാനും. ഉണ്ടാവുന്ന സ്ഥലത്തിന് ഇച്ഛയെന്നും, വളരുന്ന സ്ഥലത്തിനു ക്രിയയെന്നും, നശിക്കുന്ന സ്ഥലത്തിനു ജ്ഞാനമെന്നും പറയും. അപ്പോൾ ഇച്ഛയും ക്രിയയും ജ്ഞാനവുമാകുന്ന മൂന്നു ശക്തികളിൽകൂടെയാണ് കർമ്മം ഉല്പത്തിസ്ഥിതി ലയങ്ങളെ പ്രാപിക്കുന്നത്.
3. എത്രയൊക്കെ ശ്രേഷ്ഠമായ കർമ്മമായാലും മോക്ഷഹേതുകമാവില്ല കർമ്മമെന്നു മറക്കരുത്. മുമുക്ഷു നിസ്സങ്കോചം കർമ്മങ്ങളെ അകറ്റി ശ്രവണ മനനാദികളെ അഭ്യസിക്കുക തന്നെ വേണം.
4. ശ്രവണം, മനനം, നിദിദ്ധ്യാസം എന്നിവയാണ് മുമുക്ഷുവിൻെറ കർമ്മങ്ങൾ. അവയെ നിഷ്ഠയോടുകൂടി ആചരിക്കുകയും വേണം.
5. കർമ്മങ്ങളുടെയൊക്കെ ഫലം അവ എത്രയൊക്കെ ശ്രേഷ്ഠങ്ങളായാലും, പലതരത്തിലുള്ള വിഷയ ലാഭം മാത്രമാണ്. എന്നാൽ കർമ്മയോഗം ശരിക്കനുഷ്ഠിക്കാൻ കഴിഞ്ഞാൽ ഫലം ഈശ്വരപ്രാപ്തിയാണ്.
6. ആത്മജ്ഞാനമുണ്ടായാൽ കൂടി ഗൃഹസ്ഥൻെറ ജീവിതം കർമ്മയോഗനിബദ്ധമല്ലെങ്കിൽ തനിക്കും മറ്റുള്ളവർക്കും ആപല്ക്കാരവും അധഃപതനകാരണവുമാണ്.
7. എല്ലാ സങ്കല്പങ്ങളും ഓർമ്മകളും എപ്പോഴും ഈശ്വര

നോടു ബന്ധപ്പെട്ടിരിക്കുന്നു. എങ്കിലേ ആസക്തിയില്ലാതെ കർമ്മം ചെയ്യാനും ചെയ്യുന്ന കാര്യങ്ങളിൽ നിന്നു വിട്ടുപോരാനും സാധിക്കും.

8. ശരീരം ഈശ്വരപൂജയ്ക്കുള്ള സ്ഥലവും, ഈശ്വരൻെറ ആവാസസ്ഥലവും കർമ്മത്തിൻെറ കൃഷിസ്ഥലവുമാണ്.
9. കർമ്മഫലാനുഭവങ്ങൾ എന്തായാലും അവയെ അകറ്റാനോ കർമ്മഫലങ്ങളിൽപ്പെടാത്ത ഒന്നനുഭവിക്കാനോ ആർക്കും കഴിയില്ലെന്നാണ് പ്രപഞ്ചനിയമം.
10. ഈശ്വരൻ സർവ്വശക്തനാണ്. ഈശ്വരന് ശരിപ്പെടുത്താൻ കഴിയാത്ത കാര്യം ഒന്നും തന്നെയില്ല. പ്രകൃതി നിയമങ്ങൾ അനിഷേദ്ധ്യങ്ങളാണ്. എങ്കിലും ഈശ്വരന് ആ നിയമം ബാധകമല്ല. ഒരു പ്രകാരത്തിലും നീക്കാൻ കഴിയാത്ത മൃത്യുവെപ്പോലും യാതൊരു വിഷമവും കൂടാതെ ഈശ്വരന് അകറ്റാൻ കഴിയും.
11. കർമ്മയോഗത്തിൻെറ ഉത്തമാധികാരിഗൃഹസ്ഥനാണെന്ന കാര്യം ശരിതന്നെ. ഗൃഹസ്ഥർ കർമ്മയോഗിയായിരിക്കേണ്ടതാവശ്യവുമാണ്. എന്നാൽ കർമ്മയോഗികളായ ഗൃഹസ്ഥന്മാർ വിരളമാണെന്നതാണ് പരമാർത്ഥം. ഒന്നാമതു ജീവിതത്തിൻെറ ലക്ഷ്യം ഈശ്വരപ്രാപ്തിയാണെന്നു ബോദ്ധ്യംവരണം. രണ്ടാമതു പരമാർത്ഥവും സമ്പൂർണ്ണവുമായ ഈശ്വരശരണാഗതിയുണ്ടാവുകയും വേണം.
12. കർമ്മം ഒരിക്കലും മുക്തിക്കു കാരണമാവുന്നില്ല. ജ്ഞാനസമ്പന്നനായി സുകൃത ദുഷ്കൃതങ്ങൾക്കതീതമായ സത്യാവസ്ഥയിൽ നിന്നുകൊണ്ടുതന്നെ ബാധിക്കാത്ത നിലയിൽ കർമ്മം ചെയ്യുക. ഇതാണ് കർമ്മയോഗത്തിൻെറ രഹസ്യം.

## പലവക

1. സംസ്കാരങ്ങൾ എല്ലാം ഉപാധികളുടേതാണ്. ജീവൻേറതല്ല. സ്വരൂപവിസ്മൃതികൊണ്ടും ഉപാധിയി

ലുള്ള താദാത്മ്യംകൊണ്ടും അവ ജീവൻേറതാണെന്നു തോന്നപ്പെടുക മാത്രമാണു ചെയ്യുന്നത്.

2. ആചാരങ്ങളെ ശരിക്കു പാലിക്കുന്നതുകൊണ്ട് ഐശ്വര്യവും ആരോഗ്യവുമുണ്ടാകും.
3. മനസ്സിൻെറ ചലനം ഹേതുവായിട്ടാണ് ഒരു വസ്തു മറ്റൊന്നായി തോന്നപ്പെടുന്നത്. മനസ്സ് നിശ്ചല മായാൽ അദ്വിതീയ വസ്തു പ്രകാശിക്കും.
4. ആത്മവിചാരം ചെയ്യാറായിക്കഴിഞ്ഞാൽ അതിനെ ചെയ്യാതെ മറ്റോരോ ചര്യകളെക്കൊണ്ട് സമയം കഴി ക്കുന്നത് നഷ്ടവും ആയുസ്സിൻെറ വൃഥാക്ഷയവു മാണ്.
5. ധ്യാനത്തനാവശ്യമായ പൂർവ്വസംസ്ക്കാരം വേണ്ടത്ര വളർന്ന ഭക്തിമാത്രമാണ്.
6. കുടിലമായ ഒരു സ്ത്രീയുടെ ചാപല്യത്തിനു കീഴൊ തുങ്ങിയ ഒരാളുടെ ജീവിതം ദയനീയമാണ്.
7. ഓരോ കഥകളേയും അതിനെ പിടിച്ചു നിറുത്തുന്ന കാലദേശങ്ങളേയും പാത്രങ്ങളേയും തള്ളിക്കളഞ്ഞ് അതിലൊതുങ്ങി നില്ക്കുന്ന ആദ്ധ്യാത്മിക ധർമ്മത്തെ അറിഞ്ഞ് അവ തന്നിലേയ്ക്കു പകർത്താ നുള്ളതാണെന്ന് ബോധിച്ച് അങ്ങനെ ചെയ്യലാണ് പുരാണപാരായണങ്ങളുടെയും കഥാശ്രവണത്തി ൻെറയും പരമമായ ഫലം.
8. പലതിലും ഒട്ടിപ്പറ്റി നില്ക്കുന്ന മനസ്സ് അവയിൽ നിന്നൊക്കെ വിട്ടുപോരണമെങ്കിൽ അവയിലൊന്നും അല്പംപോലും ആഗ്രഹമില്ലാതാവണം.
9. ലൗകികജ്ഞാനം എവിടെ അവസാനിക്കുന്നുവോ അവിടെയാണ് ആത്മജ്ഞാനം ആരംഭിക്കുന്നത്. സാധാരണജനങ്ങൾക്ക് ലോകജ്ഞാനം ഒരിക്കലും അവസാനിക്കാറില്ലെന്ന കാരണത്താൽ ആത്മജ്ഞാനം ഉണ്ടാവാറുമില്ല.
10. ദൃഢമായ ഈശ്വരവിശ്വാസം, നിഷ്ക്കളങ്കമായ ഭക്തി, കർത്തവ്യപരിപാലനത്തിലും അകർത്തവ്യനിര സനത്തിലും ശ്രദ്ധ, സത്യനിഷ്ഠ, ജീവകാരുണ്യം എന്നീ ഗുണങ്ങളുണ്ടായാൽ തന്നെ ഒരു ഗൃഹസ്ഥന്

അനേകവിധം ശ്രേയസ്സുകളും ഉർദ്ധ്വലോകാനുഭൂതിയുമുണ്ടാകും.

11. ജ്ഞാനവും ആചാരശുദ്ധിയുമില്ലാത്ത സന്യാസിയും ധർമ്മനിഷ്ഠയില്ലാത്ത ഗൃഹസ്ഥനും ഏതാണ്ടൊരുപോലെയാണ്.
12. വിവേകികൾക്ക് ജന്മസാഫല്യമായ കൈവല്യപ്രാപ്തിയയും, അവിവേകികൾക്ക് സദാചാരപരിപാലനത്തിനുമുള്ള ഉപാധിയാണ് മതം.
13. ഒരു കാലത്തും ആർക്കും നശിപ്പിക്കാൻ കഴിയാത്തതാണ് ഭാരതത്തിലെ സംസ്ക്കാരം. എപ്രകാരം അത് അനാദിയാണോ; അതുപോലെ അത് അനന്തവുമാണ്. ഭാരതത്തിൻെറ പരമ്പരാഗതമായ ദിവ്യസംസ്ക്കാരത്തെ പോഷിപ്പിക്കാനും വികസിപ്പിക്കാനും കഴിയുന്നവെങ്കിൽ അതിൽപ്പരം ഒരു ലോകസേവനമില്ല.
14. ഭാരതീയ സംസ്ക്കാരത്തിൻെറയും ഭാരതീയ രക്ഷയുടെയും ഉത്തമകേന്ദ്രങ്ങളായിട്ടായിരുന്നു ഇവിടെയുള്ള ലക്ഷോപലക്ഷം ക്ഷേത്രങ്ങളും വിളങ്ങിയിരുന്നത്. എപ്പോൾ ക്ഷേത്രങ്ങൾ അധഃപതിക്കാൻ തുടങ്ങിയോ അപ്പോൾ നാടും അധഃപതിക്കാൻ തുടങ്ങി.
15. ജപം, കീർത്തനം, ധ്യാനം, പൂജ, നമസ്ക്കാരം, ഹോമം, വ്രതം, തീർത്ഥസ്നാനം, സൽസംഗം, സ്വാദ്ധ്യായം, തപസ്സ്, യോഗാഭ്യാസം, ജ്ഞാനസാധന, ബ്രഹ്മനിഷ്ഠ ഇതൊക്കെ മനുഷ്യനു സാധിക്കാം. മനുഷ്യനൊഴിച്ച് മറ്റൊരു ജീവിക്കും ഇതൊന്നും സാധ്യമല്ല. പക്ഷേ മനുഷ്യശരീരം പൊയ്ക്കഴിഞ്ഞാൽ പിന്നെ പശ്ചാത്തപിച്ചിട്ടെന്തു ഫലം?
16. പരമമൂഢനായ ഒരാൾകൂടി യാതൊരഭ്യാസവുമില്ലാതെ തന്നെ മഹാത്മാവായ ഒരാചാര്യൻെറ അനുഗ്രഹം ഒന്നുകൊണ്ടു മാത്രം പരമപദവി വരെ എത്തുന്നു. അങ്ങനെ തന്നെ അത്യന്തജ്ഞാനിയായ ഒരാൾകൂടിയും ഗുരുവിൻെറ ശാപത്തിന് അഥവാ അനിഷ്ടത്തിനു വിധേയനാവുന്ന പക്ഷം അതുകൊണ്ടു തന്നെ നശിക്കുന്നു.
17. സുഖവും സമാധാനവും എല്ലാവരും കാംക്ഷി

ക്കുന്നു. അതിനുവേണ്ടിയുള്ളതാണ് എല്ലാവരുടേയും എല്ലാവിധ പ്രയത്നങ്ങളും. എന്നാൽ വളരെയൊക്കെ പ്രയത്നിച്ചിട്ടും പലർക്കും സമാധാനം കിട്ടുന്നതായി കാണുന്നില്ല. ഒന്നും പ്രവർത്തിക്കാതെ തന്നെ ചിലർക്കതു സുലഭമായി കിട്ടുന്നതായും കാണുന്നു. നല്ല സംസ്കാരവും മനഃശുദ്ധിയും ആചാരശുദ്ധിയും ഉള്ളവർ മാത്രമേ എപ്പോഴും സുഖികളും സന്തുഷ്ടന്മാരും സംതൃപ്തരുമായിരിക്കുകയുള്ളൂ.

18. ഗൃഹം, കുടുംബം, ധനം, യശസ്സ്, ആരോഗ്യം എന്നിവയൊക്കെ ഒരാൾക്കത്യാവശ്യമാണെങ്കിലും അവയൊന്നും സുഖോപകരണങ്ങളല്ല. ആത്മജ്ഞാനം മാത്രമാണ് സുഖത്തിനും സംതൃപ്തിക്കും കൃതാർത്ഥതയ്ക്കുമുള്ള ഒരേയൊരു സാധനം.

19. തീർത്ഥയാത്രകൊണ്ട് വളരെ ഗുണങ്ങളുണ്ട്. എന്നാൽ നടന്നുപോവണം. ഗൃഹത്തിൽ നിന്നിറങ്ങിയാൽ ഈശ്വരതിരുനാമങ്ങളെ ജപിച്ചുകൊണ്ടും, അന്യചിന്തയില്ലാതെയും ശുദ്ധിയുള്ള വിജനസ്ഥലങ്ങളിൽ താമസിച്ചും അല്പാഹാരം മാത്രം കഴിച്ചും കാൽനടയായി പോകുന്നതാണ് തീർത്ഥയാത്ര.

26. ഇഷ്ടദേവനോടു കരഞ്ഞുപ്രാർത്ഥിക്കു "ഭക്തിയുണ്ടാക്കിത്തരണേ!" എന്ന് കഴിയുന്നത്ര മനസ്സിളകാതെ എപ്പോഴും ജപിക്കുകയും ചെയ്യൂ. ഭക്തിയുണ്ടാവും. അതിലൂടെ മുക്തിയും നേടാം.

